# ശരച്ചന്ദ്രൻ

(ഒരു ഡിറ്റക്ടീവ് നോവൽ)



ഗ്രന്ഥകർത്താവ്:

## ബി. ജി. കുറുപ്പ്



പ്രസാധകൻ:

കെ. ആർ. ജി. മേനോൻ,

ബി. വി. ബുക്ക് ഡിപ്പോ & പ്രിൻറിങ്ങ് വർക്ക്സ്,

തിരുവനന്തപുരം.



128] [വില 1 രൂ. 2 ണ.

പ്രസാധകന്റെ മുദ്ര എല്ലാപ്രതിയിലും ഉണ്ടായിരിക്കുന്നതാണു്.

# പ്രസ്താവന.



കേവലം അപ്രസിദ്ധനും അല്പജ്ഞനുമായ ഞാൻ എഴുതിയ ഒരു പുസ്തകത്തിന്ന് രണ്ടാം പതിപ്പിന്റെ ആവശ്യം നേരിടുക! എന്തൊരു അസാധാരണ സംഭവം! എന്തൊരു മഹാഭാഗ്യം! പുസ്തകത്തിന്റെ പ്രചാരത്തിന്ന സഹായിച്ച സഹൃദയന്മാർക്ക് പൊതുവേയും, അതിന്ന വേണ്ടി പ്രയത്നിച്ച ബി. വി. ബുക്ക് ഡിപ്പോ പ്രവർത്തകന്മാർക്ക് പ്രത്യേകിച്ചും, എന്റെ കൃതജ്ഞ.

ശരച്ചന്ദ്രൻ, വളരെക്കാലം മുമ്പു ഞാൻ വായിച്ച ഒരു ഇംഗ്ലീഷ് നോവലിന്റെ അനുകരണമാണ്. മലയാളികളുടെ രുചിഭേദത്തെ മുൻനിർത്തി കഥാഗതിയിൽ പല മാററങ്ങളും വരുത്തിയിട്ടുണ്ട്. എഴുതിത്തീന്നപ്പോൾ മൂല ഗ്രന്ഥവുമായുള്ള സാമ്യം നാമമാത്രമായിത്തീന്നെന്ന തന്നെ പറയാം.

ഞാൻ ഹൈസ്കൂളിൽ പഠിച്ചുകൊണ്ടിരുന്ന കാലത്ത് രണ്ടുമൂന്ന കഥകൾ എഴുതി. എന്നാൽ അവയിൽ ഒന്നുപോലും പ്രസിദ്ധപ്പെടുത്താൻ എനിക്ക സാധിച്ചില്ല. തന്മൂലം ഭഗ്നാശനായി ഗ്രന്ഥരചന മതിയാക്കുകയും ചെയ്തു. ഏഴെട്ടുവർഷങ്ങൾക്കശേഷം, ദിവംഗതനായ വന്ദ്യഗുരുനാഥൻ ശ്രീ. കുളക്കുന്നത്തു രാമൻ മേനോൻ അവർകളുടെ ഉടമസ്ഥതയിൽ പ്രസിദ്ധം ചെയ്തുവന്ന "സമദശി"യുടെ നടത്തിപ്പിൽ ഒരു എളിയ പങ്കു വഹിക്കാൻ എനിക്ക ഭാഗ്യം ഉണ്ടായി. അങ്ങനെ ശ്രീ. രാമൻമേനോനും, അദ്ദേഹത്തിന്റെ പ്രിയപുത്രന്മാരുമായി നിത്യസമ്പക്കത്തിന സൌകയ്യം ലഭിച്ചു. എട്ടുപത്തുകൊല്ലം

പിന്നെയും കഴിഞ്ഞു. ശ്രീ. രാമൻമേനോൻ, കൈരളി യുടെയും കേരളീയരുടെയും ഭാഗ്യദോഷത്താൽ, ദിവംഗത നായി; അദ്ദേഹത്തിന്റെ മൂത്ത പുത്രൻ ശ്രീ. കെ. ആർ. ജി. മേനോൻ ബി. വി. ബുക്ക് ഡിപ്പോയുടെ പ്രവൎത്തനം ഏറെറടുത്തു; കുറേകഴിഞ്ഞു് "ശ്രീ ചിത്രയുഗം" എന്ന പേരിൽ ഒരു പത്രവും ആരംഭിച്ചു. ഈ സന്ദർഭത്തിൽ, ഞങ്ങൾ തമ്മിലുള്ള ദീർഘകാലമൈത്രിയെ മുൻനിൎത്തി, ചിത്രയുഗത്തിന്റെ നടത്തിപ്പിൽ സഹകരിക്കാൻ എ ന്നോടു് ആവശ്യപ്പെട്ടു; വീണ്ടും ആ സഹവാസത്തിന്നു ഞങ്ങൾക്കു സൌകൎയ്യം ലഭിച്ചു.

ഈ ഘട്ടത്തിലാണു് "ശരച്ചന്ദ്രൻ" എഴുതിയതു്. എന്റെ മാന്യസ്നേഹിതൻ ശ്രീ. കെ. ആർ. ജി. മേനോന്റെ പ്രേരണയും പ്രോത്സാഹനവും അതിന്നൊരു പ്രധാന കാര ണവുമാണു്. ഞാൻ, നിരാശപ്പെട്ടു നിൎത്തിവച്ച ഗ്രന്ഥ രചന വീണ്ടും തുടരുന്നതിനു്—എന്നു മാത്രമല്ല, ശരച്ചന്ദ്ര നെത്തുടൎന്നു് കൌമുദി, ഭീകരമുദ്ര, വാസന്തി, പ്രേമചന്ദ്രൻ എന്നിങ്ങനെ പല പുസ്തകങ്ങളും എഴുതുന്നതിനു്— എന്നെ പ്രേരിപ്പിക്കുകയും അവയെല്ലാം ഉടനടൻ ഭംഗിയായി പ്രസിദ്ധപ്പെടുത്തുകയും ചെയ്ത ശ്രീ. മേനോനു് ഞാൻഅത്യന്തം കടപ്പെട്ടിരിക്കുന്നു. ബി. വി. ബുക്കു് ഡി പ്പോയും തൽ പ്രവൎത്തകന്മാരുമായി എനിക്കുള്ള ബന്ധം എന്റെ ജീവിതത്തിലെ അവിസ്മരണീയമായ ഒരു സംഭവമാക്കി.

ബി. വി. ബുക്കുഡിപ്പോയ്ക്കും അതിന്റെ പ്രവൎത്ത കന്മാൎക്കും സർവ്വാഭ്യുദയങ്ങളും സിദ്ധിക്കുമാറാകട്ടെ.

ചന്ദ്രമംഗലം,
9—5—53.

വിനീതനായ ഗ്രന്ഥകൎത്താവു്.

# ശരച്ചന്ദ്രൻ



## അദ്ധ്യായം ൧

### ശരച്ചന്ദ്രബാനർജി.

"കുറ്റാന്വേഷണം ഒരു കല തന്നെയാണ്, സംശയമില്ല. പ്രകൃത്യാ വാസനയുള്ളവൻമാത്രമേ ആ കലയിൽ സമർത്ഥനായിത്തീരാൻ സാധിക്കു. വാസനയ്ക്കു പുറമേ സൂക്ഷ്മബുദ്ധി, വിപദിധൈര്യം, സഹനശക്തി, തന്റേടം, ബഹുഭാഷാജ്ഞാനം വിവിധജാതിക്കാരുടെ ആചാരങ്ങളിലും ജീവിതരീതികളിലും നല്ല പരിചയം, അസാമാന്യമായ ബുദ്ധിശക്തി, ലോകപരിചയം, പല വേഷങ്ങളിലും തൊഴിലുകളിലും ഏപ്പെട്ടു കഴിഞ്ഞുകൂടാനുള്ള സാമർത്ഥ്യം, തുടങ്ങി വേറെയും പല ഗുണങ്ങൾ അത്യാവശ്യമായിട്ടുണ്ട്."

"മതി, മതി; സർവ്വജ്ഞൻതന്നെ, സമ്മതിച്ചു; പോരേ?" എന്നാണ് ശരച്ചന്ദ്രബാനർജിയെ കളിയാക്കുന്ന ഫലിതോക്തിയിൽ ബിഹാരിലാൽ മറുപടി പറഞ്ഞതു്.

ശര:—ഞാൻ ഈ ഗുണങ്ങളെല്ലാം തികഞ്ഞവനാണെന്നു പറഞ്ഞില്ലല്ലോ. എന്റെ ഇത്രയും കാലത്തെ പരിചയംകൊണ്ടു് സമർത്ഥനായ ഒരു കുററാന്വേഷകനു് ഉണ്ടായിരിക്കേണ്ട ഗുണങ്ങൾ മനസ്സിലാക്കാൻ കഴിഞ്ഞെന്നും പറഞ്ഞുകൂടേ?

ബിഹാ:—അനേകം കേസ്സുകൾ തെളിയിച്ചു് ഗവമ്മെന്റി
ന്റേയും ജനങ്ങളുടെയും പ്രശംസയ്ക്കും പാരിതോഷി
കങ്ങൾക്കും പല കുറി അർഹനായിത്തീൎന്നിട്ടുള്ള
അങ്ങയുടെ സാമൎത്ഥ്യത്തെപ്പറ്റി സ്വയം ഒരു
മതിപ്പുതോന്നുന്നതിൽ എനിക്കു് അസൂയയല്ലാതെ,
അത്ഭുതം ഒട്ടും തന്നെയില്ല.

ശര:—അസൂയ ഒരു ദുൎഗ്ഗുണമാണല്ലോ.

ബിഹാ:—അല്ലെന്നു് ആരു പറഞ്ഞു? അതുപോകട്ടെ,
ഹൌറായിൽ നടന്ന കൂട്ടായ്മക്കവൎച്ചയെപ്പറ്റി
യുള്ള അന്വേഷണം എന്തായി?

ശര:—പൂൎത്തിയാക്കി ഏല്പിച്ചു കഴിഞ്ഞു.

ബിഹാ:—തൊണ്ടികൾ മുഴുവൻ കിട്ടിയോ; പ്രതികളെ
എല്ലാം പിടിച്ചോ?

ശര:-തൊണ്ടികൾ ഒട്ടുമുക്കാലും കിട്ടി; ഇനിയും കിട്ടാനുള്ള
തു് ചില ചില്ലറ സാമാനങ്ങൾ മാത്രമാണു്. പതി
മ്മൂന്നു പ്രതികളെ അറസ്റ്റു ചെയ്തിട്ടുണ്ടു്. അന്നു
ത്തെ കൃത്യത്തിനു് ഉത്തരവാദികൾ അവർ മാത്രമാ
ണെങ്കിലും അവരുടെ സംഘത്തിൽ ഇനിയും ചിലർ
കൂടി ഉണ്ടു്. അവരെയും രണ്ടു ദിവസത്തിനകം അറ
സ്റ്റു ചെയ്യും.

ബിഹാ:—അവർ ഇതിനകം കടന്നുകളഞ്ഞെങ്കിലോ?

ശര:—അതു സാദ്ധ്യമല്ല, അവരെ പോലീസുകാർ സൂക്ഷി
ക്കുന്നുണ്ടു്. അവരെപ്പറ്റിയുള്ള അന്വേഷണം പൂൎത്തി
യായിട്ടേ അറസ്റ്റു ചെയ്യാവൂ എന്നു വിചാരിച്ചു
താമസിക്കുകയാണു്.

ബിഹാ:—ആ കേസ്സന്വേഷണത്തിനു് എന്നെ കൊണ്ടു
പോകുകയില്ലെന്നു് പറഞ്ഞതെന്തു്?

ശര:—ആപത്തുണ്ടാകുമെന്നുള്ള വിശ്വാസംകൊണ്ടുതന്നെ. ഞങ്ങൾ വളര സൂക്ഷിച്ചു നടന്നിട്ടും നാലഞ്ചു പ്രാവശ്യം കവർച്ചക്കാരുടെ നോക്കിനു ലക്ഷ്യമായി. ഈശ്വരകൃപയാൽ രക്ഷപ്പെട്ടുവെന്നേയുള്ളു.

ബിഹാ:—അതിരിക്കട്ടെ; ഇന്നു് ഏതു വണ്ടിക്കാണു നമുക്കു പുറപ്പെടേണ്ടതു്?

ശര:—3-55-നുള്ള വണ്ടിക്കു പോകണം.

ബിഹാ:—ഇന്നു യാത്രയ്ക്കു തീരെ സുഖമുള്ള ദിവസം അല്ല.

ശര:—അല്ലെങ്കിലും അവിടെ ചെന്നാൽ സുഖം കിട്ടും.

ബിഹാ:—അതെങ്ങിനെ?

ശര:—നിങ്ങളുടെ സുഖക്കേടുകളെല്ലാം നീക്കുന്ന ഒരു ദിവ്യൌഷധം, എന്നുവെച്ചാൽ ജരാനരപോലും ഏത്തിനോക്കാതെ സൂക്ഷിക്കുന്ന സാക്ഷാൽ അമൃതു്, അവിടെ ഉണ്ടു്.

ബിഹാ;—അമൃതോ? അസംബന്ധം പറയാതിരിക്കണം.

ശര:—അസംബന്ധമല്ല, സംബന്ധം തന്നെ. അമൃതു് എന്നുവെച്ചാൽ പാലാഴി കടഞ്ഞെടുത്തതു്. അതു് അവിടെ സൌന്ദര്യാമൃതം എന്ന പേരിൽ സൂക്ഷിച്ചിരിക്കുന്നു. എൻെറ സ്നേഹിതനു വേണ്ടുവോളം ആസ്വദിക്കാം.

ബിഹാ:—ഇന്നു പതിവില്ലാതെ ഫലിതം പറയാൻ തുടങ്ങിയിരിക്കുന്നല്ലോ!

ശര:—എൻെറ സ്നേഹിതാ! അരവിന്ദലാലിൻെറ പുത്രി, അഥവാ ഭാര്യയുടെ പുത്രി, പാലാഴി കടഞ്ഞപ്പോൾ കിട്ടിയ അപൂർവ്വനിധിയാണേ! അവൾക്കുവേണ്ടി

ത്രിമൂൎത്തികൾപോലും മത്സരിച്ചുതോററു. അതല്ലേ പരമശിവൻ സന്ന്യസിച്ചു കളഞ്ഞതു്. ബ്രഹ്മാവു് അവളെപ്പോലെ ഒരുത്തിയെ സൃഷ്ടിക്കാമോ എന്നു് അന്നുമുതൽ പരീക്ഷിക്കുന്നു. വിഷ്ണു പെണ്ണായിക്കളഞ്ഞതും നാണക്കേടു് സഹിക്കാൻ വയ്യാഴികകൊണ്ടുതന്നെ. സ്നേഹിതൻ അവിടെ ചെന്നാലുണ്ടോ തിരിച്ചുപോരുന്നു.

ബിഹാ:—അതെ, അതെ; കാണുന്ന പെണ്ണുങ്ങളെയെല്ലാം കാമിക്കുന്ന ഭ്രാന്തനല്ലേ ഞാൻ.

ശര:—എന്റെ കൊച്ചുനരജൻ നാടോടിപ്പെണ്ണുങ്ങളെ അല്ലാതെ ദേവസ്ത്രീകളെ കണ്ടിട്ടുണ്ടോ? 3-55 ട്രെയിനു് തിരിച്ചാൽ കഷ്ടിച്ചു് ഒരു മണിക്കൂറിനുള്ളിൽ നമുക്കു് അരവിന്ദലാലിന്റെ ഭവനത്തിൽ ചെല്ലാം. ഇപ്പോൾ തന്നെ പോയി യാത്രയ്ക്കുവേണ്ട ഒരുക്കങ്ങളെല്ലാം ചെയ്തുകൊള്ളൂ. ഏതായാലും കണ്ണിൽ കുറേ സുർമ എഴുതാൻ മറക്കരുതേ—നല്ല സൂട്ടുകളെല്ലാം എടുത്തുകൊള്ളണം.

ബിഹാ:—ഇന്നെന്തോ മട്ടു മാറിയിരിക്കുന്നു; എന്നെ കളിയാക്കി തൃപ്തിപ്പെടാമെന്നായിരിക്കാം. പക്ഷെ, ഞാൻ പോകുന്നു.

ശര:—മൂന്നു മണിക്കു മുമ്പു് ഇവിടെ എത്തണം.

ബിഹാ:—എന്തിനു്? ഞാനെങ്ങും വരുന്നില്ല.

ശര:—ഇപ്പറഞ്ഞതു് എത്ര വിഷമിച്ചാണു്. ഏതായാലും പോയിട്ടു വരണം.

ബിഹാ:—അരവിന്ദലാൽ ഒരു പെൻഷ്യൻഡു് ഉദ്യോഗസ്ഥനാണോ?

ശര:—അതെ, അദ്ദേഹം ഒരു പോലീസ്സ് ഇൻസ്പെക്ററായിരുന്നു; പെൻഷന കാലം ആകുന്നതിന വളരെ മുമ്പ് അദ്ദേഹവും മറെറാരു ഇൻസ്പെക്ററരും കൂടി സർവ്വീസിൽ നിന്ന പിരിഞ്ഞു. അരവിന്ദലാലിൻെറ ഒരുററ മിത്രമാണ് കാളിപ്രഭാവദത്തു്. അദ്ദേഹവും ഒരു ഇൻസ്പെക്റ്ററായിരുന്നു. ഇവർ ചെറുപ്പം മുതൽക്കെ ആപ്തമിത്രങ്ങളാണ്. സഹോദരന്മാരെന്നപോലും അവരുടെ സ്നേഹബന്ധം കണ്ടു പലരും സംശയിച്ചിട്ടുണ്ട്. അവർ താമസിക്കുന്നതും അടുത്തടുത്താണ്.

ബിഹാ:—എന്താണ് അവർ മുൻകൂട്ടി സർവീസ്സിൽ നിന്ന പിരിഞ്ഞതു്?

ശര:—കാളിപ്രഭാവദത്തു് സ്വന്തമായി ഒരു ബാങ്കു് നടത്താൻ തീർച്ചയാക്കി. അരവിന്ദലാലും പങ്കുകാരനാകാൻ നിശ്ചയിച്ചു. രണ്ടുപേരും ഒരുമിച്ചു രാജി കൊടുത്തു. എന്നാൽ യഥാൎത്ഥമായ കാരണം ഇതല്ലെന്നാണ് എൻെറ അറിവു്.

ബിഹാ:—പിന്നെന്താണ്?

ശര:—ലയൺസ്ബാങ്കിൽ നിന്ന് ഒരു പെരുങ്കള്ളൻ അറുപതിനായിരത്തിൽപരം രൂപാ മോഷ്ടിച്ചു. ആ കേസ്സ് അന്വേഷിക്കുന്നതിന് ഇവരെ രണ്ടു പേരെയും സ്പെഷ്യൽ ഡ്യൂട്ടിയിൽ നിയമിച്ചിരുന്നു. പക്ഷെ, കേസ്സിന് ഒരു തുമ്പും ഉണ്ടായില്ല. എന്നുമാത്രമല്ല കള്ളനെ സംശയിച്ചു സൂക്ഷിച്ചുകൊണ്ടിരിക്കെ അവൻ അവരുടെ ദൃഷ്ടിയിൽനിന്ന മറയുകയും ചെയ്തു. പിന്നീടു് ഇതുവരെ അവനെപ്പററി യാതൊരു അറിവും ഇല്ല. കമ്മിഷണർ ഇതിലേക്ക രണ്ടുപേരെയും

കഠിനമായി താക്കീതു ചെയ്തു. ഇങ്ങനെ തങ്ങൾക്കു നേരിട്ട അവമാനമാണു് രാജിക്കു കാരണമെന്നു ജനങ്ങൾ പറയുന്നു.

ബിഹാ:—ഇവർ അത്ര സമർത്ഥന്മാരാണെങ്കിൽ കേസ്സിന്റെ ഗതി ഇങ്ങനെ പരിണമിച്ചതെന്തു്?

ശര:--ആക്കും തെററു പററുകില്ലേ?

ബിഹാ:—ഒത്തിനെ ഞാൻ രണ്ടുമൂന്നു പ്രാവശ്യം കണ്ടിട്ടുണ്ടു്; അരവിന്ദലാലിനെ കണ്ടിട്ടേയില്ല.

ശര:—അരവിന്ദലാൽ വാതം പിടിച്ചു നടക്കാൻ നിവൃത്തിയില്ലാതെ കഴിഞ്ഞുകൂടുകയാണു്. ഒരു മുറിയിൽ നിന്നു മറെറാരു മുറിയിലേക്കു് ഉന്തുവണ്ടിയിൽ ഇരുത്തി തള്ളിക്കൊണ്ടു പോകണം; കസേരയിലോ കട്ടിലിലോ എടുത്തിരുത്തണം.

ബിഹാ:--ഈ നിലയിൽ ആയിട്ടു് എത്രകാലമായി?

ശര:—രണ്ടുമൂന്നുമാസം കഴിഞ്ഞിരിക്കും.

ബിഹാ:—(ഒരു പെട്ടി നോക്കിയിട്ടു്) ഈ പെട്ടി കൊണ്ടു പോകാനുള്ളതാണോ? എന്നു ചോദിച്ചുകൊണ്ടു് അതു തുറന്നു നോക്കി. ഈ ടെല്ലസ്കോപ്പും മൈക്രോസ്കോപ്പും കൈത്തോക്കുകളും എല്ലാം എന്തിനു്? അവിടെയും കൊലക്കേസ്സു് അന്വേഷിക്കാൻ പോകുകയാണോ?

ശര:—അതെല്ലാം കൈവശം ഉണ്ടായിരുന്നാലേ എനിക്കു സമാധാനം ഉള്ളു.

ബിഹാ:—ഞാനും വേട്ടയ്ക്കു തയ്യാറായിട്ടാണോ വരേണ്ടതു്?

ശര:--അതുവേണ്ട; ഒരു ദേവസ്ത്രീയുടെ പ്രേമം സമ്പാദിക്കുന്നതിനു് ആവശ്യമുള്ള ഉപകരണങ്ങളോടുകൂടി

വന്നാൽ മതി. ഏതായാലും ഇനിയും താമസിക്കേണ്ട. നേരത്തെ വരണം.

ബിഹാരിലാൽ സ്വഗൃഹത്തിലേക്കു പോയി. ശരച്ചന്ദ്രബാനർജി ഏഴുന്നൂറ് നാലഞ്ചു മുറികൾ കടന്ന് കെട്ടിടത്തിന്റെ പുറകുവശത്തുള്ള അതിവിശാലമായ ഒരു ഹാളിൽ പ്രവേശിച്ചു. ആ ഹാൾ ഒരു ലൈബ്രറിയാണോ? അല്ല; എട്ടുപത്ത് അലമാരികൾ നിറച്ചു പുസ്തകങ്ങൾ സൂക്ഷിച്ചിട്ടുണ്ടെങ്കിലും ഒരു ലൈബ്രറിയല്ല, എന്തുകൊണ്ട്? അതിനപ്പുറത്തുള്ള മൂന്ന് അലമാരികൾ മരുന്നുകുപ്പികൾകൊണ്ടു നിറച്ചിരിക്കുന്നല്ലോ; അതിനു പുറമെ ആശുപത്രികളിൽ കാണുന്നതുപോലെയുള്ള പലതരം സാമഗ്രികൾ സൂക്ഷിച്ചിട്ടുമുണ്ട്. ഒരു ഡിസ്പെൻസറിയാണോ? രസതന്ത്രശാസ്ത്രസംബന്ധമായ ഗവേഷണങ്ങൾ നടത്തുന്ന ഒരു സ്ഥലം എന്നു വിചാരിക്കാനാണ് കൂടുതൽ ന്യായം. എന്തിനധികം വിസ്തരിക്കുന്നു. അതു് ശരച്ചന്ദ്രബാനർജി കുററാന്വേഷണം സംബന്ധിച്ചുള്ള പരിശോധനകൾക്കും ആലോചനകൾക്കുമായി ഉപയോഗിക്കുന്ന ഒരു സ്വകാര്യമുറിയാണ്. അതിവിശാലമായ ഒരു മുറിയാണെങ്കിലും രണ്ടു് ജന്നലുകളും ഒരു വാതിലും മാത്രമാണുള്ളതു്. ധാരാളം അലമാരികൾ, ഏഴെട്ടടി നീളവും അതിനു് അനുസരണമായ വീതിയും ഉള്ള ഒരു മേശ, ഒരു കസേര, ഒരു ചാരുകസേര, എന്നിങ്ങനെ ചില സാമാനങ്ങളാണു് അതിൽ ഉള്ളതു്. മേശപ്പുറത്തു് ഏതാനും ഫോട്ടോകൾ കെട്ടിവച്ചിട്ടുള്ള ഒരു ഫയൽ, ചില വിരലടയാളങ്ങൾ സൂക്ഷിച്ചു വച്ചിട്ടുള്ള ഒരു പാഡ്, റിക്കാർഡുകൾ കെട്ടിവെച്ചിട്ടുള്ള ഏതാനും ഫയലുകൾ, ചില കണ്ണാടിച്ചില്ലുകൾ, ദൂരദർശിനി, ഭൂതക്കണ്ണാടി, മൂന്നു കൈത്തോക്കുകൾ തുടങ്ങി പലതും സൂക്ഷിച്ചിട്ടുണ്ടു്.

ഈ മുറിക്കകത്തു് യാതൊരാൾക്കും പ്രവേശനം അനുവദിച്ചിട്ടില്ല. മുറിക്കകം അടിച്ചുവാരുന്നതുപോലും അദ്ദേഹം തന്നെയാണു്. പക്ഷേ, ഈയിടെ ചിലപ്പോഴെല്ലാം ബിഹാരിലാലിനെ അദ്ദേഹം അകത്തേക്കു ക്ഷണിക്കാറുണ്ടു്.

ശരച്ചന്ദ്രബാനർജി പുരാതനമായ ഒരുൽകൃഷ്ടകുടുംബത്തിലെ പ്രധാന അംഗമാണു്. അദ്ദേഹത്തിനു് ഒരു കനിഷ്ഠസഹോദരനും രണ്ടു സഹോദരിമാരും ഉണ്ടു്. സഹോദരൻ കൽക്കത്തായിലെ ഒരു സുപ്രസിദ്ധ അഭിഭാഷകനാണു്. അദ്ദേഹം പ്രത്യേകം ഒരു ഗൃഹത്തിൽ പാൎക്കുന്നു. ഇളയ സഹോദരി ഭർത്തൃഗൃഹത്തിലാണു്. മൂത്ത സഹോദരി ഒരു വിധവയാകയാൽ ശരച്ചന്ദ്രനോടുകൂടി പാൎക്കുന്നു. അവരുടെ കുട്ടികളിൽ രണ്ടുപേർ പിതൃഗൃഹത്തിലും ഒരു ബാലിക മാത്രം അവരോടുകൂടിയും ഉണ്ടു്. ബാനർജിക്കു വയസ്സു മുപ്പത്തിയഞ്ചു കഴിഞ്ഞുവെങ്കിലും വിവാഹത്തെപ്പറ്റിയുള്ള ചിന്ത ഇതുവരെ അദ്ദേഹത്തിൽ അങ്കുരിച്ചിട്ടുപോലുമില്ല. സകലരും അദ്ദേഹത്തിനെ ഒരു വിരക്തനായി കരുതുന്നു.

ഹൈസ്കൂളിലെ താഴ്ന്ന ക്ലാസിൽ പഠിക്കുന്ന കാലത്തുതന്നെ കുററാന്വേഷണകഥകൾ വായിക്കാൻ അദ്ദേഹത്തിനു് അതിയായ താല്പൎയ്യം ഉണ്ടായിരുന്നു. ആ അഭിരുചി ക്രമേണ വൎദ്ധിച്ചു് അദ്ദേഹത്തിന്റെ ജീവിതഗതിക്കു തന്നെ ഒരു മാറ്റം ഉണ്ടാക്കി. കാളേജിൽ പഠിച്ചുകൊണ്ടിരുന്ന കാലത്തു് സ്വഗൃഹത്തിലും അയൽപക്കങ്ങളിലും എന്തെങ്കിലും മോഷണം പോയാൽ അതിനെപ്പററി അന്വേഷിക്കുന്നതിനു് അദ്ദേഹത്തിനു് എന്തെന്നില്ലാത്ത ഒരു ജിജ്ഞാസ തോന്നുക പതിവായിരുന്നു. എന്നു വേണ്ട, അനധികൃതമായിത്തന്നെ അന്വേഷണം നടത്തി. ചില കേസ്സുകൾ തെളിവിൽവരുത്തിയിട്ടുമുണ്ടു്. ബി. എ.

പാസ്സാകുന്നതിന്നു മുമ്പുതന്നെ ബങ്കാൾ ഗവമ്മെന്റിന്റേയും പോലീസ്സുഡിപ്പാർട്ടുമെൻറിന്റേയും അഭിനന്ദനവും സമ്മാനവും അർഹിക്കത്തക്കവണ്ണം ഗൌരവമേറിയ ചില കേസ്സുകളിൽ അദ്ദേഹം വിജയം നേടി. പോലീസ് കമ്മീഷണരുടെ നിർബന്ധത്താൽ ബി. ഏ. പരീക്ഷ കഴിഞ്ഞയുടൻ (പരീക്ഷാഫലം അറിയുന്നതിന്നു മുമ്പുതന്നെ) ഒരു പോലീസ് ഇൻസ്പെക്ടരായി അദ്ദേഹം സർവ്വീസിൽ പ്രവേശിച്ചു. ഒരു കൊല്ലത്തെ പരിശീലനത്തിന്നു ശേഷം സി. ഐ. ഡി. വകുപ്പിലേക്കു മാററി. അതുമുതൽ അദ്ദേഹത്തിന്റെ പ്രസിദ്ധിയും പ്രചരിച്ചു തുടങ്ങി. ഉത്തരേൻഡ്യയിൽനിന്നു പുറപ്പെടുന്ന പത്രങ്ങളുടെ ഒറ്റ ലക്കത്തിൽ പോലും ശരിച്ചന്ദ്രബാനർജിയുടെ ധീരതയും സാമത്ഥ്യവും വെളിവാക്കുന്ന ഒരു ലേഖനമെങ്കിലും ഇല്ലാതെ വരാറില്ല. ഗവമ്മെൻറിൽനിന്നു ചക്രവത്തി മെഡൽ തുടങ്ങിയ പല അപൂർവസമ്മാനങ്ങളും പല വിരുതുകളും നൽകി അദ്ദേഹത്തിനെ പ്രോത്സാഹിപ്പിച്ചു. അതിന്നു പുറമെ സർവീസിൽ പ്രവേശിച്ചു് അഞ്ചു കൊല്ലമെങ്കിലും തികയുന്നതിന്നു മുമ്പു് അദ്ദേഹത്തിനെ ഒരു അസിസ്റ്റൻറ സൂപ്രണ്ടായും മൂന്നു കൊല്ലംകൂടി കഴിഞ്ഞു് ഒരു സൂപ്രണ്ടായും കയററവും ചെയ്തു. ഈ കഥ ആരംഭിക്കുന്നകാലത്തു് അദ്ദേഹം ഒരു സീനിയർ സൂപ്രണ്ടാണു്. ഇടയ്ക്കു രണ്ടു കൊല്ലത്തോളം ഇംഗ്ലണ്ടു് മുതലായ യൂറോപ്യൻ രാജ്യങ്ങളിലും അമേരിക്കയിലും സഞ്ചരിച്ചു് കുററാന്വേഷണം സംബന്ധിച്ചുള്ള ശാസ്ത്രീയസമ്പ്രദായങ്ങളും അവിടത്തെ അന്വേഷണരീതികളും കണ്ടറിഞ്ഞു. ചുരുക്കത്തിൽ കുററാന്വേഷണം സംബന്ധിച്ചിടത്തോളം ബാനർജി ഇൻഡ്യാ ഗവമ്മെൻറിന്റെ ഏററവും വിശ്വസ്തനായ ഉപദേഷ്ടാവും അതിസമത്ഥനായ ഉദ്യോഗസ്ഥനും ആയിത്തീന്നു.

മദ്രാസ്, ബോംബേ തുടങ്ങിയ സാംസ്ഥാനിക ഗവർമ്മെൻറുകളും പല നാട്ടുരാജ്യങ്ങളും തുലോം ഗൌരവമേറിയ ചില കേസ്സുകൾ അന്വേഷിക്കുന്നതിനു് ബാനർജിയുടെ സഹായം ആവശ്യപ്പെട്ടുകയും ഗവർമ്മെൻറ് അനുമതിയോടുകൂടി അദ്ദേഹം ആ ചുമതലകൾ സ്തുത്യർഹമാംവണ്ണം നിർവഹിക്കുകയും ചെയ്തിട്ടുണ്ടു്.

ശരച്ചന്ദ്രബാനർജി ഒരു ദീർഘകായനാണു്. ബാല്യം മുതല്ക്കേ അനുഷ്ഠിച്ചുപോരുന്ന വ്യായാമവും ഭദ്രമായി പരിരക്ഷിച്ചിട്ടുള്ള ബ്രഹ്മചര്യവുംമൂലം അസാമാന്യമായ കായശക്തിയും അദ്ദേഹം സമ്പാദിച്ചിട്ടുണ്ടു്. ഏതൊരാളും ബഹുമാനിക്കത്തക്ക പൌരുഷം അദ്ദേഹത്തിന്റെ മുഖത്തു കളിയാടുന്നു. വെറും ഗാംഭീര്യമല്ല, സന്മാർഗ്ഗനിഷ്ഠയും വിനയവും ധീരതയും എല്ലാം കൂടികലർന്ന ഒരു ഭാവമാണു് ആ മുഖത്തു പ്രത്യക്ഷമാകുന്നതു്.

ബിഹാരിലാൽ കൽക്കത്താ ഹൈക്കോടതിയിലെ ഒരു ജഡ്ജി ആയ സുരേന്ദ്രബാനർജിയുടെ പുത്രനും സർവ്വകലാശാലാ ബിരുദധാരിയും സൽസ്വഭാവിയും ആയ ഒരു യുവാവാണു്. ഇരുപത്തൊരുവയസ്സുപ്രായംഉണ്ടു്. ഈ യുവാവു് ബാനർജിയുടെ ഒരുററമിത്രമാണു്. കുററാന്വേഷണത്തിൽ ഉള്ള അഭിരുചിമൂലം ബാനർജിയുടെ ശിഷ്യത്വവും വഹിച്ചു പോരുന്നു. വിദ്യാസമ്പന്നനും കുലീനനും സൽസ്വഭാവിയും സമർത്ഥനും ആയ ബിഹാരിലാലിന്റെ സാഹചര്യം ബാനർജിക്കു് അത്യന്തം സന്തോഷപ്രദമായിരുന്നു. ഇദ്ദേഹത്തിൻെറ ഫലിതോക്തികൾ "ചിന്താശതക്ഷുഭിതനാ"യിരിക്കുന്ന സന്ദർഭങ്ങളിൽപോലും ബാനർജിയെ ചിരിപ്പിക്കാറുണ്ടു്.



# അദ്ധ്യായം ൨

## ആനന്ദമന്ദിരം.

ആനന്ദമന്ദിരം കൽക്കത്താ പട്ടണത്തിൽനിന്നു സുമാർ പതിനഞ്ചു മൈൽ അകലെയുള്ള വിഷ്ണുപുരം ഗ്രാമത്തിലാണു്. വിഷ്ണുപുരം റെയിൽവേസ്റ്റേഷനിൽനിന്നു കഷ്ടിച്ചു് ഒരു മൈൽ നടന്നാൽ ഇരുപതോളം ഏക്കർ വിസ്തീൎണ്ണമുള്ള ഒരു തോട്ടത്തിന്റെ നടുവിൽ കാണുന്ന അത്യുന്നതസൌധം അരവിന്ദലാൽ പാൎക്കുന്ന ആനന്ദമന്ദിരമാണു്. തോട്ടത്തിന്റെ മദ്ധ്യഭാഗം ഒരു ചെറുകുന്നായിരുന്നതിനാൽ കെട്ടിടത്തിന്റെ മുകളിലത്തെ നിലയിൽനിന്നു നോക്കിയാൽ ചുററുമുള്ള വളരെ ദൂരം സ്ഥലം കാണാമായിരുന്നു.

അരവിന്ദലാൽ ആനന്ദമന്ദിരത്തിന്റെ താഴത്തെ നിലയിൽ ഉള്ള പ്രധാന മുറിയിൽ ജന്നലരികിൽ ഒരു ഈസിച്ചെയാറിൽ കിടന്നു് അന്നത്തെ "ബെങ്കാളി" പത്രം വായിക്കുന്നു. അദ്ദേഹത്തിനു് അറുപതിന്മേൽ പ്രായമായിട്ടുണ്ടു്. പക്ഷെ ഇപ്പോഴും പരിപൂൎണ്ണമായ ആരോഗ്യവും പ്രസരിപ്പും അദ്ദേഹത്തിന്റെ മുഖത്തു കളിയാടുന്നു. ശരീരത്തിനു തെല്ലുപോലും കോട്ടം ഉള്ളതായി കാണുന്നില്ല. പക്ഷേ, നിർഭാഗ്യവശാൽ കാലുകൾക്കു സ്വാധീനം ഇല്ലാതായി; പരാശ്രയം കൂടാതെ ഒരിടത്തുനിന്നു മാറി ഇരിക്കാൻ പോലും അദ്ദേഹത്തിനു ശക്തിയില്ല.

അരവിന്ദലാലിന്റെ സമീപം നില്ക്കുന്ന ആ സൌന്ദൎയ്യസാരസർവ്വസ്വം അദ്ദേഹത്തിന്റെ ഭാൎയ്യയുടെ പുത്രി

യാണു്. വസുന്ധര—ആ യുവതിയുടെ മാതാവു്—അവരുടെ ആദ്യത്തെ ഭർത്താവു മരിച്ചു് വിധവയായിരിക്കുമ്പോഴാണു് അരവിന്ദലാൽ അവരെ വിവാഹം ചെയ്തതു്. അന്നു് അവരുടെ പുത്രിയായ സുലോചനയ്ക്കു് മൂന്നു വയസ്സു പ്രായം ഉണ്ടായിരുന്നുള്ളു. ഇന്നു് അവൾക്കു വയസ്സു് ഇരുപതു തികഞ്ഞിരിക്കുന്നു. ശരച്ചന്ദ്രബാനർജി അവളെ ദേവാംഗനയായും മററും ഉൽപ്രേക്ഷിച്ചതിൽ അത്ഭുതപ്പെടുവാനില്ല. എന്തെന്നാൽ സൌന്ദര്യത്തിലും സൌശീല്യത്തിലും അവൾ അത്രമാത്രം മുന്നിട്ടു നിൽക്കുന്നു. ഏതായാലും ആ ലാവണ്യധാമത്തിന്റെ മുഖത്തു് അല്പംപോലും പ്രസന്നതയോ ഉന്മേഷമോ കാണ്മാനില്ല. പ്രത്യുത, നിരാശയും വെറുപ്പും ആണു് അവിടെ നിഴലിക്കുന്നതു്. ഇതിനു കാരണം എന്തു്?

അരവിന്ദലാൽ ഇങ്ങനെ ചോദിച്ചു:—സുലോചനെ; ശരച്ചന്ദ്രബാനർജിയുടേയും സ്നേഹിതന്റെയും ഉപയോഗത്തിനു ഞാൻ കാണിച്ചുതന്ന മുറികൾ അടിച്ചുവാരിച്ചു് അതിൽ വേണ്ട സാമാനങ്ങളും തയ്യാറാക്കിയിട്ടുണ്ടോ?

സുലോ:—ഉണ്ടു്.

അര:--ഭൃത്യന്മാരോടു വേണ്ട കാര്യങ്ങളെല്ലാം ഏർപ്പാടു ചെയ്തോ?

സുലോ:--ചെയ്തു.

അര:--ബാനർജി എന്റെ ഒരു മാന്യസ്നേഹിതനും ഒരു ഉയൎന്ന ഉദ്യോഗസ്ഥനുമാണു്. അദ്ദേഹത്തിന്റെ കൂടെ വരുന്നയാൾ ഹൈക്കോടതി ജഡ്ജി സുരേന്ദ്രബാനർജിയുടെ പുത്രനും വിദ്യാസമ്പന്നനും ആയ ഒരു മാന്യനാണെന്നു് എഴുതിയിരിക്കുന്നു. ഞാൻ

രോഗിയാണെന്നു നിനക്കു് അറിയാമല്ലോ. അവരുടെ സുഖസൌകൎയ്യങ്ങളെപ്പററി അന്വേഷിക്കാനുള്ള ചുമതല അതുകൊണ്ടു നിനക്കാണു്. ഭൃത്യന്മാരെ സകല കാൎയ്യങ്ങളിലും അപ്പഴപ്പോഠം ജാഗ്രതപ്പെടുത്തിക്കൊള്ളണം.

സുലോ:--ബാനർജി അതിസമൎത്ഥനായ ഒരു സി. ഐ. ഡി. ഉദ്യോഗസ്ഥനാണോ?

അര:--അതേ, അദ്ദേഹത്തിനെപ്പോലെ സമൎത്ഥനായ ഒരാഠം ഇന്നു് ഇൻഡ്യയിൽ ഇല്ല. പാശ്ചാത്യരാജ്യങ്ങളിൽപോലും വളരെ അപൂൎവ്വമാണെന്നു യൂറോപ്യൻ മേലധികാരികഠം പറയുന്നു. കൂടെ വരുന്നയാളും കുറ്റാന്വേഷണത്തിൽ അതിതല്പരനാണത്രെ. നിന്റെ ദുഃസ്വഭാവങ്ങളൊന്നും അവരറിയാൻ ഇടയാകരുതു്. അക്കാൎയ്യത്തിൽ പ്രത്യേകം ശ്രദ്ധിക്കണം.

സുലോ:--എന്റെ ദുഃസ്വഭാവങ്ങഠം എന്തെല്ലാമാണു്?

അര:--അതൊന്നും എന്നെക്കൊണ്ടു പറയിക്കേണ്ട.

സുലോചനയുടെ മുഖകമലം കോപംകൊണ്ടു് അരുണവൎണ്ണമായി.

സുലോ:--അങ്ങു് എപ്പോഴും എന്നെ കുററപ്പെടുത്തുന്നതിൽ ശ്രദ്ധാലുവാണു്. എനിക്കു് ഓൎമ്മയായശേഷം സ്നേഹപൂൎവ്വം ഒരു വാക്കുപോലും ഇതുവരെ എന്നോടു പറഞ്ഞിട്ടില്ല. ഞാൻ സംസാരിക്കുന്നതിലും പ്രവൎത്തിക്കുന്നതിലും എല്ലാം കുററം കണ്ടുപിടിച്ചു ശാസിക്കുവാനേ അങ്ങേയ്ക്കു സമയം ഉള്ളു. ഇതിനു തക്കവണ്ണം യാതൊന്നും ഞാൻ ചെയ്യാറുമില്ല.

അര:—ഉം, മതിയാക്കാം.

സുലോ.—കഷ്ടം! സ്നേഹം, സ്നേഹം എന്നു് ആളുകൾ പറയുന്നു. അതു് എന്താണെന്നു് ഇതുവരെ ഞാൻ അറിഞ്ഞിട്ടില്ല. ഈ മനോഹരമായ സ്ഥലവും ഈ സൌധവും എല്ലാം എനിക്കു നരകംതന്നെ. ഏതായാലും ഇനിയും അധികകാലം ഇതു സഹിക്കാൻ എനിക്കു ശക്തിയില്ല.

അര:—ഇല്ലെങ്കിൽ എവിടെയെങ്കിലും പൊയ്ക്കോ.

സുലോ:—അതുതന്നെയാണു ഞാനും ഉദ്ദേശിക്കുന്നതു് പുതിയ അതിഥികൾ തിരിച്ചുപോകുന്നതുവരെ എല്ലാം ഞാൻ സഹിക്കാം.

അര:—ഇവിടെനിന്നു പോയാൽ എന്റെ വക ഒരു പൈപോലും നിനക്കു കിട്ടുകയില്ലെന്നു മനസ്സിലാക്കണം.

സുലോ:—നല്ലതുപോലെ മനസ്സിലാക്കിയിട്ടുണ്ടു്. എനിക്കാരുടെയും പണവും വേണ്ട, പണ്ടവും വേണ്ട. പക്ഷേ, എന്റെ അമ്മ എനിക്കു തന്നിട്ടുള്ളതോ?

അര:—എന്റെ വസ്തുക്കളും, ഞാൻ പണംകൊടുത്തു വാങ്ങിയ ആഭരണങ്ങളും നിനക്കു തരാൻ അവൾക്കു് എന്തവകാശമാണുണ്ടായിരുന്നതു്?

സുലോ:—എന്നാൽ അതും എനിക്കാവശ്യമില്ല.

എന്നു പറഞ്ഞു് ആ മുറിയിൽനിന്നു പോകാൻ ഭാവിച്ചു. പക്ഷേ അരവിന്ദലാൽ അവളെ വിളിച്ചു് ഇങ്ങനെ പറഞ്ഞു.

അര:—സുലോചനേ, എനിക്കു വയസ്സായി; പോരെങ്കിൽ രോഗംകൊണ്ടു് എഴുന്നേൽക്കാൻപോലും ശക്തിയില്ലാത്തവനുമായി. ആ സ്ഥിതിക്കു് ഞാൻ ദ്വേഷ്യംകൊണ്ടു വല്ലതും പറഞ്ഞാലും നീ ക്ഷമിക്കേണ്ടതല്ലേ?

സുലോ:—അതുകൊണ്ടുതന്നെയാണു് ഇത്രയുംകാലം സകലതും ഞാൻ സഹിച്ചതു്.

അര:—നീ പോയി എന്റെ ഉന്തുവണ്ടി ഇങ്ങുകൊണ്ടു വരാൻ വേലക്കാരോടു പറയൂ; വേണ്ട, വേണ്ട, അതാ ഒരു കാറിന്റെ ശബ്ദം കേൾക്കുന്നു. ഇങ്ങോട്ടാണോ എന്നു നോക്കു.

സുലോചന പുറത്തേയ്ക്കു പോയി, അല്പം കഴിഞ്ഞു് ബദ്ധപ്പെട്ടു മടങ്ങി.

സുലോ:—ഒരു കാർ നമ്മുടെ ഗേറ്റിനുള്ളിൽ കടന്നു നിന്നു. രണ്ടുപേർ കാറിൽനിന്നിറങ്ങി ഇങ്ങോട്ടു വരുന്നു.

അര:—ബാനർജിയും സ്നേഹിതനുംതന്നെ. നീ പോയി വേഗം അവർക്കു കാപ്പി തയ്യാറാക്കി കൊടുത്തയക്കൂ.

ശരച്ചന്ദ്രബാനർജിയും ബിഹാരിലാലും അകത്തേക്കു കടന്നു. അരവിന്ദലാൽ കസേരയിൽ ഇരുന്നുകൊണ്ടുതന്നെ അതിഥികളെ അഭിവാദ്യം ചെയ്തു.

അര:—കണ്ടിട്ടു വളരെക്കാലമായി.

ബാന:—അതെ; നാലഞ്ചുകൊല്ലം കഴിഞ്ഞു. (കുറേക്കൂടി അടുത്തു ചെന്നിട്ടു്) വളരെ ക്ഷീണിച്ചിരിക്കുന്നല്ലോ.

അര:—ഞാൻ വാതം പിടിച്ചു നാലഞ്ചുമാസം കിടന്നു. അതോടുകൂടി കാലുകൾ നിരുപയോഗം ആയി; ഇപ്പോൾ എഴുന്നേൽക്കാൻ പോലും നിവൃത്തിയില്ല. ഇരിക്കുന്നിടത്തുനിന്നു മാറണമെങ്കിൽ രണ്ടുപേർ സഹായത്തിനു വേണം.

ശര:—വളരെക്കാലമായി ഞാൻ ഇങ്ങോട്ടു വരണമെന്നു വിചാരിക്കുന്നു. ജോലിത്തിരക്കുകൊണ്ടു് ഇതുവരെ സാധിച്ചില്ല........ഇദ്ദേഹത്തിനെ അറിയുകയില്ലായിരിക്കാം.

അര:—നിങ്ങളുടെ എഴുത്തിൽ ഉണ്ടായിരുന്നിടത്തോളം മനസ്സിലാക്കി. അദ്ദേഹത്തിനെക്കൂടി കൊണ്ടുവരാൻ തോന്നിയതിനു് ഞാൻ നന്ദിപറയുന്നു.

ഈ സന്ദർഭത്തിൽ ഒരു ഭൃത്യൻ മൂന്നുപേക്കു് കാപ്പിയും പലഹാരങ്ങളും കൊണ്ടുചെന്നു മേശപ്പുറത്തുവെച്ചു.

അര:—(ഭൃത്യനോടു്) സുലോചന എവിടെ? അവളോടു് ഇങ്ങോട്ടുവരാൻ പറയൂ. ഇവിടെ അന്യന്മാരായുള്ളവരാരും ഇല്ല.

അല്പം കഴിഞ്ഞു് സുലോചന ആ മുറിയിൽവന്നു. അവളുടെ മുഖം പകുതിയിലധികം ഘോഷാസമ്പ്രദായം അനുസരിച്ചു സാരികൊണ്ടു മൂടിയിരുന്നു. അവൾ മുറിയിൽ കടന്നു് വാതലിന്നരികിൽ തന്നെ നിന്നുകൊണ്ടു് അതിഥികളെ വിനയപുരസ്സരം വന്ദിച്ചു. ശരച്ചന്ദ്രബാനർജി എഴുന്നേററു് സുലോചനയുടെ അടുത്തുചെന്നു.

ശര:—ഞാൻ എടുത്തു കളിപ്പിച്ചിട്ടുള്ള കുട്ടിയാണു്; എന്നെ മറന്നു പോയിരിക്കാം; സൌഖ്യം തന്നെയല്ലേ.

സുലോ:—(മന്ദസ്വരത്തിൽ) സൌഖ്യം തന്നെ; എടുത്തു കളിപ്പിച്ച കുട്ടിയോടുള്ള വാത്സല്യം കൊണ്ടായിരിക്കാം. കുട്ടിക്കാലം കഴിഞ്ഞശേഷം അന്വേഷിക്കുകയേ വേണ്ടെന്നു വെച്ചതു്?

ശര:—അതു തെററുതന്നെ, സമ്മതിച്ചു, പക്ഷേ ഞാൻ ഒരു പോലീസ്സു് ഉദ്യോഗസ്ഥനല്ലേ? ഒരു നിമിഷം പോലും സ്വന്തം കാര്യത്തിനു ചെലവാക്കാൻ കിട്ടുന്നില്ല. ഞാൻ എന്തു ചെയ്യട്ടെ.

ബാനർജി അരവിന്ദലാലിന്റെ അടുക്കലേക്കുമടങ്ങി

അര:—സുലോചനേ, അലമാരിയിൽനിന്നു കുറേ ബിസ്ക്കറ്റുകൾ എടുക്കൂ.

ശര:— ഇതെല്ലാം തന്നെ അധികമാണ്. ഇനിയുമൊന്നും വേണ്ട.

അതിഥികളും ആതിഥേയനും കാപ്പികുടി കഴിഞ്ഞശേഷം ഒരുമണിക്കൂറോളം കുടുംബകാര്യങ്ങളേയും ലോകകാര്യങ്ങളേയും കുറിച്ച് സംഭാഷണം ചെയ്തു. അനന്തരം അരവിന്ദലാൽ ഒരു ഭൃത്യനെ വിളിച്ച് ബാനർജിക്കും സ്നേഹിതനും വിശ്രമിക്കുന്നതിനു തയ്യാറാക്കിയിരുന്ന മുറികളിലേക്ക് അവരെ കൂട്ടിക്കൊണ്ടു പോകാൻ ആജ്ഞാപിച്ചു.

അര:—വസ്ത്രങ്ങൾ മാറി അല്പം വിശ്രമിക്കുക; നിങ്ങളുടെ ആവശ്യങ്ങളെപ്പറ്റി അന്വേഷിക്കാൻ രണ്ടു ഭൃത്യന്മാരെ പ്രത്യേകം ചുമതലപ്പെടുത്തിയിട്ടുണ്ട്. വേണ്ട കാര്യങ്ങൾ അവരോടു പറയാൻ മടിക്കരുത്. സ്വന്തം ഗൃഹമെന്നു വിചാരിച്ച് എല്ലാം ശരിപ്പെടുത്തിക്കൊള്ളണം. എനിക്ക് ഒരിടത്ത് ഇരുന്നുകൊണ്ട് അന്വേഷിക്കാനല്ലാതെ നിർവ്വാഹമില്ലെന്ന് അറിയാമല്ലോ.

ശരച്ചന്ദ്രനും ബിഹാരിലാലും ഭൃത്യനെ അനുഗമിച്ചു. അവർക്കു വേണ്ടി തയ്യാറാക്കിയിരുന്ന മുറികളിൽ കിടന്ന സാമഗ്രികൾ നോക്കിയിട്ട് ബാനർജി ഭൃത്യനോട് ഇങ്ങനെ പറഞ്ഞു.

ശര:—ഞങ്ങൾക്കു വേണ്ടതിൽ വളരെയധികം സാമാനങ്ങൾ ഈ മുറിയിൽ ഉണ്ടല്ലോ. ഇതെല്ലാം എന്തിന്?

ഭൃത്യ:—ഇതെല്ലാം കൊച്ചമ്മയുടെ ഏർപ്പാടനുസരിച്ച് തയ്യാറാക്കിയതാണ്. യജമാനന് ഒന്നും അന്വേഷിക്കാൻ നിർവ്വാഹമില്ലല്ലോ.

ശര:—നിങ്ങളാരും ഞങ്ങൾക്കുവേണ്ടി കാത്തിരുന്നു ബുദ്ധി മുട്ടേണ്ട. എന്തെങ്കിലും അത്യാവശ്യം ഉണ്ടെങ്കിൽ നിങ്ങളെ അറിയിക്കാം, പൊയ്ക്കൊള്ളണം.

ഭൃത്യൻ പുറത്തേക്കു പോയ ശേഷം ചിന്താമഗ്ന നായി ഒരു ഈസിച്ചെയറിനെ അഭയം പ്രാപിച്ചിരുന്ന ബിഹാരിലാലിൻെറ സമീപത്തു ചെന്നു നിന്നുകൊണ്ടു് ശരച്ചന്ദ്രൻ സ്വകാര്യമായി ഇങ്ങനെ പറഞ്ഞു.

ശര:—എന്തു്! തല കറങ്ങുന്നോ?

ബിഹാ:—തലകറക്കമോ; ഉം; കാര്യം.

ശര:—കാരണം എനിക്കറിയാമെങ്കിലും അനുഭവസ്ഥർ തന്നെ പറയുന്നതല്ലേ ഉത്തമം.

ബിഹാ:—അനുഭവസ്ഥർ ആരു്?

ശര:—സൂത്രമൊന്നും പ്രയോഗിക്കേണ്ട; എന്റെ കണ്ണിനു് ഇപ്പോഴും നല്ല കാഴ്ചയുണ്ടു്. സുലോചനയെ കണ്ട ഉടൻ നിങ്ങളുടെ മുഖത്തു പ്രത്യക്ഷപ്പെട്ട വികാര ങ്ങൾ നിങ്ങൾ വളരെ ശ്രമിച്ചിട്ടും മറയ്ക്കാൻ കഴി ഞ്ഞില്ല. അതുപോകട്ടെ, അവളുടെ സൌന്ദര്യത്തെ പ്പററി ഞാൻ പറഞ്ഞപ്പോൾ നിങ്ങൾ അവിശ്വ സിച്ചില്ലേ? അവൾ ദേവാംഗന തന്നെയോ? തുറന്നു പറയൂ.

ബിഹാ:—അവൾ സുന്ദരിയല്ലെന്നു് ആരു പറഞ്ഞു?

സ്നേഹിതന്മാരുടെ സ്വകാര്യസംഭാഷണത്തിൽ ശ്ര ദ്ധിക്കുന്നതു വിഹിതമല്ലല്ലൊ. അവരുടെ സംഭാഷണം നിർബാധം തുടരട്ടെ.

സുലോചനയുടെ മാതാവു് ഏതാനും കൊല്ലങ്ങൾക്കു മുമ്പു പരലോകംപ്രാപിച്ചു. അതോടുകൂടി അവളുടെ ജീവി തം അത്യന്തം ക്ലേശഭൂയിഷ്ഠമായും തീർന്നു. അരവിന്ദലാൽ

ഒരിക്കൽപോലും അവളോടു സ്നേഹപൂർവ്വം പെരുമാറാറില്ല. തന്റെ പുത്രിയല്ലെന്നിരുന്നാലും തനിക്കുവേണ്ടി രാപ്പകൽ ബുദ്ധിമുട്ടുന്ന ഒരു യുവതിയാണെന്നുള്ള വിചാരം പോലും അയാൾക്കില്ല. മനുഷ്യസാധാരണമായ സൌജന്യബുദ്ധിയും അവളോടു കാണിക്കാറില്ല. അരവിന്ദലാലിന്റെ ഈ മൃഗീയമായ പെരുമാററം ഭൃത്യന്മാരെപ്പോലും അത്ഭുതപരതന്ത്രരാക്കുന്നു. അവരെല്ലാം സുലോചനയെ നിർവ്യാജം സ്നേഹിക്കുന്നു; അവൾക്കുവേണ്ടി ജീവൻ ഉപേക്ഷിക്കാൻ പോലും അവർ തയ്യാറാണു്.

സുലോചനയ്ക്കു മാതൃഭാഷ എഴുതാനും വായിക്കാനും അറിയാമെന്നല്ലാതെ പറയത്തക്ക വിദ്യാഭ്യാസം സിദ്ധിച്ചിട്ടില്ല. സംഗീതത്തിൽ അവൾക്കു് അസാമാന്യമായ വാസനയുണ്ടു്. പക്ഷേ, ശാസ്ത്രീയമായ അഭ്യസനം അവൾക്കു ലഭിച്ചിട്ടില്ല. കേവലം വീട്ടുജോലികൾ നിർവഹിക്കാനുള്ള ഭൃത്യജനങ്ങളുടെ കൂട്ടത്തിൽ മാത്രമേ അരവിന്ദലാൽ അവളെ ഗണിച്ചിട്ടുള്ളു. മാതാവിന്റെവക ആഭരണങ്ങൾ പോലും ധരിക്കാൻ ആ ദുർബ്ബുദ്ധി സമ്മതിക്കയില്ല. പുരുകത്തിൽ ഈശ്വരദത്തമായുള്ള സൌന്ദര്യവും സൌശീല്യവും മാത്രമാണു് അവളുടെ ഭൂഷണങ്ങൾ. ഈ രണ്ടു സമ്പത്തുകളും ജഗദീശ്വരൻ അവൾക്കു സമൃദ്ധിയായി നൽകിയിട്ടുമുണ്ടു്.

---

# അദ്ധ്യായം ൩

## അരവിന്ദലാലിൻെറ ഭയം

ശര:—ഗേററിനടുത്തു്, എന്തെങ്കിലും അപകടം നേരിട്ടാൽ അടിയ്ക്കുന്നതിനു് ഒരു വലിയ മണി കെട്ടിത്തൂക്കി അതിൽ നിന്നു് കെട്ടിടത്തിനകത്തേക്കു് ഒരു കമ്പി ഇട്ടിരിക്കുന്നതു കണ്ടോ? ഇതു് എന്തിനു്? അരവിന്ദലാലിൻെറ വായനമുറിയുടെ പൂട്ടു നിങ്ങൾ സൂക്ഷിച്ചോ? കട്ടിലിൽ കിടക്കുമ്പോഴും വായിച്ചുകൊണ്ടിരിക്കുമ്പോഴും ഭക്ഷണം കഴിക്കുമ്പോഴും എല്ലാം ഒരു കൈത്തോക്കു് അടുത്തു തന്നെ സൂക്ഷിക്കുന്നു. ഗേററുകഴിഞ്ഞു് ആരെങ്കിലും അകത്തേക്കു കടന്നാൽ കാണത്തക്കവണ്ണം വലിയ നിലക്കണ്ണാടികൾ മുകളിലും താഴെയും വെച്ചിട്ടുണ്ടു്. ഇയാൾക്കു് ഇത്ര ഭയത്തിനു് കാരണമെന്തു്; അയാളുടെ മുഖം എപ്പോഴും ഭയാകുലമായിരിക്കുന്നു.

ബിഹാ:—അതിനു കാരണം?

ശര:—അതു തന്നെയാണു് ഞാനും ചോദിക്കുന്നതു്...... ......അതാ അരവിന്ദലാലിന്റെ സ്നേഹിതൻ കാളിപ്രഭാവദത്തു് വരുന്നു.

എന്നു പറഞ്ഞുകൊണ്ടു് വരാന്തയിലേക്കു് ഇറങ്ങി അയാളെ അഭിവാദ്യം ചെയ്തു.

അൻപതു വയസ്സോളം പ്രായമുള്ള ആജാനുബാഹുവായ ഒരാളാണു് കാളിപ്രഭാവദത്തൻ. അയാളുടെ മുഖം ക്രൌര്യത്തിൻെറ ഇരിപ്പിടമാണു്.

കാളി:---എത്രകാലംകൂടിയാണു് കാണുന്നതു്; വളരെ ക്ഷീണിച്ചിരിക്കുന്നല്ലോ.

ശര:--പ്രായംകൂടി വരികയല്ലേ? പിന്നെ ക്ഷീണിക്കാതെ നിവൃത്തിയെന്തു്?

കാളി:—നമ്മുടെ സ്നേഹിതൻ കാലുകൾക്കു തീരെ സ്വാധീനം ഇല്ലാതെ സങ്കടപ്പെട്ടു കഴിച്ചുകൂട്ടുകയാണു്; കണ്ടില്ലേ?

ശര:--കണ്ടു; അദ്ദേഹത്തിന്റെ സ്ഥിതി കഷ്ടംതന്നെ.

കാളി:--ഇനിയുമെങ്കിലും ഈശ്വരധ്യാനം ചെയ്തു കഴിയട്ടെ; അദ്ദേഹത്തിനു തീരെ ഇല്ലാത്തതും ഈശ്വരഭക്തിയാണു്.

ശര:--എന്നുമുതൽക്കാണു് ഈശ്വരവിചാരമെല്ലാം നിങ്ങൾക്കുണ്ടായതു്. ഇതു കേട്ടിട്ടു് വലിയ ഈശ്വരഭക്തനാണെന്നു തോന്നുന്നല്ലോ.

കാളി:—പണ്ടു് എനിക്കു് തീരെ ഈശ്വരവിചാരം ഇല്ലായിരുന്നെന്നു സമ്മതിക്കുന്നു. പക്ഷെ, അതെല്ലാം മാറിപ്പോയി. ഞങ്ങൾ ഇയ്യിടെ ഒരു ആത്മീയസംഘം സ്ഥാപിച്ചിട്ടുണ്ടു്. ക്രിസ്തുമതത്തിലെപ്പോലെ "ഏററുപറയുന്ന" സമ്പ്രദായം ഞങ്ങളും സ്വീകരിച്ചിരിക്കുന്നു. അടുത്ത യോഗത്തിൽ ഞാൻ ഏററുപറഞ്ഞു് ആത്മശുദ്ധിനേടാൻ നിശ്ചയിച്ചിരിക്കുകയാണു്.

ശര:--നിങ്ങളോ?

ശരച്ചന്ദ്രൻ അത്ഭുതപരതന്ത്രനായി ചോദിച്ചു.

കാളി:--അതെ; ഞാൻ ഒരു പ്രാസംഗികനല്ലെങ്കിലും അന്നു ഞാൻ പ്രസംഗിക്കാൻ തീർച്ചയാക്കിയിരിക്കുന്നു.

ഈ ഘട്ടത്തിൽ അരവിന്ദലാലിനെ ഉന്തുവണ്ടിയിൽ ഇരുത്തി ഒരു ഭൃത്യൻ തള്ളി ആ മുറിക്കകത്തേക്കു കൊണ്ടുവന്നു.

അര:--നിങ്ങൾ പ്രസംഗിക്കാൻ പോകുന്നോ?

കാളി:--അതെ, ഞാൻ ഇതുവരെ ചെയ്തിട്ടുള്ള തെററുകളെല്ലാം അടുത്ത യോഗത്തിൽ ഏററുപറഞ്ഞു് ആത്മശുദ്ധിനേടാൻ പോകുന്നു.

ശര:--പല ഔദ്യോഗികരഹസ്യങ്ങളും അന്നു പുറത്തുപറയേണ്ടി വരില്ലേ? അതു ന്യായമാണോ!

കാളി:--സകലതും ഞാൻ പറയും. എനിക്കു നേരിട്ടിട്ടുള്ള പരാജയങ്ങളും നിരാശകളും എല്ലാം ഞാൻ തുറന്നു പറയും.

ശര:--വിജയങ്ങളെക്കാൾ പരാജയങ്ങളെപ്പററി ആലോചിക്കുകയും പറയുകയും ചെയ്യുന്നതു അധികം രസകരമായി എനിക്കു പലപ്പോഴും തോന്നാറുണ്ടു്. എന്തായാലും വളരെ നേരം പ്രസംഗിക്കാനുള്ള വക കാണുമല്ലൊ.

കാളി:--(ബിഹാരിലാലിനെ ചൂണ്ടിക്കാണിച്ചുകൊണ്ടു്) ഇദ്ദേഹത്തിനെ എനിക്കു പരിചയമില്ല. അദ്ദേഹത്തിനു് എന്നെയും അങ്ങിനെ തന്നെ.

ബിഹാ:—അങ്ങയെപ്പറ്റി ബാനർജി എന്നോടു പറഞ്ഞിട്ടുണ്ടു്. അങ്ങും ഇദ്ദേഹവും (അരവിന്ദലാലും) അതിസമർത്ഥന്മാരായ രണ്ടു പോലീസു ഉദ്യോഗസ്ഥന്മാരായിരുന്നെന്നും നിങ്ങൾ ഉദ്യോഗത്തിൽനിന്നു പിരിഞ്ഞതു് ഡിപ്പാർട്ടുമെന്റിനും വലിയ നഷ്ടമായിത്തീന്നെന്നും അദ്ദേഹം ഇന്നും എന്നോടു പറഞ്ഞു.

കാളി:—ഞങ്ങൾക്കാർക്കും ഇദ്ദേഹത്തിൻെറ ശതാംശം സാമർത്ഥ്യം ഇല്ലായിരുന്നു.

ശര:—എൻെറ സ്നേഹിതനെ പരിചയമില്ലെന്നു പറഞ്ഞുവല്ലൊ. അദ്ദേഹം ഹൈക്കോടതി ജഡ്ജിസർ. സുരേന്ദ്രബാനർജിയുടെ പുത്രനാണു്.

കാളി:—ഞാൻ ഓർമ്മിക്കുന്നു. അദ്ദേഹത്തിന്റെ ഒരു പുത്രൻ എം. എ. പരീക്ഷക്കു പ്രസിഡൻസിയിൽ ഒന്നാമനായി ജയിച്ചിരിക്കുന്നെന്നു ബങ്കാളി പത്രത്തിൽ വായിച്ചു. ഇപ്പോൾ എന്തു ചെയ്യുകയാണു്?

ശര:—നിയമപരീക്ഷക്കു പഠിക്കുന്നു. ഒരു നല്ല ഡിററക്റ്ററീവുമാണു്.

ബിഹാ:—അക്കാര്യത്തിൽ ഞാൻ അദ്ദേഹത്തിനു് ശിഷ്യപ്പെട്ടിരിക്കുകയാണു്. ഒരുത്സാഹം തോന്നുന്നുവെന്നല്ലാതെ എനിക്കു് അതിൽ പരിചയംപോലുമില്ല.

ഭക്ഷണത്തിനുള്ള സമയം ആകുന്നതുവരെ അവർ വിവിധവിഷയങ്ങളെപ്പററി സംസാരിച്ചു കൊണ്ടിരുന്നു. അനന്തരം കാളിപ്രഭാവദത്തൻ "നേരം വളരെ അധികമായി. ഞാൻ പോകട്ടെ, കാലത്തു കാണാം" എന്നു പറഞ്ഞു് അദ്ദേഹത്തിൻെറ വസതിയിലേക്കു പോയി. മററുള്ളവർ ഭക്ഷണത്തിനും തയ്യാറായി.

അര:—നിങ്ങൾക്കു് ഉറക്കത്തിനു മുകളിലാണു് സുഖമെന്നു തോന്നുന്നു. പകൽ നമുക്കു സംസാരിക്കാനും മററുമുള്ള സൗകര്യം കരുതിയാണു് താഴെ രണ്ടു മുറികൾ സൗകര്യപ്പെടുത്താൻ പറഞ്ഞതു്. ഉറങ്ങാൻ മുകളിലേക്കുതന്നെ പോകാം. അവിടെ വേണ്ട സൗകര്യങ്ങളെല്ലാം ചെയ്തിട്ടുണ്ടു്.

ബിഹാ:—അങ്ങിനെയാവാം.

ബാനർജിയും സ്നേഹിതനും ഒരു ഭൃത്യനോടുകൂടി മുക ളിലേക്കു പോയി.

ശര:—എന്റെ കൊച്ചനുജന്റെ കണ്ണുകൾക്കു തീരെ മയ്യാ ദയില്ലാതായിരിക്കുന്നു.

ബിഹാ:—ഉം, എന്തുചെയ്തു?

ശര:—ഭക്ഷണത്തിനിരുന്ന സമയം മുഴുവൻ ആ പെൺ കുട്ടിയെത്തന്നെ നോക്കിക്കൊണ്ടിരുന്നല്ലോ.

ബിഹാ:—നല്ല വസ്തുക്കളെ നോക്കിപ്പോകുന്നതു മനുഷ്യ സ്വഭാവമല്ലേ; അതു തെററാണോ?

ശര:—അല്ല, അല്ല; എന്റെ പ്രവചനം സഫലമാകുന്ന തിലുള്ള സന്തോഷംകൊണ്ടു പറഞ്ഞുപോയതാണ്.

ബിഹാ:—അരവിന്ദലാൽ ആ പെൺകുട്ടിയോടു പെരുമാ റുന്ന രീതി എനിക്കു തീരെ പിടിക്കുന്നില്ല. ഇത്ര സൌന്ദര്യവതിയായ ആ പെൺകുട്ടിയെപ്പററി അയാൾ എത്ര അഭിമാനിക്കേണ്ടതാണ്. പക്ഷേ, ആ കുട്ടിയോട് അയാൾ എത്ര ഹീനമായി പെരു മാറുന്നു. ഭൃത്യജനങ്ങളോടുപോലും മനുഷ്യരാരും ഇത്ര നിഷ്കരുണം പെരുമാററില്ല.

സ്നേഹിതന്മാർ മണി പന്ത്രണ്ടു കഴിഞ്ഞിട്ടും നിദ്രാ ധീനരായില്ല. അവർ ജന്നലിൽക്കൂടി പുറത്തേക്കു നോക്കി ക്കൊണ്ടിരുന്നു.

ബിഹാ:—മനോഹരമായ ചന്ദ്രിക!

ശര:—അതെ, കാമിജനങ്ങളുടെ ചേതോവികാരം വർദ്ധി പ്പിക്കുന്ന രാത്രി.

ബിഹാ:—അതാ, റോഡിന്റെ അപ്പുറത്തായി ഉന്നതമായ ഒരു മാളിക കാണുന്നു. അത് ആരുടേതാണ്?

ശര:—അതു് മോഹനലാൽ എന്നൊരാളുടെ വകയാണെന്നു് ഒരു ഭൃത്യൻ പറഞ്ഞു. സുലോചന കൂടക്കൂടെ അവിടെ പോകാറുണ്ടെന്നും അവളുടെ ഏക സ്നേഹിതൻ അവിടത്തെ ഗൃഹനായകനാണെന്നും അദ്ദേഹം പ്രായംചെന്ന ഒരാളാണെന്നും ആ ഭൃത്യൻ തന്നെ പറഞ്ഞറിയാം. അതിൽ കൂടുതൽ എനിക്കൊന്നും അറിഞ്ഞുകൂടാ.

ബാനർജിയും ബിഹാരിലാലും നോക്കിക്കൊണ്ടിരിക്കെ ആ കെട്ടിടത്തിന്റെ മുകളിലത്തെ നിലയിലുള്ള ഒരു ജന്നലിൽകൂടി പൊടുന്നനെ ഒരു വൈദ്യുതപ്രകാശം ഉണ്ടാവുകയും അസ്തമിക്കുകയും ചെയ്തു.

ബിഹാ:—എന്തു ശക്തിയുള്ള പ്രകാശം; നോക്കാൻ വയ്യാതെയായിപ്പോയി.

ശര:—അതു് ഒരു അടയാളമാണു്. പ്രകാശം കണ്ടു എന്നു മാത്രമല്ല, ആരെയോ വിളിക്കുകകൂടി ചെയ്തു. വിളക്കു ചലിപ്പിച്ചതു നിങ്ങൾ ശ്രദ്ധിച്ചില്ലായിരിക്കാം. പട്ടാളക്കാർക്കു ദീപംകൊണ്ടു ചില അടയാളങ്ങൾ ഉണ്ടു്. അതു നിങ്ങൾ മനസ്സിലാക്കിയിട്ടില്ല.

ബിഹാ:—അതാ, ഒരാൾ തലവഴി മൂടിട്ടു മറച്ചുകൊണ്ടു് തെരുവിലേക്കു പോകുന്നു.

ശര:—(സൂക്ഷിച്ചുനോക്കീട്ടു്) അതു സുലോചനയാണു്.

ബിഹാ:—അവൾ എവിടെ പോകുന്നു?

ശര:—നല്ല ചന്ദ്രികയല്ലേ, കുറേ നടക്കാമെന്നു തോന്നിയായിരിക്കാം. ഏതായാലും നിങ്ങൾ ഇവിടെ കിടന്നു് സുഖമായിട്ടുറങ്ങണം. ഞാൻ താഴെപ്പോയി ഒന്നു ചുററിനോക്കിയിട്ടു വരാം.

ശരച്ചന്ദ്രൻ തൻെറ പെട്ടി തുറന്ന് ഒരു കഠാരിയും കൈത്തോക്കും കയ്യിൽ എടുത്തുകൊണ്ടു പുറത്തേക്കു പോയി.

---

## അദ്ധ്യായം ൪

സൂക്ഷിച്ചിട്ട് എന്തുഫലം?

മണി അഞ്ചര കഴിഞ്ഞു. ശരച്ചന്ദ്രബാനർജി, ബിഹാരിലാലിനെ വിളിച്ചുണർത്തി.

താൻ വളരെ താമസിച്ചേ എഴുന്നേൽക്കാറുള്ളെന്നും ആ വീട്ടിൽ ആരും തന്നെ ആറുമണിക്കു മുമ്പ് എഴുന്നേല്ക്കുന്ന പതിവില്ലെന്നും അരവിന്ദലാൽ മുൻകൂട്ടി അവരോടു പറഞ്ഞിരുന്നു. അതിനാൽ അദ്ദേഹത്തിനെ അന്വേഷിക്കാതെ ബാനർജിയും ബിഹാരിലാലും ഒരു പ്രഭാതസഞ്ചാരത്തിനു തിരിച്ചു.

ശ:—ഇന്നലെ രാത്രിയിൽ കണ്ട ദീപപ്രകാശം എന്നെ ചിന്താധീനനാക്കിയിരിക്കുന്നു. ഏതായാലും ദീപം കണ്ട ആ വീട്ടിൻെറ പരിസരങ്ങൾ നമുക്ക് ഒന്നു കാണാം. അതിവിസ്തൃതമായ ഒരു തോട്ടം ആണെന്നു തോന്നുന്നു.

ബിഹാ:—ആരോ ടോർച്ചുലൈററ് ഉപയോഗിച്ചതിനെപ്പററി ഇത്രയധികം ആലോചിക്കാൻ എന്താണുള്ളത്? നിസ്സാരമായി വല്ലതും കണ്ടാൽ അതിനെപ്പററി അത്ര ആലോചിക്കാനുണ്ടോ?

ബാനർജീയും ബിഹാരിലാലും മാലതീമന്ദിരത്തിന്റെ--മോഹനലാലിൻെറ ഭവനത്തിൻെറ--സമീപം എത്തി. വീട്ടിനെ സമീപിക്കുന്തോറും വഴിയുടെ വിസ്താരം കുറഞ്ഞിരുന്നു. വീട്ടിൻെറ മുൻവശത്തു് കുഷ്ടിച്ചു് ഇരുനൂറുവാര അകലെയായി, വളരെ വിസ്തീർണ്ണത്തിൽ പന്തലിച്ചു നിന്ന ഒരു മാവു് അവരുടെ പ്രത്യേകശ്രദ്ധയ്ക്കു വിഷയീഭവിച്ചു.

ബിഹാ:--ഇത്ര വലിയ മാവു ഞാൻ ഇതുവരെ കണ്ടിട്ടില്ല. എന്തൊരു വണ്ണം. അതിൻെറ പന്തലിപ്പു?

ശര:—വലതുവശത്തോട്ടു് ഒരു താഴ്‌വരയാണെന്നു തോന്നുന്നു. നമുക്കു് അങ്ങോട്ടു പോകാം.

അവർ ഏതാണ്ടു നൂറടി നടന്നു. ശരച്ചന്ദ്രൻ പൊട്ടുന്നനെ നിന്നു. അദ്ദേഹത്തിൻെറ മുഖത്തു് അത്ഭുതവും പരിഭ്രമവും പ്രത്യക്ഷമായി. "അയ്യോ?" എന്നു് അദ്ദേഹം മനസ്സറിയാതെ ഉച്ചരിച്ചു. ബിഹാരിലാൽ കാരണം അറിയാതെ അമ്പരന്നു് ശരച്ചന്ദ്രനെ അനുകരിച്ചു് അവരുടെ വലതുവശത്തു വഴിയിലേക്കു ചാഞ്ഞു കിടന്ന ഒരു വൃക്ഷശിഖരത്തിലോട്ടു സൂക്ഷിച്ചു നോക്കി. ആ കൊമ്പോടു ചേർന്നു് കയറുകൊണ്ടു വരിഞ്ഞുകിടക്കുന്ന ഒരു മനുഷ്യൻ ബിഹാരിലാലിൻെറ ദൃഷ്ടിക്കു ഗോചരീഭവിച്ചു. ആ മനുഷ്യൻെറ കൈകൾ ഇരുപുറത്തേക്കും തൂങ്ങിക്കിടന്നു; മുഖം ഒരു വശത്തേക്കു ചരിഞ്ഞിരുന്നു. ബാനർജി കഴിയുന്നത്ര അടുത്തുചെന്നു് മുകളിലോട്ടു സൂക്ഷിച്ചു നോക്കി. മരക്കൊമ്പിൽ കെട്ടിയിട്ടിരുന്ന മനുഷ്യൻ അരവിന്ദലാൽ തന്നെ ആയിരുന്നു. ബിഹാരിലാൽ മുന്നോട്ടു നടക്കാൻ ഭാവിച്ചു. എന്നാൽ ബാനർജി അയാളെ തടഞ്ഞു.

ശര:—ഇവിടെ നിന്നാൽ മതി.

ബിഹാ:—അതു് അരവിന്ദലാൽ അല്ലേ?

ശര:—അതെ, അരവിന്ദലാൽ തന്നെ. നിങ്ങൾ ഇവിടെ എല്ലാം സൂക്ഷിച്ചുനോക്കുക; ഞാൻ ആ കൊമ്പിൽ ഒന്നു കയറി നോക്കട്ടെ.

ശരച്ചന്ദ്രൻ പറയത്തക്ക വിഷമം ഒന്നും കൂടാതെ ആ കൊമ്പിൽ എത്തി. അടുത്തു തന്നെ ആരോ ആ കൊമ്പിൽ കയറിയിട്ടുള്ളതായി ശരച്ചന്ദ്രനു ബോദ്ധ്യപ്പെട്ടു. ശരച്ചന്ദ്രൻ കാൽമണിക്കൂറോളം ആ കൊമ്പും മൃതശരീരവും സൂക്ഷിച്ചുനോക്കിയശേഷം താഴെ ഇറങ്ങി.

ശര:—ശരിതന്നെ.

ബിഹാ:—എന്തോന്നാണു ശരി.

ശര:—നിങ്ങൾ എന്തെങ്കിലും കണ്ടുപിടിച്ചോ?

ബിഹാ:—ഇത്രയും കിട്ടി.

എന്നു പറഞ്ഞുകൊണ്ടു ഒരു ചെറിയ പിത്തളക്കുടു കൈയ്യിൽ കൊടുത്തു.

ശര:—(അതു വാങ്ങി നോക്കിയിട്ടു്) ഇതു് വെടിഉണ്ട പൊതിഞ്ഞു വരുന്നതാണു്. ആട്ടോമാററിക്കു് 35. മുറിവു കണ്ടയുടൻ തന്നെ നിക്കൽ പൊതിഞ്ഞ ഒരു ഉണ്ടയാണു് കൊണ്ടതെന്നു ഞാൻ തീർച്ചയാക്കി.

ബിഹാ:—ഭയങ്കരം തന്നെ, അല്ലേ?

ശര:—ഭയങ്കരമെന്നോ? ഏതായാലും രസകരമായ ഒരു കേസ്സു കിട്ടി.

ബിഹാ:—ഇതു് ആരു ചെയ്തു? ഒന്നിലധികംപേർ ഉണ്ടായിരുന്നിരിക്കണം. അവർ എപ്പോഴാണു വന്നു് അരവിന്ദലാലിനെ എടുത്തുകൊണ്ടു പോന്നതു്.

ശര:—എത്രപേർ ഉണ്ടായിരുന്നെന്നാ നിങ്ങളുടെ ഊഹം?

ബിഹാ:—കുറഞ്ഞത്തു മൂന്നുപേർ. അവർ അയാളെ എടു ത്തുകൊണ്ടു പോന്നിരിക്കും. എന്നിട്ടും നാം അറി ഞ്ഞില്ലല്ലോ. അദ്ദേഹം എപ്പോഴും തോക്കുംകൊണ്ടു കഴിച്ചുകൂട്ടിയിട്ട് എന്തു ഫലം? എന്തെല്ലാം രക്ഷാ മാർഗ്ഗങ്ങൾ ഉറപ്പിച്ചിരുന്നു. അവർ എങ്ങിനെ കൊണ്ടുപോയി, ഏതിലെ കൊണ്ടുപോയി; അങ്ങേ യ്ക്കു് എന്തു തോന്നുന്നു?

ശര:—എനിക്കു പലതും തോന്നുന്നു. അതിരിക്കട്ടെ, എങ്ങി നെ സംഭവിച്ചുവെന്നാണു് നിങ്ങളുടെ വിചാരം.

ബിഹാ:—ആരോ വിരോധികൾ ഉണ്ടായിരുന്നിരിക്കും. അദ്ദേഹത്തിനു വളരെ ഭയം ഉണ്ടെന്നും എപ്പോഴും ആപത്തു പ്രതീക്ഷിച്ചുകൊണ്ടിരിക്കുകയാണെന്നും ഇന്നലെ ഊണു കഴിച്ചുകൊണ്ടിരുന്നപ്പോൾ പറ ഞ്ഞില്ലേ? വിരോധികൾ അദ്ദേഹത്തിന്റെ മുറിയിൽ കടന്നു് അദ്ദേഹത്തിനെ എടുത്തു് ഇവിടെ കൊണ്ടു വന്നു കൊന്നു.

ശര:—എടുത്തുകൊണ്ടുപോരുമ്പോൾ അരവിന്ദലാൽ മി ണ്ടാതിരുന്നോ?

ബിഹാ:—അവർ ഭയപ്പെടുത്തിയിരിക്കും.

ശര:—വീട്ടിൽവെച്ചുതന്നെ കൊന്നുകൂടെ? വെടിവെച്ചോ വിഷം കൊടുത്തോ കൊല്ലരുതോ? ഏകദേശം അര മൈലോളം എടുത്തുകൊണ്ടുവന്നിട്ടു് സൌകര്യമായി വെടിവച്ചുകൊല്ലാൻ അവൎക്കു ഭ്രാന്തോ? നിങ്ങളുടെ അനുമാനം അടിയോടെ തെററിപ്പോയി.

ബിഹാ:—സാധുവിനു നടക്കാൻ ശക്തിയില്ലായിരുന്നതു കൊണ്ടു് അവർ ഇത്രദൂരം ചുമക്കുകതന്നെ ചെയ്തു ണമല്ലോ.

ശര:—എന്തായാലും നിങ്ങൾ അരവിന്ദലാലിൻെറ ഭവനത്തിൽ ചെന്ന് അടുത്ത പോലീസ്സ് സ്റ്റേഷനിലേക്കു ഫോൺ ചെയ്യണം.

ബിഹാരിലാൽ ആനന്ദമന്ദിരത്തിലേക്കു പോകാനായി റോഡിലേക്ക് ഇറങ്ങിയപ്പോൾ ഒരു പോലിസ്സുകാരൻ സൈക്കിളിൽ പോകുന്നതു കണ്ടു് അയാളെ വിളിച്ചു; പോലീസുകാരനോടു് താൻ തണ്ട കാഴ്ചയെപ്പററി പറഞ്ഞു.

പോലീ:—കൊന്നോ, അരവിന്ദലാൽ ബാബുവിനേയോ? നമുക്കു രണ്ടു മിനിട്ടിവിടെ നിൽക്കാം. ഞങ്ങളുടെ ഇൻസ്പെക്ററർ ഇപ്പോൾ കാറിൽ ഇതുവഴിവരും. ഞങ്ങൾ തമ്മിൽ ഇപ്പോൾ പിരിഞ്ഞതേയുള്ളു.

ഭാഗ്യവശാൽ നാലഞ്ചുമിനിട്ടിനുള്ളിൽ ഇൻസ്പെക്ററരും വന്നു. ഇൻസ്പെക്ററരും കാൺസ്റ്റബിളും കൂടി ബാനർജി നിൽക്കുന്ന സ്ഥലത്തേക്കു പോയി. ബാനർജി അവിടെ ഇല്ലായിരുന്നു. എന്നാൽ അല്പം അകലെയുള്ള കുററിക്കാട്ടിൽകൂടി അദ്ദേഹം വരുന്നതു് അവർ കണ്ടു. അദ്ദേഹത്തിൻെറ കയ്യിൽ രണ്ടു ഷൂസ്സുകളും ഉണ്ടായിരുന്നു. ഇൻസ്പെക്ററരും, അദ്ദേഹത്തിനെ അനുകരിച്ചു് കാൺസ്റ്റബിളും ഉദ്യോഗനിലയിൽ ബാനർജിയെ സല്യൂട്ടു ചെയ്തു.

ഇൻ:—ഇതു ഭയങ്കരമായിരിക്കുന്നല്ലോ.

ശര:—അതെ.

ഇൻ:—കൊലപാതകികൾ അദ്ദേഹത്തെ കെട്ടിവെച്ചിരിക്കുന്നതെന്തിനു്?

ശര:—കെട്ടിയിട്ടില്ല. സൂക്ഷിച്ചുനോക്കണം. ഞാൻ മുകളിൽ കയറി നോക്കി. കയറു ചുററിയിട്ടു് രണ്ടു്

അറ്റവും വെറുതെ ഇട്ടിരിക്കുകയാണു്. തടിച്ച കൊമ്പായതുകൊണ്ടു് ശവം താഴെ വീഴാതെ കിടക്കുന്നെന്നേയുള്ളു. കൊമ്പു നല്ലതുപോലെ ഉലഞ്ഞാൽ താഴെ വീഴും.

ഇൻ:—വളരെ ഉറച്ച തറയാണു്. കാൽചുവട്ടുകൾ കാണാൻ നിർവ്വാഹമില്ല. അവർ വലതുവശത്തുക്കൂടിയാണു വന്നതെങ്കിൽ, അവിടെ കുറേ സ്ഥലം ചെളികലന്ന മണ്ണാണു്; കാൽചുവട്ടുകൾ കണ്ടേക്കാം.

ശര:—ഈ ഷൂസ്സുകൾ ആ കാട്ടിൽ കിടന്നതാണു്. ഇതിൽ ചെളിപുരണ്ടിട്ടുമുണ്ടു്.

ഇൻ:—(ഷൂസ്സു വാങ്ങി നോക്കിയിട്ടു്) ഇതു പുത്തനായിരിക്കുന്നു. ഇത്തരം ഷൂസ്സുകൾ വിൽക്കുന്ന കടകൾ ടൌണിൽ ഒരായിരം ഉണ്ടു്. എങ്കിലും അന്വേഷിച്ചുനോക്കാം.

ബാനർജി ചെറുതായൊന്നു മന്ദഹസിച്ചു.

ഇൻ:—ഒരു ജോടിയേ കിട്ടിയുള്ളോ?

ശര:—ഒരാളല്ലേ കൃത്യം ചെയ്തിരിക്കുന്നതു്?

ഇൻ:—ഒരാളോ? ഒരാൾ ഇത്രദൂരം അദ്ദേഹത്തിനെ എടുത്തുകൊണ്ടുവന്നോ?

ശര:—കൊല നടത്തിയതു് ഒരാളെന്നുമാത്രമേ ഞാൻ പറയുന്നുള്ളു.

ഇൻ:—അദ്ദേഹത്തിനു വളരെക്കാലമായി നടക്കാൻവയ്യായിരുന്നെന്നു് അവിടുന്നു് അറിഞ്ഞിട്ടുണ്ടോ? ഞാൻ രണ്ടുമൂന്നുദിവസം മുമ്പും അദ്ദേഹത്തിനെ കണ്ടു. അപ്പോഴും അദ്ദേഹത്തിൻെറ അസ്വാസ്ഥ്യത്തെക്കുറിച്ചു സങ്കടപ്പെട്ടു പറഞ്ഞു.

ശര:——എനിക്കറിയാം. ഞങ്ങൾ ഇന്നലെ അദ്ദേഹത്തിൻെറ അതിഥികളായി ഇവിടെ വന്നതല്ലേ? ഏതായാലും കൃത്യം നടത്തിയിട്ടുള്ളതു് ഒരാൾ മാത്രമാണു്. എന്തുമാകട്ടെ, നമുക്കു നിങ്ങൾ പറഞ്ഞ സ്ഥലം ഒന്നു നോക്കാം.



# അദ്ധ്യായം ൭

## ചില ലക്ഷ്യങ്ങൾ

ബാനർജിയും ബിഹാരിലാലും കൂടി ഇൻസ്പെക്റ്റർ പറഞ്ഞ സ്ഥലത്തേക്കു തിരിച്ചു. ഷൂസ്സ് കണ്ടെടുത്ത സ്ഥലത്തുനിന്നും കുറേക്കൂടി നടന്നപ്പോൾ ഇൻസ്പെക്റ്റർ പറഞ്ഞതുപോലെയുള്ള മണ്ണു കണ്ടുതുടങ്ങി.

ശര:—ഇവിടെ ഒട്ടധികം കാൽചുവടുകൾ കാണ്മാനുണ്ടു്. പക്ഷേ അതെല്ലാം പഴയ ചുവടുകളാണു്. നമുക്കു കിട്ടിയ ഷൂസ്സിൻെറ പാടും ഇതാ കാണുന്നു. അടുത്ത പാടു് നാലഞ്ചടി ദൂരെയാണു്. അതുകൊണ്ടു് നടക്കുകയല്ല ചെയ്തതെന്നു സ്പഷ്ടം.

ഇൻ:—ആൾ നല്ല കാൽനീളമുള്ളവനാണു്.

ശര:—നല്ല സ്ഥലപരിചയം ഉള്ളയാളാണു്. ഈ ചെളിയിൽ കാൽതെററി വീഴാതെ ഓടാൻ പ്രയാസം. (മുന്നോട്ടു നോക്കിയിട്ടു്) അഹാ മറെറാരു ഷൂസ്സു കിടക്കുന്നു. ഒററയെ കാണാനുള്ളു.

അതു സ്ത്രീകൾ ധരിക്കാറുള്ള മിനുസമേറിയ റബ്ബർ ഷൂസ്സുകളുടെ ഇനത്തിൽ ഉള്ള ഒന്നായിരുന്നു.

ഇൻ:—ഇതു് ഏതോ ഒരു സ്ത്രീയുടേതാണു്. ഏതായാലും നല്ല ഒരു തെളിവു തന്നെ. ചെളിയിൽ താണുപോയതുകൊണ്ടു് ഉപേക്ഷിച്ചു് ഓടിപ്പോയതാണു്.

ബാനർജി അതുവാങ്ങി അതിന്റെ ചുവട്ടിൽ ഉണ്ടായിരുന്ന ചെളി നല്ലപോലെ തുടച്ചുനോക്കി.

ശര:--ഓ—ഇതിന്റെ ചുവട്ടിൽ രണ്ടക്ഷരങ്ങൾ കാണുന്നു. (സൂക്ഷിച്ചു നോക്കിയിട്ടു്) K. S. എന്നീ രണ്ടു് അക്ഷരങ്ങളാണു്. ഇതു സുലോചനയുടേതു തന്നെ.

ബിഹാ:—അവൾ ഇവിടെ വന്നതെന്തിനു്? കാൽചുവടു കാണാതിരിക്കാൻവേണ്ടി ഉപ്പൂറ്റി തറയിൽ തൊടിയിക്കാതെ നടന്നതെന്തിനു്?

ശര:—ഇതിലേ എങ്ങോട്ടു പോകാം?

ഇൻ:—ഇതിലേ പോയാലും മാലതീമന്ദിരത്തിൽ ചെല്ലാം.

ശര:—അവിടെ താമസിക്കുന്നതാരു്?

ഇൻസ്പെക്റ്ററർ മറുപടി പറയാൻ നിവൃത്തിയില്ലാതെ കുഴങ്ങി.

ഇൻ:—അദ്ദേഹം ആരെന്നോ അദ്ദേഹത്തിനു് എന്തു ജോലിയാണെന്നോ എനിക്കു നിശ്ചയമില്ല. ഒരു എഴുത്തുകാരനാണു്. കൂടക്കൂടെ നല്ലനല്ല ശാസ്ത്രീയലേഖനങ്ങൾ എഴുതാറുണ്ടു്. വളരെ നല്ല ഒരു മനുഷ്യനാണെന്നും സുലോചന എന്ന ഈ സ്ത്രീയുടെ സ്നേഹിതനാണെന്നും അവിടത്തെ ഭൃത്യന്മാർ പറഞ്ഞു ഞാൻ ധരിച്ചിട്ടുണ്ടു്. ഒരുപദേശിയാണെന്നു തോന്നുന്നു.

സുലോചന അരവിന്ദലാലിന്റെ ഭാര്യയുടെ പുത്രിയാണെന്നു് ഇൻസ്പെക്റ്ററർ ധരിച്ചിട്ടില്ല.

ഇൻ:--ഈ സുലോചന ഏതോ?

ശര:—ഒരു സ്ത്രീയാണെന്ന് എനിക്കറിയാം. മാലതീമന്ദിരത്തിലെ പാർപ്പുകാരൻ അവിടെ താമസമായിട്ട് എത്രകാലമായി?

ഇൻ:—ഏകദേശം നാലുകൊല്ലമാകും.

ഇൻസ്പെക്റ്ററേയും കാൺസ്റ്റബിളിനേയും അവിടെ നിൎത്തിയിട്ട് ബാനൎജിയും ബിഹാരിലാലും കൂടി മാലതീമന്ദിരത്തിലേക്കു നടന്നു.

ശര:--അരവിന്ദലാലിനു വളരെ വിരോധികൾ ഉണ്ടായിരുന്നു. നല്ല നിലയിലുള്ള പല ചെറുപ്പക്കാരേയും അയാൾ ജയിലിൽ അയച്ചിട്ടുണ്ട്. ഇങ്ങനെ ശിക്ഷിക്കപ്പെടുന്നവർ അക്കാലത്തു ചെയ്യുന്ന പ്രതീകാര പ്രതിജ്ഞകൾ ആരും ഗണ്യമാക്കാറില്ലെങ്കിലും അവരിൽ ചിലർ അതു മുതൽ പ്രതിജ്ഞ നിറവേററാനുള്ള വഴി ആലോചിച്ചുകൊണ്ടിരിക്കുന്നതു് അപൂൎവമല്ല.

ബിഹാ:—ഇതു് അങ്ങിനെയുള്ള ഒരു കേസ്സാണോ?

ശര:--എന്തുകൊണ്ടു് ആയിക്കൂടാ? ഏതായാലും ദീൎഘകാലം വിദേശങ്ങളിൽ താമസിച്ചിട്ടു പെട്ടെന്നു പ്രത്യക്ഷപ്പെടുന്നവരെക്കുറിച്ചു് എനിക്കു വളരെ സംശയമുണ്ടു്.

അവർ മാലതീമന്ദിരത്തിൽ എത്തി. ഒരു പരിചാരികയെയാണു് അവർ ആദ്യമായി കണ്ടതു്.

ശര:--അദ്ദേഹം എന്തു ചെയ്യുന്നു?

പരി:--യജമാനൻ അകത്തുണ്ടു്.

ശര:—ഞങ്ങൾ ഒരത്യാവശ്യകാൎയ്യത്തിനു് അദ്ദേഹത്തെ ഒന്നു കാണാൻ വന്നിരിക്കുന്നൊന്നു പറയണം.

പരി:—ആരെന്നു ചോദിച്ചാലോ?

ശര:—ശരച്ചന്ദ്രബാനർജിയും ഒരു സ്നേഹിതനും എന്നു പറയണം.

നാലഞ്ചുമിനിട്ടു കഴിഞ്ഞു് ഒരു ഭൃത്യൻ പുറത്തു വന്നു് അവരെ മോഹനലാലിൻെറ മുറിയിലേയ്ക്കു കൂട്ടിക്കൊണ്ടുപോയി. മോഹനലാൽ മുറിയുടെ മദ്ധ്യേ കിടന്ന ഒരു മേശയോടു ചേർന്നിരുന്നു കാപ്പി കുടിക്കുകയായിരുന്നു. ബാനർജിയേയും സ്നേഹിതനേയും കണ്ടയുടൻ എഴുന്നേററു് അവരെ അഭിവാദ്യം ചെയ്തശേഷം യഥോചിതം സൽക്കരിച്ചു.

മോഹ:—എനിക്കു രണ്ടുപേരെയും പരിചയമില്ല.

ശര:—മിസ്റ്റർ അരവിന്ദലാലിനെ സംബന്ധിക്കുന്ന ചില കാര്യങ്ങൾ അറിയാനാണു് ഞങ്ങൾ ഇങ്ങോട്ടു വന്നതു്.

മോഹ:—ഞാൻ അദ്ദേഹത്തെ അറിയും; എന്നുവെച്ചാൽ പലപ്പോഴും കണ്ടിട്ടുണ്ടു്. അല്ലാതെ ഞങ്ങൾ തമ്മിൽ പറയത്തക്ക പരിചയം ഇല്ല.

ശര:—അരവിന്ദലാൽ മരിച്ചുപോയി.

മോഹ:—മരിച്ചോ?

മോഹനലാലിൻെറ മുഖത്തു് ഒരു പരിഭ്രമം പ്രത്യക്ഷമായി.

ശര:—നിങ്ങളുടെ തോട്ടത്തിൽവെച്ചു് ഇന്നലെ രാത്രി ആരോ കൊന്നിരിക്കുന്നു.

മോഹ:—എന്തു്! കൊന്നെന്നോ? എൻെറ തോട്ടത്തിൽ വെച്ചോ? അതു വളരെ ഭയങ്കരമാണല്ലോ. ഘാതകനെപ്പററി ഏതെങ്കിലും തുമ്പുകിട്ടിയോ?

ശര:--അതുതന്നെയാണു് ഞങ്ങൾ അന്വേഷിക്കുന്നതു്.

മോഹ:—അങ്ങു് ഒരു സി. ഐ. ഡി. ഉദ്യോഗസ്ഥനാണോ?

ശര:--അതേ, ഞാൻ ഒരു സൂപ്രണ്ടാണു്. ശരച്ചന്ദ്രബാനർജി എന്നാണു് എൻെറ പേരു്.

മോഹ:—അങ്ങേപ്പററി ഞാൻ ധാരാളം കേട്ടിട്ടുണ്ടു്. രക്തപരിശോധന, വിരലടയാളം, കുററാന്വേഷണം എന്നിങ്ങനെ അങ്ങു് എഴുതിയിട്ടുള്ള ചില പുസ്തകങ്ങൾ ഞാൻ വായിച്ചിട്ടും ഉണ്ടു്. അതിരിക്കട്ടെ, ഈ കേസ്സിൽ എന്നെക്കൊണ്ടു് എന്തെങ്കിലും ഉപകാരം ഉണ്ടോ? അരവിന്ദലാലിനെ പലപ്പോഴും കണ്ടിട്ടുണ്ടെന്നല്ലാതെ അദ്ദേഹവുമായി ഞാൻ സംസാരിച്ചിട്ടുപോലുമില്ല. പക്ഷേ, അദ്ദേഹത്തിൻെറ വളത്തുപുത്രിയെ എനിക്കു നല്ലപോലെ പരിചയം ഉണ്ടു്.

ശര:—സുലോചനയേയോ?

മോഹ:—അതേ.

ശര:—അവർ ഇന്നലെ രാത്രിയിൽ ഇവിടെ വന്നില്ലേ?

മോഹ:--ഇല്ല; രണ്ടു മൂന്നു ദിവസമായി ഇങ്ങോട്ടു വരാറില്ല.

ശര:—ഇന്നലെ വന്നില്ലേ?

മോഹ:--ഇല്ല; അവർ വീട്ടിൽ കാണും. അരവിന്ദലാൽ മരിച്ച വിവരം അവർ അറിഞ്ഞോ?

മോഹനലാലിൻെറ സംഭാഷണം സ്വാഭാവികമായിരുന്നു. എന്തെങ്കിലും മറയ്ക്കണമെന്നുള്ള ഉദ്ദേശത്തിൻെറ ഛായപോലും സംഭാഷണത്തിൽ കണ്ടില്ല. എങ്കിലും അയാൾ കളവു പറയുകയാണെന്നു ബാനർജി തീച്ചയാക്കി.

ശര:—അരവിന്ദലാലിനെ നിങ്ങളുടെ തോട്ടത്തിൽ വെച്ച് ആരോ കൊന്നിരിക്കുന്നെന്നു പറഞ്ഞിട്ടും നിങ്ങൾക്ക് അനുതാപമോ, ആശ്ചര്യമോ ഒന്നും തോന്നുന്നില്ലല്ലോ.

മോഹ:—ഇത്തരം സംഭവങ്ങൾ ഞാൻ ധാരാളം കേൾക്കുകയും കാണുകയും ചെയ്തിട്ടുണ്ട്. പ്രത്യേകിച്ച് അരവിന്ദലാലിന്റെ കാര്യത്തിൽ അനുതാപത്തിനു കാരണവുമില്ല.

ശര:—അതെന്ത്!

മോഹ:—അയാൾ ഒരു നല്ല മനുഷ്യനല്ലായിരുന്നു. ആ പെൺകുട്ടിയോട് എത്ര നീചമായിട്ടാണ് അയാൾ പെരുമാറിയിരുന്നത്? ഒരു പോലീസ് ഉദ്യോഗസ്ഥനായിരുന്നതുകൊണ്ട് ധാരാളം വിരോധികൾ കണ്ടേക്കാം. അയാളും അയാളുടെ സ്നേഹിതൻ മിസ്റ്റർ കാളിപ്രഭാവദത്തും അവരുടെ വലയിൽ വീഴുന്നവരെ ശിക്ഷിപ്പിക്കാൻ വേണ്ടി സത്യവും ധർമ്മവും എല്ലാം വെടിഞ്ഞ് എന്തും ചെയ്യാൻ മടിക്കാത്തവരായിരുന്നു.

ശര:—നിങ്ങൾക്ക് അരവിന്ദലാലിനെപ്പററി ധാരാളം കാര്യങ്ങൾ അറിയാമല്ലോ.

മോഹ:—അദ്ദേഹം ഒരു പോലീസ് ഉദ്യോഗസ്ഥനായിരുന്നല്ലോ. അതുകൊണ്ട് പല കഥകളും പ്രചരിക്കാതിരിക്കുമോ?

ശര:—നിങ്ങളേ എപ്പോഴെങ്കിലും ദ്രോഹിച്ചിട്ടുണ്ടോ?

മോഹ:—എന്നെ എങ്ങിനെ ദ്രോഹിക്കാനാണ്? ഞാൻ വളരെക്കാലം വിദേശങ്ങളിലായിരുന്നില്ലേ?

ശരച്ചന്ദ്രബാനർജി തൻെറ ഷർട്ടിൻെറ പോക്കററിൽനിന്നു് ഒരു ചെറിയ നോട്ടുബുക്കു് എടുത്തു് അതിൽ എന്തൊക്കെയോ കുറിച്ചു.

ശര:—ഈ കേസ്സു് ഞാൻ അന്വേഷിക്കേണ്ടതല്ല. എങ്കിലും കൃത്യസ്ഥലം ആദ്യമായി കണ്ടതിനാൽ ഞാൻ കേസ്സുമായി ബന്ധപ്പെട്ടുപോയി.

മോഹ:—എവിടെയാണു് വെടി ഏററതു്?

ശര:—വെടിവെച്ചാണു കൊന്നതെന്നു നിങ്ങൾ എങ്ങിനെ തീർച്ചയാക്കി.

മോഹ:—ഈ കൊലയെപ്പററി എനിക്കു് എന്തൊക്കെയോ അറിയാമെന്നു് അങ്ങു് അപ്പഴപ്പോൾ സൂചിപ്പിക്കുന്നുണ്ടു്.

എന്നു സസ്മിതം മറുപടി പറഞ്ഞു:—"ഏതായാലും എൻെറ സംശയത്തിനു കാരണം ഞാൻ തുറന്നു പറയാം. ഇന്നലെ രാത്രി ഏകദേശം പന്ത്രണ്ടരമണിക്കു് ഞാൻ ഒരു പത്രത്തിനു് എഴുതിയ ഒരു ലേഖനത്തിൻെറ പ്രൂഫ് അവർ കൊടുത്തയച്ചതു് തിരുത്തിക്കൊണ്ടിരിക്കുകയായിരുന്നു. ഞാൻ വീട്ടിൽ വന്നപ്പോൾതന്നെ മണി പതിനൊന്നു കഴിഞ്ഞു. അതിനുശേഷം എൻെറ ദിനചര്യകളെല്ലാം നടത്തിയിട്ടു് അകത്തു വന്നപ്പോൾ മേശപ്പുറത്തു പ്രൂഫ് കിടക്കുന്നതു കണ്ടു. (ചില പ്രൂഫുകടലാസ്സുകൾ എടുത്തു കാണിക്കുന്നു) ഞാൻ അതെടുത്തു തിരുത്തിക്കൊണ്ടിരിക്കുമ്പോൾ ഒരു വെടി കേട്ടു.

ശര:—ഒരു വെടിയേ കേട്ടുള്ളോ?

മോഹ:—അത്രേയുള്ളു; ഒരു കൊല നടക്കുകയാണെന്നു ശങ്കിക്കാൻ കാരണം ഇല്ലാതിരുന്നതിനാൽ ഞാൻ

അതു് അത്ര കാൎയ്യമായിക്കരുതിയില്ല. അരവിന്ദലാലിനെ ആരോ കൊന്നെന്നു് അങ്ങ പറഞ്ഞപ്പോൾ ഞാൻ കേട്ട വെടിയുടെ കാൎയ്യം ഓൎമ്മവന്നു.

മേശപ്പുറത്തു് (മോഹനലാൽ കഴിച്ചതിന്റെ ശേഷം) നെയ്യുചേൎത്തുണ്ടാക്കിയ ചില പലഹാരങ്ങളും ഒരു പാത്രത്തിൽ അല്പം കാപ്പിയും ഇരുന്നു. ശരച്ചന്ദ്രബാനൎജി അതു കണ്ടയുടൻ ഒരു കടലാസിൽ "ശ്രീമതി സുവൎണ്ണകുമാരീദേവി" എന്നു് എഴുതി, കടലാസ്സു് മോഹനലാലിന്റെ കയ്യിൽ കൊടുത്തു. അയാൾ അതു വാങ്ങി അതിൽ എഴുതിയിരുന്ന പേരു നോക്കി.

ശര:—ആ ആളിനെ പരിചയം ഉണ്ടോ?

മോഹ:—ഇല്ല. എന്തിനു്?

ശര:—അറിയുമോ എന്നു ചോദിച്ചതാണു്;—എന്നു പറഞ്ഞു കടലാസ്സു തിരിച്ചുവാങ്ങി; "സുലോചന ഇന്നലെ ഇവിടെ വന്നില്ലല്ലോ?

മോഹ:—ഇല്ല.

ശര:—(മേശയുടെ കീഴിൽ ഇരുന്ന ചവറുകുട്ട ചൂണ്ടിക്കാണിച്ചുകൊണ്ടു്) അതാ, അതിൽ കിടക്കുന്ന ഷൂ എങ്ങിനെ ഇവിടെ വന്നു? അതു് ഒരു യുവതിയുടേതാണല്ലോ.

മോഹ:—അതെ, അതു സുലോചനയുടെ ഷൂവാണു്. നല്ല മഴയുള്ളപ്പോൾ ഒരുദിവസം അവൾ ഒറ്റ ഷൂവുമായി ഇവിടെ വന്നു. ഒന്നു വരുന്ന വഴിയിൽ ചെളിയിൽ താണുപോയതുകൊണ്ടു് ഉപേക്ഷിച്ചെന്നു പറഞ്ഞു് ഇതു് ഇവിടെ ഇട്ടു.

അനന്തരം ബാനൎജിയും ബിഹാരിലാലും മോഹനലാലിനോടു യാത്രപറഞ്ഞു പിരിഞ്ഞു.

ബിഹാ:—അങ്ങ് ആരുടെ പേരാണ് എഴുതിക്കൊടുത്തതു്?

ശര:—അതു നിങ്ങൾക്ക് ഊഹിക്കുവാൻപോലും കഴിയുകയില്ല. ഒരു നർത്തകിയുടെ പേരാണ് എഴുതിയിരുന്നതു്. മേശപ്പുറത്തു് അയാൾ ഉപയോഗിച്ചതിന്റെ ബാക്കി ചില പലഹാരങ്ങളും കാപ്പിയും ഇരുന്നു. പലഹാരങ്ങൾ നെയ്യുചേർത്തുണ്ടാക്കിയതാണെന്നും അയാൾ കയ്യുകൊണ്ടുതന്നെയാണ് എടുത്തു തിന്നതെന്നും തോന്നി. അങ്ങിനെയാണെങ്കിൽ എത്ര കഴുകിയാലും അയാളുടെ കയ്യിൽ നെയ്യുടെ മയം കാണേണ്ടതാണ്. അല്ലെങ്കിൽ സോപ്പിട്ടു വൃത്തിയാക്കിയിരിക്കണം. മേശപ്പുറത്തിരുന്ന റിക്കാർഡുകെട്ടു് അഴിച്ചുവെച്ചിരുന്നതല്ലാതെ അതിലെങ്ങും തൊട്ടിരുന്നില്ല. ആ സ്ഥിതിക്കു് അയാളുടെ വിരലടയാളം കിട്ടുമെന്നുദ്ദേശിച്ചാണ് ഒരു പേരു് എഴുതി കടലാസ്സു കയ്യിൽ കൊടുത്തതു്. ഭാഗ്യവശാൽ ആ വിഡ്ഢി കയ്യു വൃത്തിയാക്കിയിരുന്നില്ല. അതുകൊണ്ടു് എന്റെ ഉദ്ദേശം സാധിക്കുകയും ചെയ്തു.

ബിഹാ:—അങ്ങേയ്ക്കു് അയാളെ സംശയം ഉണ്ടോ?

ശര.—ഇല്ലെന്നില്ല.

ഇങ്ങനെ പരസ്പരം സംസാരിച്ചുകൊണ്ടു് അവർ കൃത്യസ്ഥലത്തു് എത്തി. ഇൻസ്പെക്റ്ററും പോലീസ്സുകാരനും സ്ഥാവരവസ്തുക്കൾപോലെ അവിടെ നിന്നതല്ലാതെ വിശേഷിച്ചു് എന്തെങ്കിലും അന്വേഷിക്കുകയോ കണ്ടുപിടിക്കുകയോ ചെയ്തില്ല.



# അദ്ധ്യായം ൯

സുലോചനയുടെ തിരോധാനം.

മൃതശരീരം മാങ്കൊമ്പിൽനിന്നു താഴെ ഇറക്കി.

ശര:—ഇനി സുലോചനയെ വിവരം അറിയിക്കണം. ഞാൻ പോയി രണ്ടു ഭൃത്യന്മാരെ ഇങ്ങോട്ടു് അയക്കാം. അവരെക്കൊണ്ടു ശവം എടുപ്പിച്ചുകൊണ്ടു നിങ്ങൾ പോരണം. ആനന്ദമന്ദിരം മുഴുവൻ പരിശോധിച്ചശേഷം നിങ്ങൾക്കു പോകാം.

ശരച്ചന്ദ്രനും ബിഹാരിലാലും ആനന്ദമന്ദിരത്തിലേക്കു പോയി.

ബിഹാ:—കാളിപ്രഭാവദത്തിനെ അറിയിക്കേണ്ടേ? സ്നേഹിതന്റെ മരണം അദ്ദേഹത്തിനു് അത്യന്തം വ്യസനകരമായിരിക്കും.

ശര:—ദത്തിന്റെ കാര്യം ഞാൻ മറന്നുപോയി.

ആനന്ദമന്ദിരത്തിൽ എത്തിയശേഷം ശരച്ചന്ദ്രൻ ഭൃത്യന്മാരോടു വിവരം പറഞ്ഞു. അവരെല്ലാം സങ്കടവും പരിഭ്രമവും ആശ്ചര്യവുംകൊണ്ടു വിവശരായി.

ശര:—സുലോചന എവിടെ?

ഭൃത്യ:—ഇതുവരെ പുറത്തെങ്ങും കണ്ടില്ല. എഴുന്നേറ്റില്ലായിരിക്കാം.

ശര:—അവളുടെ മുറി ഏതാണു്? നമുക്കു് അങ്ങോട്ടു പോകാം.

സുലോചനയുടെ മുറി പുറത്തുനിന്നു പൂട്ടിയിരുന്നതിനാൽ ശരച്ചന്ദ്രൻ കതകു ബലം പ്രയോഗിച്ചു തുറന്നു

അതിനകത്തു സുശീലാചനയെ കണ്ടില്ല. കട്ടിലിൽ കിടക്ക വിരിച്ചിരുന്നെങ്കിലും അതിൽ കിടന്ന ലക്ഷണംപോലും കാണ്മാനില്ല. അതിനാൽ രാത്രിയിൽ അവൾ അതിൽ കിടന്നില്ലെന്നു ബാനർജി തീർച്ചയാക്കി. അനന്തരം അവർ അരവിന്ദലാലിൻെറ മുറിയിലേക്കു പോയി.

ശര:—നിങ്ങൾ ഇന്നലെ രാത്രിയിൽ അദ്ദേഹത്തിനെ കട്ടിലിൽ കിടത്തിയില്ലേ?

ഭൃത്യ:—ഇല്ല, കസേര കട്ടിലിനോടു ചേർത്തുവെച്ചിട്ടു ഞാൻ പോയി.

മെത്തയുടെ അരികിൽ ഒരാൾ ഇരുന്ന പാടു കാണ്മാനുണ്ടു്. എന്നല്ലാതെ ആരും അതിൽ കിടന്നിട്ടില്ല. അരവിന്ദലാൽ പകൽ ധരിച്ചിരുന്ന ഷർട്ടും മുണ്ടും മടക്കി കട്ടിലിൻെറ തലയ്ക്കൽ ഇട്ടിരിക്കുന്നു. അരവിന്ദലാലിൻെറ ശയനമുറിയും അതിനോടു ചേർന്നുള്ള വായനമുറിയും തുറന്നു കിടക്കുന്നു. ഭൃത്യന്മാരാരും അകത്തു കടക്കുകയോ വാതിലുകൾ അടയ്ക്കുകയോ ചെയ്തിട്ടില്ല. അകത്തുനിന്നു "കാളിങ്ങ്ബെൽ" കേട്ടല്ലാതെ ആരും അകത്തു കടക്കരുതെന്നായിരുന്നു അരവിന്ദലാലിൻെറ ആജ്ഞ. വായനമുറിയിൽ ഇരുന്ന ഇരുമ്പുപെട്ടിയും തുറന്നുകിടന്നു.

ശര:—പെട്ടിയുടെ താക്കോൽ അരവിന്ദലാലിന്റെ കയ്യിൽ തന്നെ ആയിരുന്നോ?

ഭൃത്യ:—അല്ല, കൊച്ചമ്മയുടെ കയ്യിൽ ആയിരുന്നു. അതിൽ വിലപിടിച്ച യാതൊരു സാമാനവും ഇല്ലായിരുന്നു. വീട്ടുചെലവിനുള്ള പണവും അതിന്റെ കണക്കു കുറിക്കുന്ന പുസ്തകങ്ങളും മാത്രമാണു് അതിനകത്തു വെച്ചിരുന്നതു്.

ശര:—വേറെ ഒന്നും ഇല്ലായിരുന്നോ?

ഭൃത്യ:—അതിൽ ചില ആഭരണങ്ങൾ ഉണ്ടായിരുന്നു. ഒരു ദിവസം കൊച്ചമ്മ അതെല്ലാം എടുത്തു നോക്കുന്നതും യജമാനൻ അതു കണ്ടു ദേഷ്യപ്പെടുന്നതും കണ്ടതായി കാളി എന്നോടു പറഞ്ഞു. യജമാനൻ ഒരിക്കലും അധികം പണം വീട്ടിൽ വെച്ചേക്കാറില്ല. കൂടക്കൂടെ ബാങ്കിൽനിന്നു ഞാനാണു പണം എടുത്തുകൊണ്ടുവരാറു്.

ശരച്ചന്ദ്രൻ കാൽമണിക്കൂറോളം ഗാഢമായി ആലോചിച്ചുകൊണ്ടുനിന്നു.

ബിഹാ:—ഇനിയും നാം എന്താണു ചെയ്യേണ്ടതു്?

ശര:—എന്തെങ്കിലും ആഹാരം കഴിക്കുക, അതാ, ഇൻസ്പെക്ടറും മററും വരുന്നു.

ശര:—സുലോചനയുടെ അന്തർദ്ധാനമാണു് എന്നെ അധികം അത്ഭുതപ്പെടുത്തുന്നതു്.

ബിഹാ:—അവൾക്കു് ഈ കേസിൽ യാതൊരുത്തരവാദിത്വവും ഉണ്ടായിരിക്കാൻ നിവൃത്തിയില്ല. അവളെപ്പോലെയുള്ള ഒരു സുന്ദരി തന്റെ രക്ഷാകർത്താവിനെ കൊല്ലുകയോ? അങ്ങനെ വിചാരിക്കുന്നതുതന്നെ പാപമാണു്.

ശര:—അവളെക്കാൾ സുന്ദരികളായ പെൺകുട്ടികൾ ഇതിലും ഭയങ്കര കൃത്യങ്ങൾ ചെയ്തിട്ടുള്ളതായി എനിക്കറിയാം.

ബിഹാ:—എങ്കിലും അവൾ ചെയ്യുകയില്ല.

ശര:—ചെയ്തെന്നു് ആരു പറഞ്ഞു? അവൾ "പരിശുദ്ധകന്യക" തന്നെ ആയിരിക്കട്ടെ; എനിക്കും അതിൽ സന്തോഷമേയുള്ളു. ഏതായാലും നാം കണ്ട പ്രകാശം എന്തായിരുന്നെന്നു് എനിക്കു മനസ്സിലായി?

ബിഹാ:—എന്തായിരുന്നു?

ശര:—മോഹനലാൽ സുലോചനയ്ക്കു നൽകിയ ഒരു അടയാളം ആയിരുന്നു അതു്.

ബിഹാ:—അയാളും പറഞ്ഞതോ?

ശര:—അവളെ രണ്ടുമൂന്നുദിവസമായി കാണാറില്ലെന്നല്ലേ? അതു ഞാൻ വിശ്വസിക്കുന്നില്ല. സുലോചന ഇന്നലെ രാത്രി അയാളെ കണ്ടു. നമുക്കു കിട്ടിയ ചെരിപ്പു് അവളുടേതാണു്. അതിന്റെ ഒററ മോഹനലാലിന്റെ മുറിയിലും കണ്ടു. നാം കണ്ട വെളിച്ചം അവളെ ഉദ്ദേശിച്ചു മോഹനലാൽ കാണിച്ച ഒരു അടയാളമായിരുന്നു. അതു കണ്ടയുടൻ അവൾ പുറത്തേക്കു പോയി.

ബിഹാ:—അങ്ങേയ്ക്കു പറ്റിയ ഒരു തെററു ഞാൻ ചൂണ്ടിക്കാണിക്കട്ടെ. സുലോചനയുടെ മുറി വീട്ടിന്റെ പുറകുവശത്തല്ല—വാതിലും ജന്നലുകളും എല്ലാം പടിഞ്ഞാറുവശത്താണല്ലോ. ആ സ്ഥിതിക്കു് ആ വെളിച്ചം അവൾ എങ്ങിനെ കാണും?

ശര:—അതു വാസ്തവം തന്നെ. അനുജന്റെ ബുദ്ധിസൂക്ഷ്മതയെ ഞാൻ ശ്ലാഘിക്കുന്നു. പക്ഷെ അടയാളം കണ്ടു മനസ്സിലാക്കണമെന്നുള്ളവർ എല്ലാവരും അവരവരുടെ മുറികൾക്കുള്ളിൽ കടന്നു കതകുകളും അടച്ചിരുന്നു കണ്ടാൽ, അവളുടെ മുറിയിൽ നിന്നു പുറത്തു വന്നു് അടയാളം നോക്കിനിന്നുവെന്നു വരരുതേ?

ബിഹാ:—ഈ കെട്ടിടത്തിന്റെ മുകളിലത്തെ നിലയിലോ, അല്ലെങ്കിൽ തോട്ടത്തിൽ കിഴക്കേ ഗേററിനു സമീപമോ നിന്നാൽ അല്ലാതെ മാലതീമന്ദിരം കാണാൻ സാധിക്കുകയില്ല. നാം മുകളിൽ കിഴക്കോട്ടു നോക്കിയിരിക്കുക അല്ലായിരുന്നെങ്കിൽ കാണാമായിരുന്നോ?

ശര:—അതും വാസ്തവം തന്നെ; എന്റെ ഒരൂഹം തെറ്റിപ്പോയെന്നു സമ്മതിക്കുന്നു. വിശേഷിച്ചും രണ്ടു് അതിഥികൾ കൂടി ഉള്ളപ്പോൾ അതു സംഭാവ്യമല്ല.

ഇൻസ്പെക്റ്ററും മററും അവരുടെ അടുത്തെത്തി.

ശര:—സുലോചനയെ ഇവിടെങ്ങും കാണ്മാനില്ല. അവളുടെ മുറി പൂട്ടിയിരുന്നു. ഞാൻ ബലം പ്രയോഗിച്ചു തുറക്കുകയാണു ചെയ്തതു്. അവളുടെ, ഈ സന്ദർഭത്തിലുള്ള തിരോധാനം കേവലം യാദൃച്ഛികമാണോ? ഏതായാലും അവളെയും സംശയിക്കേണ്ടിയിരിക്കുന്നു.

ഇൻ:—ഇതു അസാധാരണമായിരിക്കുന്നു. ഏതായാലും ഞാൻ സൂപ്രണ്ടിനു് ആളയച്ചിട്ടുണ്ടു്. കഴിവുള്ളിടത്തോളം അന്വേഷിക്കാം. ആദ്യമായി ആ സ്ത്രീയെ കണ്ടു പിടിക്കണം. നമുക്കു കിട്ടിയ ഷൂസ്സുകളുടെ കാര്യവും മറക്കാവുന്നതല്ല.

ശരച്ചന്ദ്രൻ തന്റെ പെട്ടി തുറന്നു് അതിൽനിന്നു് ലററർ പേപ്പർ എടുത്തു് ഒരെഴുത്തെഴുതി തന്റെ ഷർട്ടിന്റെ പോക്കററിൽ സൂക്ഷിച്ചിരുന്ന ഒരു കടലാസ്സും ചേർത്തു പിൻവെച്ചു് കവറിലാക്കി ഇൻസ്പെക്റ്ററുടെ കയ്യിൽ കൊടുത്തു.

ശര:—ഇനിയും നിങ്ങൾക്കു പോകാം. മുറയ്ക്കുള്ള നടപടികൾ നിങ്ങൾ നടത്തിക്കൊള്ളണം. ഞാൻ കാളിപ്രഭാവത്തിനെക്കണ്ടു് ആലോചിച്ചശേഷം വേണ്ട കാര്യങ്ങൾ തീർച്ചയാക്കാം. ഏതായാലും നിങ്ങൾ എന്നോടു് ആലോചിക്കാതെ കാര്യമായിട്ടൊന്നും പ്രവർത്തിക്കരുതു്. കേസ്സു് ഗൌരവം ഉള്ളതായതുകൊണ്ടു് ഞാൻ നേരിട്ടു് അന്വേഷിക്കാൻ തീർച്ചയാക്കിയിരിക്കുന്നു. ആ എഴുത്തു് ഉടൻ തന്നെ കമ്മിഷണരെ ഏല്പിക്കണം.

ഇൻസ്പെക്ററർ, മൃതശരീരം എടുപ്പിച്ചു് ആശുപത്രിയിലേക്കു് അയച്ചിട്ടു് പുറകെ കാറിൽ തിരിച്ചു.

ബിഹാ:-- മോഹനലാലിൻെറ വിരലടയാളംകൊണ്ടു് എന്തെങ്കിലും പ്രയോജനം ഉണ്ടോ?

ശര:-- ഒന്നുമില്ലെന്നും വരാം. അതു തീച്ചയാക്കാറായിട്ടില്ല.

നാലഞ്ചു മിനിട്ടിനുള്ളിൽ അസിസ്റ്റൻറു് സൂപ്രണ്ടു് മിസ്റ്റർ ജാക്ക്സണും രണ്ടു ഇൻസ്പെക്റററന്മാരും ഏതാനും കാൺസ്റ്റബിൾമാരുമായി രണ്ടു കാറുകളിൽ ആനന്ദമന്ദിരത്തിൽ എത്തി. പരസ്പരം അഭിവാദ്യംചെയ്തശേഷം ശരച്ചന്ദ്രബാനർജി ഇങ്ങനെ പറഞ്ഞു.

ശര:— നിങ്ങളെല്ലാം എന്തിനു വന്നു? നിങ്ങളെക്കൊണ്ടു ഇവിടെ യാതൊന്നും സാധിക്കാനില്ല. ഇൻസ്പെക്ററർ മിസ്റ്റർ ഋഷികേശബാനർജി ഇവിടെ നിൽക്കട്ടെ. സംഭവവിവരമെല്ലാം നിങ്ങൾ അറിഞ്ഞിരിക്കുമല്ലോ.

ജാക്:— അറിഞ്ഞു.

ശര:-- കൊല്ലപ്പെട്ടയാളുടെ ഭാര്യയുടെ മകൾ സുലോചന എന്ന യുവതിയെ ഇവിടെ കാണ്മാനില്ല. അങ്ങു പോയി അവളെ അന്വേഷിക്കണം. ഞാനും ബാനർജിയുംകൂടി അടുത്തൊരു വീട്ടിൽ പോയിട്ടു് ആഫീസിലേക്കു് വരാം.

മിസ്റ്റർ ജാക്സണും കൂട്ടുകാരുംപോയി ശരച്ചന്ദ്രൻ, ഇൻസ്പെക്ററർ ഋഷികേശബാനർജി, ബിഹാരിലാൽ എന്നിവർ കാളിപ്രഭാവമത്തിൻെറ വീട്ടിലേക്കു തിരിച്ചു.

ശര:— കാളിപ്രഭാവമത്തു് അരവിന്ദലാലിൻെറ സ്നേഹിതനായിരുന്നു.

ഋഷി:— അതേ, അവർ ആത്മമിത്രങ്ങളായിരുന്നു.

ശര:--ആ സ്ഥിതിക്ക് ദത്തിന് വല്ലാത്ത കുണ്ഠിതമു ണ്ടാകും.

ഋഷി:—അയാൾക്ക കുണ്ഠിതത്തിന കാരണമില്ല. ദത്ത് മനുഷ്യത്വം തൊട്ടുതെറിച്ചിട്ടില്ലാത്ത ഒരാളാണ്. അയാൾക്ക ഭാര്യയോ കുട്ടികളോ മററു ബന്ധുക്കളോ ഒന്നുമില്ല, ലോകത്തിൽ ആരെയും സ്നേഹവും ഇല്ല. ധാരാളം പണം എങ്ങിനെയോ ഉണ്ടാക്കിയിട്ടുണ്ട്. അതിനോടുമാത്രമാണ് അയാൾക്ക മമത.

അവർ മനോമോഹനസൌധത്തിൻെറ മുൻവശം എത്തി. ഒരു ഭൃത്യൻ അവരെ അഭിവാദ്യം ചെയ്തു.

ശര:--നിങ്ങളുടെ യജമാനൻ എവിടെ?

ഭൃത്യൻ:—എഴുന്നേററില്ല.

ശര:--മണി ഒൻപതര കഴിഞ്ഞിട്ടും എഴുന്നേററില്ലേ?

ഭൃത്യ:—എഴുന്നേററിരിക്കും; പുറത്തേക്ക വന്നില്ല.

ശര:—എനിക്ക് അദ്ദേഹത്തിനെ ഒന്നു കാണണം.

ഭൃത്യ:—(ഇൻസ്പെക്റ്ററോട്) ഇദ്ദേഹം യജമാനൻെറ സ്നേഹിതനാണോ? വളരെ അടുപ്പം ഉള്ളവരെ മാത്രമേ അകത്തേക്ക വിടാവൂ എന്നു ഞങ്ങളോട് ചട്ടം കെട്ടിയിട്ടുണ്ട്. അങ്ങനെത്തരവായാൽ പോകാൻ സമ്മതിക്കാം.

ഋഷി:--അവർ തമ്മിൽ ഉററമിത്രങ്ങളാണ്. ഇദ്ദേഹത്തിന നിങ്ങളുടെ യജമാനനെ കാണേണ്ട അത്യാവശ്യം ഉണ്ട്.

ഭൃത്യ:—എന്നാൽ പോയികാണട്ടെ; ഞാനും വരാം.

ഭൃത്യൻ മുമ്പെയും ബാനർജി പുറകെയുമായി കെട്ടിടത്തിൽ കയറി. മുകളിലത്തെ നിലയിലുള്ള ഒരു മുറിയുടെ മുൻവശം അവർ എത്തി.

ഭൃത്യ:—ഈ മുറിയിലാണു് യജമാനൻ ഉറങ്ങുന്നതു്. മുറി തുറന്നിട്ടില്ല. ബാനർജി ഉറക്കെ വിളിച്ചുനോക്കി

അതുകൊണ്ടും ഫലമൊന്നും ഉണ്ടായില്ല.

ശര:––ഈ മുറിയിലേക്കു വേറെ വഴിയുണ്ടോ?

ഭൃത്യ:—അതാ ആ കാണുന്ന ചെറിയ മുറിയിൽകൂടി അകത്തുകടക്കാം.

ആ മുറിയുടെ കതകു ചാരിയിരുന്നതേയുള്ളു. അതിനാൽ ബാനർജി അതിൽ കൂടി അകത്തുകടന്നു. ആ മുറിയിൽ നിന്നു് ദത്തിന്റെ മുറിയിലേക്കുള്ള വാതിൽ തുറന്നു കിടന്നതിനാൽ അദ്ദേഹം നിർബാധം അതിലും പ്രവേശിച്ചു.

എന്തൊരു കാഴ്ച! കാളിപ്രഭാവദത്തു് കട്ടിലിൽ നീണ്ടുനിവന്നു കിടക്കുന്നു. വായു് ഒരു ലേസുകൊണ്ടു് മൂടി കെട്ടിയിട്ടുണ്ടു്. കയ്യുകൾ രണ്ടും കാലുകൾ രണ്ടും കൂട്ടി ബലമായി ബന്ധിച്ചിരിക്കുന്നു. ദത്തു് ബോധശൂന്യനായി കിടക്കുന്നു.

---

## അദ്ധ്യായം ൭

### മോഹനലാൽ!

ശരച്ചന്ദ്രബാനർജി ഇതികർത്തവ്യതാമൂഢനായി നിൽക്കാതെ ദത്തിന്റെ വായു് മൂടികെട്ടിയിരുന്ന ലേസ്സു് പൊടുന്നനെ അഴിച്ചു. അനന്തരം കാലുകളിലും കയ്യുകളിലും ഉണ്ടായിരുന്ന ബന്ധനങ്ങളും വേർപെടുത്തി;

ദത്തിനെ മെല്ലെ താങ്ങി എഴുന്നേല്പിച്ചു. നാലഞ്ചു നിമിഷം കഴിഞ്ഞു് ദത്തു കണ്ണുതുറന്നു. ബാനർജി കുറേ ശുദ്ധജലം എടുത്തു് അയാളുടെ മുഖം കഴുകിയശേഷം വീണ്ടും കിടക്കയിൽ കിടത്തി.

ശര:—ഉം, എന്തു സംഭവിച്ചു?

കാളി:—എന്തു സംഭവിച്ചു? എനിക്കൊന്നും ഓർമ്മയില്ല. ഇന്നലെ രാത്രിയിൽ ചിലർ മുറിയ്ക്കകത്തു കടന്നു് എന്നെ പിടിച്ചുകെട്ടി. ഞാൻ അവരെ എതിർത്തു നോക്കിയെങ്കിലും അവർ അധികംപേരുണ്ടായിരുന്നതുകൊണ്ടു് ഫലിച്ചില്ല.

ശര:—എത്രപേർ ഉണ്ടായിരുന്നു?

കാളി:—നാലഞ്ചുപേർ ഉണ്ടായിരുന്നു. മുറിക്കകത്തു് ഇരുട്ടായിരുന്നതു കൊണ്ടു് സൂക്ഷ്മമായി ഞാൻ കണ്ടില്ല. എന്നെ എന്താണു ചെയ്യേണ്ടതെന്നു് അവർ തമ്മിൽ ആലോചിച്ചു. പക്ഷെ, വല്ല ശബ്ദവും കേട്ടോ മറ്റോ ആയിരിക്കാം, അവർ പെട്ടെന്നു പൊയ്ക്കളഞ്ഞു.

ശര:—അവരെ തിരിച്ചറിയാൻ സാധിച്ചില്ല, ഇല്ലേ?

കാളി:—ഇല്ല; അർദ്ധരാത്രിയല്ലേ? പന്ത്രണ്ടുമണി കഴിഞ്ഞിരിക്കും.

കാളിപ്രഭാവദത്തൻ എഴുന്നേററു് ബാനർജിയേയും കൂട്ടിക്കൊണ്ടു് മറെറാരു മുറിയിലേക്കു പോയി.

കാളി:—നമുക്കു് അല്പം ചായ കഴിക്കാം.

ശര:—എൻെറ കൂടെ രണ്ടു സ്നേഹിതന്മാർ കൂടിയുണ്ടു്.

കാളി:—അവരെയും വിളിക്കണം.

ബാനർജിയുടെ നിയോഗപ്രകാരം ഒരു ഭൃത്യൻ പോയി ബിഹാരിലാലിനേയും ഋഷികേശബാനയേയും അകത്തേക്കു കൂട്ടിക്കൊണ്ടുവന്നു.

കാളി:—(ഇൻസ്പെക്റ്ററെ നോക്കിയിട്ടു്) ഇദ്ദേഹത്തിനെ എവിടെവെച്ചു കണ്ടു? വല്ലതും വിശേഷം ഉണ്ടോ?

ശര:—ഒരു ചെറിയ വിശേഷം ഉണ്ടു്. ചായ കുടിച്ചിട്ടു പറയാം.

നാലുപേരും ചായ കഴിക്കാൻ തുടങ്ങി.

ശര:—ഇന്നലെ രാത്രിയിൽ അങ്ങയുടെ സ്നേഹിതൻ അരവിന്ദലാലിനെ ആരോ വെടിവെച്ചു കൊന്നു.

കാളിപ്രഭാവദത്തു് പൊടുന്നനെ ശിരസ്സു കയ്യുകൊണ്ടു താങ്ങി അധോമുഖനായിരുന്നു. നാലഞ്ചു മിനിട്ടു നേരത്തേക്കു് അദ്ദേഹം സംസാരിച്ചില്ല. അനന്തരം "ഭയങ്കരം!......ഭയങ്കരം!" എന്നു മാത്രം പറഞ്ഞു.

ശര:—അദ്ദേഹത്തിനു വിരോധികൾ ഉണ്ടായിരുന്നതായി അങ്ങേയ്ക്കു് അറിയാമോ?

കാളി:—ഞങ്ങൾക്കു രണ്ടുപേൎക്കും ധാരാളം വിരോധികൾ ഉണ്ടായിരുന്നു; രണ്ടുപേരെയും ഭയപ്പെടുത്താൻ അവർ പലപ്പോഴും ശ്രമിച്ചിട്ടും ഉണ്ടു്.

ശര:—എങ്ങനെ ഭീഷണിക്കത്തുകൾ കൊണ്ടോ?

കാളി:—അതെ, ഒരാഴ്ചമുമ്പു് എനിക്കു് ഒരു കാർഡു് കിട്ടി; അന്നുതന്നെ ഒന്നു് അരവിന്ദലാലിനും കിട്ടിയിരിക്കണമെന്നാണു് എന്റെ ഊഹം.

ശര:—ആ കാർഡു് കാണാമോ?

കാളി:—ഞാൻ അതു സാരമാക്കിയില്ല. അതുകൊണ്ടു് അപ്പോൾ തന്നെ നശിപ്പിച്ചു.

ശര:—ഞാൻ ഒന്നു ചോദിക്കട്ടെ. നിങ്ങൾ രണ്ടുപേരും വളരെ രഹസ്യമായി എന്തോ ഒന്നു സൂക്ഷിച്ചിരുന്നു. അതെന്താണെന്നു പറയുമോ?

കാളി:—നിങ്ങളുടെ സംശയത്തിനു കാരണം?

ശര:—നിങ്ങൾ രണ്ടുപേരും ചെയ്തിരുന്ന കരുതലുകൾ തന്നെ.

ദത്തു് ചെറുതായൊന്നു മന്ദഹസിച്ചു. എന്നാൽ ആ മന്ദഹാസത്തിൽ കുററസമ്മതത്തിൻെറ ലക്ഷണം കലൎന്നിരുന്നതായി സൂക്ഷ്മദൃഷ്ടിയായ ബാനർജി തീർച്ചയാക്കി.

കാളി:—അങ്ങേ കണ്ണുകൾ കഴുകൻെറ കണ്ണുകളാണു്. എന്തെല്ലാം നോക്കി മനസ്സിലാക്കിയിരിക്കുന്നു...... ഞാൻ ചില മുൻകരുതലുകൾ ചെയ്തിരുന്നു. അതു വാസ്തവം തന്നെ.

ശര:—ആരെ ഭയന്നു്?

കാളി:—എനിക്കുതന്നെ നിശ്ചയമില്ലാത്ത ഒരാളെ.

ദത്തു് തന്നെ വ്യാജോക്തികൾ കൊണ്ടു് വഞ്ചിക്കാൻ തുടങ്ങുന്നെന്നു് ശരച്ചന്ദ്രബാനർജി ഊഹിച്ചു.

ശര:—നിങ്ങൾ ഭയപ്പെട്ട ആ ആളായിരിക്കുമോ അരവിന്ദലാലിനെ കൊന്നതു്?

കാളി:—അതു ഞാൻ തന്നെ അന്വേഷിച്ചു തീർച്ചയാക്കിക്കൊള്ളാം.

ശര:—അതായതു്, എൻെറ സഹായം ഇക്കാൎയ്യത്തിൽ ആവശ്യമില്ല, അല്ലേ?

കാളി:—അത്രത്തോളം ഞാൻ പറയുന്നില്ല.

ശര:—സുലോചനയും മോഹനലാലും തമ്മിലുള്ള പരിചയത്തെപ്പറ്റി അങ്ങേയുടെ അഭിപ്രായം എന്താണു്?

കാളി:—അവർ തമ്മിൽ ഒരു ദിവസം യാദൃഛികമായി കൂട്ടിമുട്ടി. അതുമുതൽ അവർ വളരെ സ്നേഹത്തിലാണു്. അരവിന്ദലാലിനു അവരുടെ മൈത്രി തീരെ ഇഷ്ടമല്ലായിരുന്നു. അയാൾ അതു കൂടാതെതന്നെ എപ്പോഴും കടുവായെപ്പോലെയാണു് അവളോടു്

പെരുമാറിവന്നതു്. അതിരിക്കട്ടെ, മോഹനലാലിനെപ്പററി അങ്ങേയ്ക്കു് എന്തെങ്കിലും സംശയം ഉണ്ടോ?

ശര:--ഇന്നലെ രാത്രിയിൽ അവൾ അയാളുടെ വീട്ടിൽ പോയിരുന്നു. ഇന്നു് അവളെ കാണാനുമില്ല.

കാളി:—(പരിഭ്രമസൂചകമായി) എന്തു്! സുലോചനയെ കാണാനില്ലേ?

ശരച്ചന്ദ്രൻ, അതുവരെ കണ്ട വിശേഷങ്ങളെല്ലാം വിസ്തരിച്ചു പറഞ്ഞു.

കാളി:--ഇരുമ്പുപെട്ടിയുടെ കാര്യം സാരമില്ല; സുലോചന, അരവിന്ദലാലിന്റെ വക എന്തെങ്കിലും അപഹരിക്കുമെന്നു് അങ്ങു ശങ്കിക്കുന്നുണ്ടോ? അവളുടെ അമ്മയുടെ വക ചില ആഭരണങ്ങൾ അതിൽ സൂക്ഷിച്ചിരുന്നു. ഒരു പക്ഷെ അതുംകൂടി കൊണ്ടുപോയിരിക്കാം. അവൾക്കു വേറെ ബന്ധുക്കൾ ഇല്ലാത്തതുകൊണ്ടു് അവൾ മോഹനലാലിനെ ശരണം പ്രാപിച്ചെന്നും വരാം. പക്ഷെ അവൾക്കു്........

ശര:— ഇങ്ങോട്ടു വരാമായിരുന്നല്ലോ.

കാളി:—അതെ, അതുതന്നെയാണു് ഞാൻ പറയാൻ തുടങ്ങിയതു്!

ശരച്ചന്ദ്രബാനർജി എഴുന്നേററു് ഏകാകിയായി ദത്തിന്റെ ശയനമുറിയിലേക്കു പോയി. ആ മുറി മുഴുവൻ അദ്ദേഹം സശ്രദ്ധം പരിശോധിച്ചു. തലയണയോടുചേൎന്നു കിടന്ന രണ്ടുമൂന്നു ചകരിക്കഷണം മാത്രമാണു് അവിടെ വിശേഷവിധിയായി അദ്ദേഹംകണ്ടെടുത്തതു്. അടുത്തുള്ള രണ്ടു മുറികൾകൂടി പരിശോധിച്ചശേഷം അദ്ദേഹം ദത്തിന്റെ അടുത്തെത്തി.

ശര:--എൻെറ സഹായം ആവശ്യമില്ലാത്ത സ്ഥിതിക്ക് ഞാൻ പോകട്ടെ;

കാളി:—അങ്ങേ അന്വേഷണം തുടരണം; ഞാൻ പ്രത്യേകം അന്വേഷിക്കാം.

ശര:—ഏതായാലും തൽക്കാലം ഞങ്ങൾ പോകട്ടെ.

ബാനർജിയും ബിഹാരിലാലും ഇൻസ്പെക്റ്ററും കൽക്കത്തായിലേക്കു പോയി. ഉച്ചയ്ക്കു് ബാനർജിയുടെ ഭവനത്തിൽ ഭക്ഷണം കഴിച്ചു കൊണ്ടിരിക്കുമ്പോൾ അദ്ദേഹം ബിഹാരിലാലിനോടു് ഇങ്ങനെ പറഞ്ഞു.

ശര:—എത്ര കുഴപ്പം ഉള്ള ഒരു കേസ്സ്; നിങ്ങൾക്കു് അതിൽ ഒരു രസവും ഇല്ലല്ലോ.

ബിഹാ:—ഞാൻ ഒരു കാര്യം ആലോചിച്ചുകൊണ്ടിരുന്നു പോയി.

ശര:—അതെന്താണെന്നു് എനിക്കറിയാം. അവൾ മിക്കവാറും പട്ടണത്തിൽതന്നെ ഉണ്ടായിരിക്കും. നിങ്ങളുടെ കണ്ണുകൾക്കു പ്രകാശവും മനസ്സിനു് ആശ്വാസവും നൽകുന്ന ഒരു വാഗ്ദാനം ഞാൻ ചെയ്യാം.

ബിഹാ:--എന്താണു് അതു്?

ശര:—ഇന്നുരാത്രിയിൽ നിങ്ങൾ സുലോചനയെ കാണും.

ബിഹാ:--അവൾ എവിടെയാണെന്നു് അങ്ങേയ്ക്കു് അറിയാമോ? അവളെ അറസ്ററു ചെയ്യാൻ ഉദ്ദേശിക്കുന്നോ? സത്യം പറയണം.

ശര:—രക്ഷകർത്താവിനെ ഉപേക്ഷിച്ചു് ഓടിക്കളഞ്ഞതും, പോകുന്നവഴി കാലിൽ കിടന്ന ഷൂ കളഞ്ഞതും എല്ലാം കുറ്റകരംതന്നെയാണു്. എങ്കിലും അവൾക്കു കൊലപാതകത്തിൽ പങ്കുണ്ടെന്നു് ആരെങ്കിലും പറഞ്ഞാൽ......

ബിഹാ:—(ബദ്ധപ്പെട്ടു്) ഞാൻ അവന്റെ തലതല്ലിപ്പൊളിക്കും.

ശര:—ഞാൻ സാഹസമൊന്നും ചെയ്യുകയില്ല, അതു കേട്ടു ചിരിക്കുക മാത്രം ചെയ്യും.

ബിഹാ:—എപ്പോഴും അങ്ങേയ്ക്കു് നേരമ്പോക്കു തന്നെ. ഇതു് എന്തൊരു കഷ്ടം! വളരെ കുഴപ്പവും ഗൌരവവും ഉള്ള കേസ്സെന്നു് അങ്ങുതന്നെ പറയുന്നു. എന്നിട്ടും അങ്ങേയ്ക്കു് എല്ലാം നേരമ്പോക്കു തന്നെ.

ശര:—എന്റെ മനസ്സു സ്വസ്ഥമാണു്. മനശ്ശല്യം ഉണ്ടാക്കുന്ന വ്യാകുലതകളോ വ്യാമോഹങ്ങളോ ഒന്നും എനിക്കില്ല. ഞാൻ ഒരു വിവാഹാലോചനക്കാരനായിരുന്നെങ്കിൽ ഇത്ര സുന്ദരിയും സുശീലയും ആയ ഒരു യുവതിയെക്കണ്ടാൽ.........ഹാ! എന്തൊരു സൌന്ദര്യം!

ബിഹാരിലാലിന്റെ മുഖം മ്ലാനമായി. ശരച്ചന്ദ്രൻ സുലോചനയെ മോഹിക്കുന്നോ എന്നൊരു ശങ്ക ആ കാമുകഹൃദയത്തിൽ അങ്കുരിച്ചു. അതു ശരച്ചന്ദ്രൻ മനസ്സിലാക്കുകയും ചെയ്തു. ഏതായാലും തന്റെ വിചാരം മറച്ചുകൊണ്ടു് ബിഹാരിലാൽ ഇപ്രകാരം പറഞ്ഞു.

ബിഹാ:—ഞാൻ അവളിൽ ഭ്രമിച്ചുപോയെന്നു് അങ്ങു വിചാരിക്കുന്നു; അതു് അബദ്ധമാണു്.

ശര:—ഏതായാലും അവൾ അതിസുന്ദരിയല്ലെ?

ബിഹാ:—അതിനു് സംശയമില്ല.

ശര:—എന്റെ തലയ്ക്കുപോലും മത്തു പിടിപ്പിക്കുന്ന ആ സൌന്ദര്യം ഒരു യുവഹൃദയത്തെ എത്രമാത്രം വലയ്ക്കുന്നുണ്ടാവാം. ഏതായാലും എന്റെ കൊച്ചനുജന്റെ ഭാഗ്യത്തിൽ ഞാൻ അസൂയപ്പെടുന്നില്ല; സന്തോഷിക്കുന്നതേയുള്ളു. എന്റെ ആശീർവാദവും

ഇതാ തരുന്നു. എന്നു പറഞ്ഞു് സ്നേഹപൂർവ്വം മുതു കിൽ തലോടി.

ഈ ഘട്ടത്തിൽ കാളിപ്രഭാവദത്തും അവിടെ എത്തി.

കാളി:--ഞാൻ ആനന്ദമന്ദിരത്തിലും മാലതീമന്ദിരത്തി ലെ തോട്ടത്തിലും പോയി നോക്കി. എന്നെ പിടി ച്ചു കെട്ടിയതും അരവിന്ദലാലിനെ കൊന്നതും എല്ലാം ഒരു കൂട്ടർ തന്നെ.

ശര:--അങ്ങയുടെ ഊഹം എന്തെല്ലാമാണു്? കേൾ ക്കട്ടെ.

കാളി.—എന്നെ പിടിച്ചുകെട്ടിയതുപോലെ അവർ അദ്ദേ ഹത്തിനേയും പിടിച്ചു കെട്ടി എടുത്തുകൊണ്ടു പോയി കൊന്നിരിക്കും.

ശര:—അവർ ഇത്ര ക്ലേശിച്ചു് മാങ്കൊമ്പിൽ കൊണ്ടു കയ റിയതെന്തിനു്?

ദത്തു് മറുപടി പറയാൻ നിവൃത്തിയില്ലാതെ കുഴു മലത്തി.

കാളി:—എനിക്കു പരിചയമുള്ളവരും ഞാൻ കേട്ടറിഞ്ഞി ട്ടുള്ളവരുമായ അക്രമികളെപ്പററിയെല്ലാം ഞാൻ ആലോചിച്ചു.

ശര:--വെടിവച്ചുകൊന്നശേഷം കൊണ്ടുപോയി മാങ്കൊ മ്പിൽ കിടത്തി എന്നാണോ അങ്ങയുടെ അഭി പ്രായം.

കാളി:--അതെ, അതിനു സംശയം ഉണ്ടോ?

ശര:--എനിക്കു് അക്കാര്യത്തിൽ യോജിക്കാൻ നിവൃത്തി യില്ല. തറയിൽ നിന്നുകൊണ്ടു മേല്പോട്ടു വെടിവയ്ക്കു കയാണു ചെയ്തിട്ടുള്ളതു്. വെടിവച്ചതിൽ മാവിന്റെ ചില കൂഴകൾ പൊഴിയുകകൂടി ചെയ്തിട്ടുണ്ടു്.

ഇതു കേട്ട ബിഹാരിലാലും ദത്തും അത്ഭുതപ്പെട്ടു.

കാളി:—മാങ്കൊമ്പിൽ കിടത്തികൊണ്ടു് അവർ വെടിവെച്ചതെന്തിനു്?

ബാനർജി മറുപടി പറഞ്ഞില്ല.

കാളി:—സുലോചന ഓടിക്കളഞ്ഞതു പല ആശങ്കകൾക്കും ഇടയാക്കുന്നു. അവൾ എന്തുകൊണ്ടാണു പൊയ്ക്കളഞ്ഞതു്? മോഹനലാലിൽ നിന്നു് നിങ്ങൾക്കു് എന്തെങ്കിലും അറിയാൻ കഴിഞ്ഞോ?

ശര:—ഇല്ല, സുലോചന അവിടെ ചെന്നിരുന്നെന്നു പോലും അയാൾ പറയുന്നില്ല.

കാളിപ്രഭാവദത്തു് അല്പനേരത്തെ സംഭാഷണത്തിനുശേഷം സ്വഗൃഹത്തിലേക്കു മടങ്ങി.

ബിഹാ:—ആ വയസ്സൻ സുലോചനയെ കാമിക്കുന്നു, അവളെ വിവാഹം ചെയ്യാൻ ആശിക്കുന്നു; അരവിന്ദലാലിന്റെ വിസമ്മതംകൊണ്ടു് ഇതുവരെ വിവാഹം നടന്നില്ലെന്നല്ലേ അയാൾ പറഞ്ഞതു്?

ശര:—നല്ല ആരോഗ്യമുള്ള ഒരാളെ വയസ്സനായി ഗണിക്കുന്നതെന്തിനു്? അയാൾക്കു പ്രായം എത്രയെങ്കിലും ആകട്ടെ.

ബിഹാ:—അയാൾ സുലോചനയെ വിവാഹം ചെയ്യട്ടെ എന്നാണോ അങ്ങു പറയുന്നതു്?

ശര:—അക്കാര്യം അവർ രണ്ടുപേരുംകൂടി തീർച്ചയാക്കും; ഏതായാലും നിങ്ങൾ സമാധാനമായിരിക്കുക.

ഒരു പോലീസ്സ്കാൺസ്റ്റബിൾ ഈ സന്ദർഭത്തിൽ അകത്തു കടന്നു് ഒരെഴുത്തു ബാനർജിയെ ഏല്പിച്ചിട്ടു പോയി. ബാനർജി എഴുത്തു പൊളിച്ചു വായിച്ചു.

ബിഹാ:—ആരുടെ എഴുത്താണു്?

ബാനഃ—വിരലടയാളം പരിശോധിക്കുന്ന ശാഖയുടെ മേലധികാരിയുടെ എഴുത്താണു്.

ബിഹാഃ--എന്താണു് എഴുതിയിരിക്കുന്നതു്?

ബാനഃ--"അയച്ച വിരലടയാളം പരിശോധിച്ചു. ഇതു പത്തു കൊല്ലം മുമ്പു് ഗോപിനാഥൻ എന്നൊരാൾക്കു്, കള്ള ഒപ്പിട്ടു് അന്യൻെറ മുതൽ അപഹരിച്ചതിനു പത്തുകൊല്ലം കഠിനതടവിനു വിധിച്ചു. ഏഴുകൊല്ലം കഴിഞ്ഞു് ബാക്കി ശിക്ഷ ഇളവുചെയ്തു് അയാളെ വിട്ടയച്ചു. പക്ഷെ കൊല്ലപ്പെട്ട അരവിന്ദലാൽ അയാളെ വീണ്ടും അറസ്ററുചെയ്തു് ഭവനഭേദനം; മോഷണം എന്നീ കുററങ്ങൾക്കായി മൂന്നു കൊല്ലം ശിക്ഷിപ്പിച്ചു. ഇങ്ങനെ രണ്ടു പ്രാവശ്യം ശിക്ഷിക്കപ്പെട്ട ഗോപിനാഥൻെറ വിരലടയാളമാണു് അതു്.

ഇത്രയും വായിച്ചതിനുശേഷം ബാനർജിയും ബിഹാരിലാലും പരസ്പരം നോക്കി. രണ്ടുപേരുടേയും മുഖത്തു് അത്ഭുതം പ്രത്യക്ഷമായി.

ബിഹാഃ—ഇതാണു് മോഹനലാൽ അല്ലേ?

---

# അദ്ധ്യായം വ

## അരവിന്ദലാലിന്റെ ഡയറി.

നേരം സന്ധ്യകഴിഞ്ഞു. ശരച്ചന്ദ്രബാനർജി അദ്ദേഹത്തിന്റെ ആഫീസിൽ നിന്നും സ്വഗൃഹത്തിൽ എത്തി അന്നത്തെ ചില പത്രങ്ങൾ വായിച്ചുകൊണ്ടു് ഒരു ഈസിച്ചെയറിൽ കിടക്കുന്നു. എന്നാൽ കാളിപ്രഭാവബത്തൻ അപ്രതീക്ഷിതമായി അവിടെ എത്തുകയാൽ അദ്ദേഹം പത്രം മേശപ്പുറത്തു വെച്ചിട്ടു് എഴുന്നേററിരുന്നു.

ശര:— ഇറിക്കന്നു, വിശേഷം വല്ലതും ഉണ്ടോ?

കാളി:—സുലോചനയെപ്പററി ഒരു തുമ്പും കിട്ടിയില്ല; കല്ക്കത്തായിലെങ്ങും ആരും കണ്ടിട്ടില്ല. റെയിൽവേസ്റ്റേഷനിലെ ജോലിക്കാരോടു് അന്വേഷിച്ചിട്ടും ഫലം ഉണ്ടായില്ല. അതുകൊണ്ടു് അവർ മോട്ടാർകാറിൽ തന്നെ പോയിരിക്കും. മോഹനലാലിനു് ഒരു കാർ ഉണ്ടു്. അതിൽ കയറി ഇതിനു മുമ്പും അവർ കല്ക്കത്തായ്ക്കും മററും പോയിട്ടുണ്ടു്.

ശര:—അവർ ഇന്നു കാലത്തു് അഞ്ചുമണിക്കു് ഒരു കാറിലാണു പോയതു്.

കാളി:—എങ്ങിനെ തീർച്ചയാക്കി?

ശര:—പല ലക്ഷ്യങ്ങൾ ഉണ്ടു്. അതിരിക്കട്ടെ; മോഹനലാലിനെ അങ്ങേയ്ക്കു തീരെ പരിചയമില്ലേ?

കാളി:—ഇല്ല.

ശര:—മാലതീമന്ദിരത്തിൽ വരുന്നതിനുമുമ്പു കണ്ടിട്ടുമില്ലേ?

കാളി:—ഇല്ല.

ശര:—എൻ. ഗോപിനാഥബാനർജി എന്നൊരാളെ മിഡ്നാപ്പൂർ കവർച്ചക്കേസ്സിലേക്കായി വളരെക്കാലം മുമ്പു് അങ്ങും അരവിന്ദലാൽ ബാബുവുംകൂടി ആസ്സാമിൽവെച്ചു് അറസ്റ്റു ചെയ്തില്ലേ?

കാളി:—അറസ്റ്റു ചെയ്തു; അയാളെ അന്നു പത്തുകൊല്ലം ശിക്ഷിച്ചു. രണ്ടാമത്തൊരു കേസ്സിൽ മൂന്നുകൊല്ലവും. അരവിന്ദലാലാണു് അന്നു് അയാളെ പിടിച്ചതു്. ആ കേസ്സുകൾ അന്വേഷിക്കുന്നതിൽ അദ്ദേഹത്തിനു് അസാമാന്യമായ വാശി ഉണ്ടായിരുന്നു. രണ്ടാമത്തെ കേസ്സു് വിധിപറഞ്ഞപ്പോൾ അദ്ദേഹത്തിനു് ഭ്രാന്തുപിടിക്കുമെന്നു് എനിക്കു തോന്നി. ശിക്ഷ കുറഞ്ഞു പോയതിൽ അദ്ദേഹത്തിനു് അത്ര സങ്കടം ഉണ്ടായിരുന്നു.

ശര:—അവർ തമ്മിൽ ഇത്ര വിരോധത്തിനു കാരണം?

കാളി:—അതെനിക്കു് നിശ്ചയമില്ല; അരവിന്ദലാലിനു് അയാളോടു് അതികഠിനമായ ദ്വേഷം ഉണ്ടായിരുന്നെന്നുമാത്രം എനിക്കറിയാം.........ഗോപിനാഥൻ അതിസമർത്ഥനാണു്. ഞങ്ങൾ ഭഗീരഥപ്രയത്നം ചെയ്തിട്ടും അയാളുടെ കുടുംബചരിത്രം അറിയാൻ കഴിഞ്ഞില്ല. അയാൾ ഈ നാടുവിട്ടു പോയ ശേഷം അരവിന്ദലാൽ ഇൻഡ്യ മുഴുവൻ സഞ്ചരിച്ചു് അന്വേഷിച്ചു. ഒരു തുമ്പും കിട്ടിയില്ല. ഗോപിനാഥന്റെ ഭാര്യ അതിസുന്ദരിയായിരുന്നെന്നു കേട്ടിട്ടുണ്ടു്.

ശര:—അങ്ങു കണ്ടിട്ടില്ലേ?

കാളി:—ഇല്ല. അരവിന്ദലാൽ ആണു് എന്നോടു പറഞ്ഞതു്. മൂന്നുകൊല്ലം കഴിഞ്ഞു്, അദ്ദേഹം ഒരു വിധവയെ വിവാഹം ചെയ്തു. അവൾക്കു് ഒരു പെൺകുട്ടിയും ഉണ്ടായിരുന്നു.

ശര:—ആ വിധവ ഗോപിനാഥന്റെ ഭാര്യയായിരുന്നില്ലേ?

കാളി;—ആണെന്നാണു് എന്റെ വിശ്വാസം. ഗോപിനാഥൻ മരിച്ചുപോയെന്നു് ഒരു വർത്തമാനം പരന്നു. അതിനുശേഷമാണു വിവാഹം നടന്നതു്.

ശര:—ആ വർത്തമാനം അരവിന്ദലാൽ സൃഷ്ടിച്ചതായിരിക്കാം.

കാളി:—ആയിരിക്കാം; തന്റെ ഉദ്ദേശം സാധിക്കാൻ എന്തും ചെയ്യുന്ന ഒരു സ്വഭാവമാണു് അദ്ദേഹത്തിനുണ്ടായിരുന്നതു്.

ശര:—സുലോചനയും മോഹനലാലും തമ്മിലുള്ള മമതയ്ക്കു കാരണം അവർ തമ്മിലുള്ള ബന്ധംതന്നെയാണു്. ഏതായാലും അരവിന്ദലാലിനെ കൊല്ലാൻ അയാൾക്കു മതിയായ കാരണം ഉണ്ടായിരുന്നെന്നു സ്പഷ്ടമായി.

കാളി:—സുലോചനയെ കണ്ടുപിടിക്കാൻ എന്താണു മാർഗ്ഗം?

ശര:—അങ്ങു് ഒന്നുകൂടി അന്വേഷിക്കണം; ഞാനും അന്വേഷിക്കാം.

കാളി:—എന്നാൽ ഞാൻ പോകട്ടെ.

കാളിപ്രസാദദത്തൻ പുറത്തേയ്ക്കു പോയി. അനന്തരം "സുലോചനയെപ്പററി അങ്ങു് എന്താണു് എന്നോടു വാദാനം ചെയ്തതു്?" എന്നു് ബിഹാരിലാൽ ചോദിച്ചു.

ബാനർജി മറുപടി പറയുന്നതിനു മുമ്പു് ഒരു കോൺസ്റ്റ ബിൾ അകത്തു ചെന്നു് അവരെ അഭിവാദ്യം ചെയ്തശേഷം "കാണാനില്ലാതിരുന്ന സ്ത്രീ അവരുടെ വീട്ടിൽ തിരിച്ചെത്തിയിട്ടുണ്ടു്" എന്നു പറഞ്ഞു.

ശര:—അതെ, അവളെ രാത്രിയിൽ കാണാമെന്നു ഞാൻ പറഞ്ഞു. ഇപ്പോൾതന്നെ നമുക്കു പോയി കാണാമല്ലോ.

ശരച്ചന്ദ്രനും ബിഹാരിലാലും ആനന്ദമന്ദിരത്തിലേക്കു പോയി. അവർ അവിടെ എത്തിയപ്പോൾ സുലോചന സങ്കടപ്പെട്ടുകൊണ്ടിരിക്കുന്നതും, കാളിപ്രഭാവദത്തു് അവളെ ആശ്വസിപ്പിക്കുന്നതുമാണു് കണ്ടതു്.

ശര:—വിവരം പത്രങ്ങളിൽ കണ്ടറിഞ്ഞു, ഇല്ലേ?

സുലോ:—ഞാൻ യദൃച്ഛയാ ഒരു പത്രം വാങ്ങി നോക്കി. അതിൽ ഉണ്ടായിരുന്നു.

ശരച്ചന്ദ്രൻ അവളുടെ കൈക്കു പിടിച്ചുകൊണ്ടു് മെല്ലേ അടുത്ത മുറിയിലേക്കു നടന്നു.

ശര:—ഞങ്ങൾക്കുപയോഗമുള്ള പല വിവരങ്ങളും നിന്നെ കണ്ടാൽ ലഭിക്കുമെന്നു ഞാൻ ആശിച്ചിരിക്കുകയായിരുന്നു.

സുലോ:—എനിക്കു് എന്തറിയാം. അറിയാവുന്ന കാര്യങ്ങളെല്ലാം ഞാൻ പറയാം.

ഈ സന്ദർഭത്തിൽ ബിഹാരിലാലും അവരുടെ അടുത്തെത്തി.

സുലോ:—ഇന്നലെ രാത്രിയിൽ അച്ഛൻ പതിവില്ലാതെ എന്നോടു് അദ്ദേഹത്തിന്റെ അടുത്തിരിക്കാൻ പറഞ്ഞു. അദ്ദേഹം എന്നെ തീരെ സ്നേഹിച്ചിരുന്നില്ലെങ്കിലും ഞാൻ അച്ഛൻ എന്നാണു് വിളിച്ചുവന്നതു്.

അദ്ദേഹം എന്നെ സങ്കടപ്പെടുത്തിയിട്ടുള്ളതിനു് അതിരില്ല. കഷ്ടം! മരിച്ചുപോയ ആളുടെ ദൂഷ്യം പറയരുതല്ലോ. രണ്ടുവർഷത്തിനു മുമ്പു് മാലതീമന്ദിരത്തിൽ വന്നുതാമസിക്കുന്ന ആളിനെ ഞാൻ കണ്ടു. അന്നുമുതൽ ഞങ്ങൾ തമ്മിൽ പരിചയമായി. അദ്ദേഹത്തിനു് എന്നോടു് അതിരററ വാത്സല്യമുണ്ടു്. സത്യം പറയുന്നപക്ഷം അദ്ദേഹം ഒരാൾ മാത്രമാണു് എന്റെ അമ്മ മരിച്ചശേഷം എന്നോടു സ്നേഹമായി പെരുമാറിയിട്ടുള്ളതു്.

ശര:— അദ്ദേഹം എന്തിനാണു് അടുത്തിരിക്കാൻ പറഞ്ഞതു്.

സുശീലാ:— എന്നെ ശകാരിക്കാൻ; നിങ്ങളെല്ലാം വന്നപ്പോഴും ഉണ്ടുകൊണ്ടിരുന്നപ്പോഴും വാതലരികിൽ വന്നുനിന്നു, ചിരിച്ചു എന്നെല്ലാം പറഞ്ഞു് എന്നെ അതിനീചമായി ശകാരിച്ചു. ഞാൻ എന്റെ മുറിയിലേക്കു മടങ്ങി. എനിക്കു ദുസ്സഹമായ സങ്കടം ഉണ്ടായിരുന്നു. കുറെക്കഴിഞ്ഞു് മുണ്ടുമാറിക്കൊണ്ടു് ഞാൻ പുറത്തേക്കു പോയി.

ശര:— പോകുന്നതു ഞാൻ കണ്ടു.

സുശീലാ:— അങ്ങു ജന്നലിൽക്കൂടി കണ്ടായിരിക്കാം. എപ്പോഴെങ്കിലും വീടുവിട്ടു പോകണമെന്നു തോന്നുന്നപക്ഷം അദ്ദേഹത്തിനെ അറിയിക്കണമെന്നും വേണ്ട സഹായം ചെയ്യാമെന്നും അദ്ദേഹം പറഞ്ഞിരുന്നു. അതാണു് ഞാൻ അങ്ങോട്ടു പോയതു്.

ശര:— നിങ്ങൾ തമ്മിൽ എന്തെങ്കിലും അടയാളം കാണിക്കാറുണ്ടോ?

സുശീലാ:— ഇല്ല, ഒരടയാളവും ഇല്ല.

ശര:—രാത്രിയിൽ വിളക്കുകൊണ്ടു് എന്തെങ്കിലും അടയാളം?

സുലോ:—ഇല്ല, ഇതുവരെയില്ല. അദ്ദേഹം എപ്പോഴെങ്കിലും വിളക്കു കാണിച്ചാലും എന്നെ ഉദ്ദേശിച്ചായിരിക്കയില്ല. എനിക്കു് അതിൽ നിന്നു് ഒന്നും മനസ്സിലാക്കാനും അറിഞ്ഞുകൂടാ.

ശര:—ശേഷവും കൂടി പറയണം.

സുലോ:—ഞാൻ പലപ്പോഴും അവിടെ പോയിട്ടുണ്ടെങ്കിലും ഇന്നലെ മാത്രം എനിക്കു വളരെ ഭയവും പരിഭ്രമവും ഉണ്ടായിരുന്നു. വീട്ടുവിട്ടു പോകണമെന്നുള്ള വിചാരമാണു് അതിനു കാരണം. ഏതായാലും എന്റെ പുറകിൽ ആരുടേയോ കാൽപെരുമാറ്റം കേട്ടു ഭയന്നു് ഞാൻ വഴിവിട്ടു് ഓടി. ഓടിപ്പോകുമ്പോൾ എന്റെ ഒരു ഷൂ കളഞ്ഞുപോയി. ഭയംകൊണ്ടുതിരിഞ്ഞു് അതെടുക്കാതെ ഞാൻ ഓടി.

ശര:—മോഹനലാൽ അപ്പോൾ ഉറക്കമായിരുന്നോ?

സുലോ:—ഇല്ല, അദ്ദേഹം വായിച്ചുകൊണ്ടിരുന്നു. അദ്ദേഹം തന്നെയാണു് കതകു തുറന്നതു്.

ശര:—നിങ്ങളുടെ കാര്യം മറയ്ക്കാൻ അദ്ദേഹം വളരെ പണിപ്പെട്ടു. നിങ്ങൾ അവിടെ ചെന്നില്ലെന്നാണു് ഞങ്ങളോടു പറഞ്ഞതു്.

സുലോ:—രാത്രിയിൽ ഞാൻ അദ്ദേഹത്തിന്റെ വായനമുറിയിൽ ഒരു സോഫായിൽ കിടന്നു കഴിച്ചുകൂട്ടി. നാലുമണിക്കു് അദ്ദേഹം എന്നെ ഉണർത്തി ചായ തന്നു. എനിക്കു തൽക്കാലം ആവശ്യമുള്ള പണവും താമസത്തിനു വീടു ചട്ടംകെട്ടുന്നതിനും മററു വേണ്ട സഹായങ്ങൾ ചെയ്തു തരുന്നതിനുമായി ചിലൎക്കു എഴുത്തുകളും തന്നു. എന്റെ ചെലവിനു വേണ്ട പണം

പ്പതിവായി അദ്ദേഹം തരുമെന്നു പറഞ്ഞു. പക്ഷെ ഞാൻ ആ സഹായം നിഷേധിച്ചു. വേലചെയ്തു ജീവിച്ചുകൊള്ളാമെന്നു ഞാൻ പറഞ്ഞു.........ഞാൻ ഇന്നു് ശരിയായി ആഹാരം കഴിച്ചിട്ടില്ല. ദുസ്സഹമായ ക്ഷീണം ഉണ്ടു്.

ശര:--പോയി ഭക്ഷണം കഴിക്കൂ.

അവഠം അടുക്കളയിലേക്കു പോയി. കാളിപ്രഭാവ ദത്തൻ അവരുടെ അടുത്തും എത്തി.

ശര:-അവഠം പറഞ്ഞതെല്ലാം സത്യമാണോ? എന്താണു് നിങ്ങളുടെ അഭിപ്രായം?

ബിഹാ:—അക്ഷരംപ്രതി സത്യമായിരിക്കും. അവഠംക്കു കളവു പറയാൻ സാധിക്കുകയില്ല.

ശര:—കളവു പറയാത്ത ഒരു മനുഷ്യൻ ഈ ലോകത്തുണ്ടോ?

ബിഹാ:—അവഠം പറഞ്ഞതു മുഴുവൻ പരമാൎത്ഥമാണു്.

ശര:--എന്നാൽ അതിൽ ഒരു കള്ളം ഉണ്ടു്. അരവിന്ദലാലിന്റെ മുൻപിൽ നിന്നു പോയശേഷം അവഠം അദ്ദേഹത്തിനെ കണ്ടിട്ടില്ലെന്നു പറഞ്ഞല്ലോ. അതു കള്ളമാണു്. അവളെ പിൻതുടൎന്നതു് അദ്ദേഹമാണു്. പക്ഷെ അവഠം അറിഞ്ഞിട്ടില്ല.

ബിഹാ:—അങ്ങു ഭ്രാന്തു പറയുന്നോ? വളരെക്കാലമായി നടക്കാൻ ശക്തിയില്ലാതെ കഴിച്ചുകൂട്ടിയ ആഠം പെട്ടെന്നു് എഴുന്നേററു് അവളുടെ പിന്നാലെ ഓടിയോ?

ശര:--അതെന്തോ! അവളെ പിൻതുടൎന്നതു് അരവിന്ദലാൽ ആയിരുന്നു.

ബിഹാ:--അതൊരു ഇന്ദ്രജാലമോ?

ശര:—ഒന്നല്ല, രണ്ടു് ഇന്ദ്രജാലങ്ങളാണു് നടന്നതു്. (ദുർഗ്ഗന്ധം വമിക്കുന്ന ഒരു ചുരുട്ടിന്റെ ശകലം കത്തിച്ചു.) ഇതു മറെറാരു ഇന്ദ്രജാലം. ഇതിന്റെയെല്ലാം ഉദ്ദേശം എനിക്കറിയാം. പക്ഷെ ഇപ്പോൾ ഞാൻ പറയുന്നില്ല.

കാളി:—എന്തുകൊണ്ടു്?

ശര:—എനിക്കു് അറിഞ്ഞുകൂടാത്തതുകൊണ്ടു്.

കാളിപ്രഭാവഭട്ടു് ഒരു ഭൃത്യനെ കണ്ടു് അയാളോടു് എന്തോ സംസാരിക്കാനായി പുറത്തേക്കു പോയി.

ബിഹാ:—അങ്ങു് എന്തിനാണു് ഇയാളോടു് ഇന്നു് ഇവിടെ താമസിക്കാൻ പറഞ്ഞതു്.

ശര:—എന്റെ കൊച്ചരജ്ജന സുലോചനയെക്കാണാൻ സൌകര്യം ഉണ്ടാക്കുന്നതിനെക്കാൾ എനിക്കു പ്രധാനമായിട്ടുള്ളതു് കേസ്സിന്റെ തെളിവു ശേഖരിക്കുന്ന കാര്യം ആയതുകൊണ്ടു്.........കാമം ഒരുതരം ഭ്രാന്തുതന്നെ.

ഈ സന്ദർഭത്തിൽ ഭക്ഷണം കഴിഞ്ഞു് സുലോചനയും ആ മുറിയുടെ വാതുക്കൽ എത്തി.

സുലോ:—അച്ഛന്റെ ഡയറി കണ്ടോ?

ശര:—ഇല്ല.

സുലോ:—അദ്ദേഹം ഡയറി എഴുതിവന്നതായി ഇപ്പോഴാണു് ഞാൻ അറിഞ്ഞതു്. കൂടെക്കൂടെ ഒരു ചെറിയ പുസ്തകത്തിൽ വളരെ നേരം എഴുതിക്കൊണ്ടിരിക്കുന്നതു കണ്ടിട്ടുണ്ടെന്നു് ഒരു ഭൃത്യൻ പറഞ്ഞു. അത്തരം രണ്ടു പുസ്തകങ്ങൾ എഴുതിത്തീർത്തു വെച്ചിട്ടുണ്ടത്രെ. സ്വന്തം കാര്യങ്ങളാണു് എഴുതിക്കൊണ്ടിരുന്നതെന്നും അതിന്റെ ഒരു കടലാസ്സു് ചുവരറക്കട്ടയിൽ

നിന്നു് എടുത്തുനോക്കിയെന്നും അയാഠം പറയുന്നു. അയാഠം എടുത്ത കടലാസ്സിൽ "ഇക്കാലത്താണു് ഞങ്ങഠം നീലരഞ്ജനനെ......... എന്നുമാത്രം എഴുതിയിട്ടുണ്ടു്.

ശര:—നീലരഞ്ജൻ ബങ്കാഠം ബാങ്കുകേസ്സിൽ അരവിന്ദലാൽ ബാബുവിൻെറ കയ്യിൽനിന്നു് ഓടിക്കളഞ്ഞ ആളാണു്.

"എൻേറയും അരവിന്ദലാലിൻേറയും നോട്ടത്തിൽ നിന്നു് ഓടിക്കളഞ്ഞവൻ" എന്നു പറഞ്ഞുകൊണ്ടു് കാളിപ്രഭാവദത്തു് അകത്തു കടന്നു.

കാളി:—അയാളെപ്പററി അരവിന്ദലാൽ ഡയറിയിൽ എഴുതിയിരുന്നോ? ഉണ്ടെങ്കിൽ അതു രസകരമായിരിക്കും.

ശര:—ഞാൻ മേശയും അലമാരിയും മുഴുവൻ പരിശോധിച്ചു. പക്ഷെ ഡയറി കണ്ടില്ല. ഒരുപക്ഷേ മേശയ്ക്കു കൃത്രിമയറകഠം ഉണ്ടായിരിക്കാം. അതു ഞാൻ നോക്കിയില്ല.

വരാന്തയിൽ ആരോ സാവധാനം നടക്കുന്നതുപോലെ തോന്നുകയാൽ ശരച്ചന്ദ്രൻ എഴുന്നേററു ജന്നലിൽക്കൂടി പുറത്തേക്കു നോക്കി.

ശര:—ആരു്? മോഹനലാൽ ബാബുവോ? അകത്തു വരണം.

മോഹനലാൽ എന്ന പേരു കേട്ടയുടൻ സുലോചന സങ്കോചമെല്ലാം വെടിഞ്ഞു് മുറിക്കുള്ളിൽ കടന്നു് അയാളുടെ അടുക്കലേക്കു പോയി.

# അദ്ധ്യായം ൻ

അഗ്നിബാധ.

ശരച്ചന്ദ്രൻ പലതും ചോദിച്ചെങ്കിലും അവയ്ക്കൊന്നിനും ഉത്തരം പറയാതെ മോഹനലാൽ സുലോചനയുമായി സംഭാഷണം തുടങ്ങി. അയാളുടെ ഈ അലക്ഷ്യഭാവം ബിഹാരിലാലിനും ബാനർജിക്കും തീരെ രസിച്ചില്ല.

മോഹ:—തിരിച്ചെത്തിയോ! ഞാൻ ഇന്നു കാലത്തുതന്നെ തീർച്ചയാക്കിയതാണു്.

സുലോ:—അങ്ങു് ആദ്യമായിട്ടല്ലേ ഇവിടെ വന്നതു്. ഇങ്ങോട്ടു വരാൻ തോന്നിയല്ലോ. ഞാൻ കുറേക്കഴിഞ്ഞു് അങ്ങോട്ടു വരണമെന്നു വിചാരിച്ചു.

മോഹന:—(ശരച്ചന്ദ്രനോടു്) നിങ്ങളുടെ സംഭാഷണത്തിനു വിഘ്നം ഉണ്ടാക്കിയതു മര്യാദയല്ലെന്നുണ്ടോ?

ആ ചോദ്യത്തിൽ അന്തർല്ലീനമായിരുന്ന ധാർഷ്ട്യവും അയാളുടെ പുച്ഛോദ്യോതകമായ മുഖഭാവവും ബിഹാരിലാലും ബാനർജിയും മനസ്സിലാക്കാതിരുന്നില്ല.

ശര:—(കാളിപ്രഭാവതിയെ ചൂണ്ടിക്കാണിച്ചുകൊണ്ടു്) നിങ്ങൾ തമ്മിൽ പരിചയം ഉണ്ടോ?

മോഹ:—ഞങ്ങൾ തമ്മിൽ ഇരുപതു കൊല്ലങ്ങൾക്കുമുമ്പു് കൽക്കത്തായിൽവെച്ചു കണ്ടിട്ടുണ്ടു്. നിങ്ങൾക്കു്, വിശേഷിച്ചു സുലോചനയ്ക്കു്, ഇവിടെ താമസിക്കാൻ ഇഷ്ടം ഉണ്ടായിരിക്കയില്ലല്ലോ. അതുകൊണ്ടു നിങ്ങളെ അങ്ങോട്ടു ക്ഷണിക്കാമെന്നു കരുതിയാണു ഞാൻ വന്നതു്.

സുലോ:--എനിക്ക് ഇവിടെ താമസിക്കണമെന്ന് ആശയില്ല. ഞാൻ കൽക്കത്തായിൽ ഒരു ഹോട്ടലിൽ താമസത്തിന് ഏർപ്പാടു ചെയ്തിട്ടുണ്ട്.

കാളി:—അതു വളരെ നന്നായി.

മോഹ:—നിങ്ങളാരും വരുന്നില്ലെങ്കിൽ ഞാൻ പോകട്ടെ.

മോഹനലാൽ അയാളുടെ വസതിയിലേയ്ക്കു പോയി. കാളിപ്രസാദത്തും അയാളെ അനുഗമിച്ചു. പോകുന്നതിനു മുമ്പ് അയാൾ ശരച്ചന്ദ്രനോട് ഇങ്ങനെ പറഞ്ഞു:—"ഞാൻ നാളെ രാവിലെ വരും. അതിനുശേഷം നമുക്ക ഡയറി തേടിപ്പിടിക്കാം. രാത്രിയിൽ അതു കണ്ടുപിടിക്കാൻ പ്രയാസമില്ല.

ശര:--ഞാൻ ഇവിടെ എല്ലാം നല്ലതുപോലെ പരിശോധിച്ചു. വായനമുറിയിൽ കിടക്കുന്ന മേശ ഞാൻ പരിശോധിച്ചതാണെങ്കിലും അതിന്റെ അസാധാരണ വലിപ്പം കണ്ടിട്ട് അതിനുള്ളിൽ പ്രത്യേകം അറകളുണ്ടോ എന്നു ഞാൻ സംശയിക്കുന്നു. അതുകൊണ്ട് ആ മേശമാത്രം ഇനിയും പരിശോധിച്ചാൽ മതി.

മോഹനലാലും ദത്തും പോയശേഷം ശരച്ചന്ദ്രൻ ഇങ്ങനെ പറഞ്ഞു.

ശര:--സുലോചനേ, നേരം വളരെ ഇരുട്ടി; ഇനിയും കുറേ കിടന്നുറങ്ങു. ഭയം ഉണ്ടെങ്കിൽ ഒന്നോ രണ്ടോ പരിചാരികമാർകൂടി ആ മുറിയിൽത്തന്നെ കിടക്കട്ടെ.

സുലോചന അവളുടെ മുറിയിലേയ്ക്കു പോയി.

ശര:—നമുക്ക് അരവിന്ദലാലിന്റെ മുറിയിൽ പോയി നോക്കാം. ഭയം ഉണ്ടോ?

ബിഹാ:--ഭയമോ? എന്തിന്!

ശര:—എന്നാൽ പോകാം.

അവർ അരവിന്ദലാലിന്റെ മുറിയിൽ എത്തി. മേല്പുറത്തു് അസാധാരണ പ്രകാശം ഉള്ള ഒരു ടോർച്ചു് ലൈറ്റു് ഇരുന്നതു് എടുത്തു ശരച്ചന്ദ്രൻ ഒന്നു് പരമത്തി.

ശര:—ഇന്നലെ നാം കിടന്ന മുറിയിൽ നിന്നിരുന്നു കൊണ്ടു് മാലതീമന്ദിരത്തിലേയ്ക്കു നോക്കണം.

ബിഹാരിലാൽ ആ മുറിയിൽപോയി നോക്കിയിട്ടു് തിരിച്ചുവന്നു പറഞ്ഞു.

ബിഹാ:—മാലതീമന്ദിരത്തിന്റെ ചുവരു നല്ലതുപോലെ കാണാം.

ശര:—അതു ഞാൻ ശങ്കിച്ചു. അരവിന്ദലാലിന്റെ ഈ വിളക്കിന്റെ പ്രകാശമാണു് നാം ഇന്നലെ രാത്രിയിൽ കണ്ടതു്.

ബിഹാ:—അയാൾ ആർക്കാണു് അടയാളം കാണിച്ചതു്.

ശര:—അതു് ഇനിയും കണ്ടുപിടിക്കണം.

മണി മൂന്നു കഴിഞ്ഞു. ആനന്ദമന്ദിരത്തിൽ ഒരാൾ ഒഴിച്ചു് എല്ലാവരും സുഖനിദ്രയിൽ ലയിച്ചിരിക്കുന്നു. ഉറങ്ങാതിരിക്കുന്നയാൾ ശരച്ചന്ദ്രൻ ആണെന്നു് പ്രത്യേകം പറയേണ്ടതില്ലല്ലോ. അദ്ദേഹം തന്റെ മുറിയിൽ കിടക്കുകയാണെങ്കിലും നിദ്ര അദ്ദേഹത്തെ ബാധിച്ചില്ല. ചിന്താക്രാന്തനായി പല രാത്രിയും ഇങ്ങനെ കഴിച്ചുകൂട്ടിയിട്ടുള്ളതുകൊണ്ടു് അദ്ദേഹത്തിനു് അതിൽ അത്ഭുതവും തോന്നിയില്ല.

ശരച്ചന്ദ്രൻ പെട്ടെന്നെഴുന്നേറ്റു് കതകുതുറന്നു വരാന്തയിലേയ്ക്കു് ഇറങ്ങി, നിമിഷനേരം അവിടെ നിന്നു ചുറ്റും സൂക്ഷിച്ചു നോക്കിയശേഷം ഏണിപ്പടികളിറങ്ങി താഴെ എത്തി; അവിടെനിന്നു് അകത്തേക്കു് ഒന്നു

നോക്കിയിട്ട് ബദ്ധപ്പെട്ട ബിഹാരിലാലിന്റെ മുറിയിൽപോയി ആ യുവാവിനെ വിളിച്ചുണർത്തി.

ബിഹാ:—ഉം, എന്താ വിശേഷം?

ശര:—വേഗം എഴുന്നേററു വരു. കെട്ടിടത്തിന്ന് ആരോ തീവെച്ചിരിക്കുന്നു. ഓടിപ്പോയി നമുക്ക് ആളുകളെയെല്ലാം ഉണർത്തണം. നിങ്ങൾ സുലോചനയുടെ മുറിയിലേക്കു പോകുക; വേണ്ടിവന്നാൽ കതകു ചവുട്ടിപ്പൊളിച്ച് അകത്തു കടക്കണം; ഉം.

ബിഹാരിലാൽ വായുവേഗത്തിൽ പാഞ്ഞു. അപ്പൊഴേക്കും കെട്ടിടത്തിന്റെ ചില ഭാഗങ്ങൾ തീപിടിച്ച് ഒടിഞ്ഞു താഴെ വീഴുന്ന ശബ്ദം കേൾക്കാമായിരുന്നു. തീയുടെ ചൂടും പുകയും, സാമാനങ്ങൾ ചൂടുപിടിച്ചു പൊട്ടിത്തെറിക്കുന്ന ശബ്ദവുംകൊണ്ട് കെട്ടിടത്തിന്റെ യാതൊരു ഭാഗത്തോട്ടും സമീപിക്കാൻ നിർവ്വാഹമില്ല.

സുലോചനയുടെ മുറിയിൽ പുക നല്ലതുപോലെ വ്യാപിച്ചിരുന്നു. ബിഹാരിലാൽ തുറന്നു കിടക്കുന്ന ജന്നലിന്റെ കമ്പികൾ പിടിച്ചു വളച്ചു മാററി അതിൽ കൂടി അകത്തുകടന്നു വാതിൽ തുറന്നു. അനന്തരം അർദ്ധപ്രാണയായി കിടന്ന സുലോചനയെ എടുത്തുകൊണ്ട് തീ അധികം വ്യാപിച്ചിട്ടില്ലാത്ത സ്ഥലങ്ങളിൽക്കൂടി മുററത്തിറങ്ങി. സുലോചന ഒരു നിധിപോലെ കരുതി ഉറക്കത്തിൽപോലും അടുത്തു സൂക്ഷിച്ചിരുന്ന സാമാന്യം വലിയ ഒരു പുസ്തകം ബിഹാരിലാലിന്റെ ശ്രദ്ധയിൽ പെട്ടില്ല.

ശരച്ചന്ദ്രൻ ഭൃത്യന്മാരുടെ സഹായത്തോടുകൂടി കഴിയുന്നത്ര സാമാനങ്ങൾ അഗ്നിക്കിരയാകാതെ സൂക്ഷിച്ചു. പലതും നഷ്ടപ്പെട്ടുവെങ്കിലും ആളുകളെയെല്ലാം രക്ഷിക്കാൻ കഴിഞ്ഞതിനാൽ അദ്ദേഹം കൃതാർത്ഥനായി.

സുലോചനയ്ക്കു അരമണിക്കൂറിലധികം കഴിഞ്ഞ ശേഷമാണു പ്രജ്ഞയുണ്ടായതു്. തീജ്വാല തീരെ തട്ടാത്ത വണ്ണം അകലെ ഒരു സോഫയിൽ അവർ കിടക്കുന്നു; ബിഹാരിലാൻ അടുത്തിരുന്നു ശുശ്രൂഷിക്കുന്നു. അവർ കണ്ണു തുറന്നു നോക്കിയപ്പോൾ വീട്ടിനു തീ കത്തുന്നതു കണ്ടു് എഴുന്നേററിരുന്നു.

ബിഹാ.—കുറേ കിടക്കണം; പരിഭ്രമിക്കാനൊന്നുമില്ല.

സുലോ.—ഇതെങ്ങിനെ തീ കത്തി; സാമാനങ്ങളെല്ലാം നഷ്ടപ്പെട്ടോ? ആൎക്കും അപകടമില്ലല്ലോ? അദ്ദേഹം എവിടെ?

ബിഹ:--തീ കത്തിയതു് എങ്ങിനെയെന്നു നിശ്ചയമില്ല. സാമാനങ്ങൾ കഴിയുന്നിടത്തോളം മാററിയിട്ടുണ്ടു്. ആളുകൾക്കാൎക്കും അപകടം ഇല്ല. അദ്ദേഹം അവിടെ നിൽക്കുന്നു.

സുലോ:--ഈശ്വരാ! ആപത്തു വരുമ്പോൾ നാലു പുറത്തു കൂടെയും. ഇതെന്തു കഷ്ടം!

ബിഹാ:--ആപത്തൊന്നും സാരമില്ല; അതിനെപ്പററി ആലോചിക്കാനുള്ള സമയവും ഇതല്ല. വരുന്നതെല്ലാം നന്മയ്ക്കുവേണ്ടിയാണെന്നു വിചാരിച്ചു സമാധാനപ്പെടണം.

ശരച്ചന്ദ്രൻ അവരുടെ സമീപം എത്തി.

ശര:--ഇതൊന്നും കണ്ടു പരിഭ്രമിക്കരുതെ.

സുലോ:--നിങ്ങൾ രണ്ടുപേരും ഇല്ലായിരുന്നെങ്കിൽ ഞങ്ങളെല്ലാം ഇവിടെ കിടന്നു ചാകുമായിരുന്നു... ......തീപിടിച്ച വിവരം അറിയിച്ചാൽ പോലീസ്സുകാർ വന്നു കെട്ടുത്തുകയില്ലേ?

ശര:—സംശയമോ? പുതിയ കെട്ടിടത്തിനു് അടിസ്ഥാനക്കല്ലിട്ടാൽ അവർ വന്നപ്പോ..........അനുജാ! ഇവിടെയും നല്ല ചൂടുണ്ടു്. സോഫാ വലിച്ചു മാറ്റിയിടാം.

അവർ രണ്ടുപേരുംകൂടി സോഫാ കസേരകൂടി ദൂരെ മാറ്റിയിട്ടു.

സുശീല:—എവിടെയാണു തീ ആദ്യമായി പിടിച്ചതു്?

ശര— നാലുപുറത്തുംകൂടിയും കത്തിക്കൊണ്ടിരുന്നതാണു ഞാൻ കണ്ടതു്.

സുശീല:—തനിയെ കത്തിയതോ ആരെങ്കിലും തീ വെച്ചതോ?

ശര:—ഞാൻ ഒരു ആസന്നമരണനായതുകൊണ്ടു് ഇത്രയും പറയാം. അല്ലെങ്കിൽ ഈ ആപത്തു കൂടാതെ കഴിക്കാമായിരുന്നു.

നേരം പ്രഭാതമായി.

ശര:—ഞാൻ ഒന്നുരണ്ടു വിദഗ്ദ്ധന്മാരുടെ സഹായം ആവശ്യപ്പെട്ടിട്ടുണ്ടു്. അവർ ഉടൻ വരും.

ബിഹാ:—എന്തിനു്?

ശര:—തീയുടെ ഉത്ഭവം അവർ കണ്ടുപിടിക്കും. അരവിന്ദലാലിന്റെ ഡയറി ഇരുന്ന മേശയ്ക്കാണു് ആദ്യമായി തീ വെച്ചതെന്നു് ഞാൻ ഊഹിക്കുന്നു. അവിടെയും മറ്റു പല സ്ഥലങ്ങളിലും പെട്രോൾ ഒഴിച്ചാണു് തീ കത്തിച്ചിട്ടുള്ളതു്.

വിദഗ്ദ്ധന്മാരുടെ പരിശോധനയിൽ ബാനർജിയുടെ അഭിപ്രായം ബലപ്പെട്ടു. തീ നിശ്ശേഷം കെടുത്തിയശേഷം അദ്ദേഹം അവിടെയെല്ലാം സൂക്ഷ്മമായി പരിശോധിച്ചു.

പറയത്തക്ക തരത്തിലൊന്നും സംഭവിക്കാത്ത രണ്ടു താക്കോലുകളാണു് ആദ്യമായി അദ്ദേഹത്തിനു കിട്ടിയതു്. താക്കോലുകളോടുകൂടിത്തന്നെ രണ്ടു പിച്ചളത്തകിടുകൾ ബന്ധിച്ചിരുന്നു. അവയിൽ ഒന്നിൽ "S Lodge" എന്നും മറ്റേതിൽ "River" എന്നും കൊത്തിയിരുന്നു.

ബിഹാ:—നദിക്കു് ആരും താക്കോൽ ഉണ്ടാക്കി സൂക്ഷിക്കാറില്ലല്ലോ.

ശര:—ഉണ്ടു്, ഉണ്ടു്. ഏതായാലും ഈ താക്കോലുകളെപ്പറ്റി സുലോചനയോടുപോലും പറയേണ്ട.

ബിഹ:—അങ്ങേ ആലോചനയ്ക്കു തുടർച്ചയായി ധാരാളം വിഷയങ്ങൾ കിട്ടുന്നുണ്ടല്ലോ.

ശര:—ആകപ്പാടെ രസം ഉണ്ടു്. ഒരു നിമിഷം പോലും വെറുതേ കളയാനില്ല. ഏതായാലും ഞാൻ ഒരു സവാരിപോകുന്നു. സുലോചനയെ താമസിപ്പിക്കാൻ ഒരു സ്ഥലം ഏർപ്പാടുചെയ്യണം. സാധുകുട്ടി വിഷമിക്കാതെ സൂക്ഷിക്കണമല്ലോ. അതാ മിസ്റ്റർ ദത്തും വരുന്നു.

---

# അദ്ധ്യായം ൧൧

ഘാതകൻ മോഹനലാൽ തന്നെ.

പിറേറന്നു പകൽ മൂന്നുമണിക്കു് കാളിപ്രസാദത്തൻ സുലോചനയെ അവളുടെ തൽക്കാല വസതിയിൽ ചെന്നു കണ്ടു.

കാളി:—നിങ്ങൾ ഇങ്ങോട്ടു മാറുന്ന വിവരം എന്നോടു് പറഞ്ഞില്ലല്ലോ.

സുശലാ:—മുൻകൂട്ടി തീർച്ചയാക്കിയിരുന്നില്ല. എന്നിട്ടെയെങ്കിലും താമസിക്കേണ്ട. അദ്ദേഹം ഈ സ്ഥലമാണ നിശ്ചയിച്ചതു്. രണ്ടുദിവസത്തിനകം കുറേക്കൂടി സൗകര്യമുള്ള ഒരു കെട്ടിടത്തിലേക്കു മാറാമെന്നും പറഞ്ഞു.

കാളി:—ബാനർജി എന്നെ അറിയിച്ചില്ലല്ലൊ. നിങ്ങളുടെ കാര്യത്തിൽ എനിക്കുള്ളതിൽ കൂടുതൽ ശ്രദ്ധ അദ്ദേഹത്തിനുണ്ടാകാൻ കാരണം ഇല്ലെന്നു നിങ്ങൾക്കറിഞ്ഞുകൂടെ?

സുശലാ:—അതുകൊണ്ടു്?

കാളി:—എന്നോടു് ആലോചിക്കാമായിരുന്നല്ലൊ.

സുലോ:—അങ്ങിനെ ചെയ്യാതിരുന്നതു മനപ്പൂർവ്വമല്ലെന്നു് പറഞ്ഞില്ലേ? അതുകൊണ്ടു് ദ്വേഷ്യവും ഒന്നും ഉണ്ടായില്ലല്ലൊ.

കാളി:—അതിരിക്കട്ടെ, തീ പിടിച്ചതെങ്ങിനെയാണു്?

സുലോ:—ആരോ തീ വെച്ചു.

കാളി:—ആരാണു് അതു്?

"അരവിന്ദലാൽ ബാബുവിനെ കൊന്നതാരു്?" എന്നു ചോദിച്ചുകൊണ്ടു് ശരച്ചന്ദ്രനും അകത്തു കടന്നു. കാളിപ്രസാദത്തു് തന്റെ സംഭാഷണമെല്ലാം അദ്ദേഹം കേട്ടിരിക്കുമൊ എന്നു ശങ്കിച്ചു് അല്പം പരുങ്ങി. ബാനർജി സംഭാഷണം തുടൎന്നു.

ശര:—ഒരാളെ അന്യായമായി കൊന്നവൻ കൊലപാതകം സംബന്ധിച്ചു് എന്തെങ്കിലും തെളിവു കിട്ടാൻ മാൎഗ്ഗം ഉണ്ടെങ്കിൽ അതും നശിപ്പിക്കാതിരിക്കുമോ? വീട്ടിനകത്തു് വല്ല ലക്ഷ്യവും കണ്ടേക്കുമെന്ന ഭയന്നു് തീവെച്ചിരിക്കാം.

കാളി:——അങ്ങ് മോഹനലാലിനെ അറസ്ററചെയ്‌വാൻ വിചാരിക്കുന്നോ?

ശര:——അദ്ദേഹമാണ് കററം ചെയ്തതെന്നുള്ളതിന്ന തെളിവ്?

കാളി:——നാം അരവിന്ദലാലിന്റെ ഡയറിയെപ്പററി പറയുന്നത് പുറത്തുനിന്ന് അയാൾ കേട്ടില്ലേ? എന്നു മാത്രമല്ല, അരവിന്ദലാലിനോട്ട് ബദ്ധ വൈരത്തിന്നും അയാൾക്കു തക്കതായ കാരണം ഉണ്ടല്ലോ.

ശര:——അവർ തമ്മിൽ എപ്പോഴെങ്കിലും കണ്ടു സംസാരിച്ചിട്ടുണ്ടോ? മോഹനലാൽ ആ പഴയ ഗോപിനാഥനാണെന്ന അദ്ദേഹത്തിന്ന് അറിയാമായിരുന്നോ?

കാളി:——എനിക്കറിയാമായിരുന്നതിൽ കൂടുതലായി മോഹനലാലിനെപ്പററി യാതൊന്നും അദ്ദേഹത്തിന്ന് അറിഞ്ഞുകൂടായിരുന്നു. പക്ഷേ സുലോചന അവിടെ പൊയ്ക്കൊണ്ടിരുന്നത് അദ്ദേഹത്തിന്ന തീരെ രസിച്ചില്ല. അയാൾ അദ്ദേഹത്തിനെക്കാൾ വൃദ്ധനാണെന്നായിരുന്നു അദ്ദേഹത്തിന്റെ വിചാരം.

ശര:——എന്തായാലും അയാളെ അറസ്ററ ചെയ്യാൻ ഞാൻ വിചാരിക്കുന്നില്ല.

കാളി;——സുലോചനയെ കൂട്ടിക്കൊണ്ടു പോകാനാണ് ഇന്നലെ രാത്രി അയാൾ വന്നതെന്നു മനസ്സിലായോ?

ശര:——ആയിരിക്കാം; അതിനെന്ത്? അവൾക്കു താമസിക്കാൻ സ്ഥലം ഇല്ലെന്ന് അയാൾക്ക് അറിയാമായിരുന്നല്ലോ.

കാളി:——തീ കത്തുന്നതു നിശ്ചയമായും അയാൾ കണ്ടിരിക്കേണ്ടെ! എന്നിട്ടും അയാൾ അങ്ങോട്ടു വരാതിരുന്നതെന്ത്?

ശര:—അയാൾ ഉറങ്ങിപ്പോയെന്നു വരരുതെ; എന്നുമാത്രമല്ല, തീ കത്തിയതു് അങ്ങേയ്ക്കും കാണത്തക്ക നിലയിൽ ആയിരുന്നല്ലോ; അങ്ങും വന്നില്ലെന്നു് ഓർമ്മിക്കണം. അയാൾ ദുർമ്മാർഗ്ഗിയാണെന്നു വിശ്വാസം ഉള്ളതുകൊണ്ടു് അയാളിൽ സംശയം ജനിക്കുന്നതാണു്. അല്ലാതെ അതിനു തക്ക തെളിവൊന്നുമില്ല.

കാളി:—സുലോചനയുടെ താമസകാര്യത്തെപ്പറ്റി എന്താണു തീർച്ചയാക്കിയിരിക്കുന്നതു്?

ശര:—സൌകര്യമുള്ള ഒരു സ്ഥലത്തു താമസിപ്പിക്കണമെന്നുമാത്രം.

കാളി:—മദനമോഹനസൌധത്തിൽ താമസിക്കുമെങ്കിൽ ഞാൻ മറെറാരു സ്ഥലത്തേക്കു മാറിക്കൊടുക്കാം. പക്ഷെ, അവൾക്കതു സമ്മതമല്ലെന്നു തോന്നുന്നു.

ശര:—നിങ്ങളെ ഉപദ്രവിക്കുന്നതു വിഹിതമല്ലെന്നു വിചാരിച്ചായിരിക്കാം.

കാളി:—കേസ്സന്വേഷണം തീരുന്നതുവരെ നിങ്ങൾക്കും അവിടെ താമസിക്കാമല്ലോ. അങ്ങിനെയാണെങ്കിൽ അവളും വന്നേക്കും.

ശര:—അതു നല്ല അഭിപ്രായം തന്നെ.........ഞാൻ ഒന്നു ചോദിക്കട്ടെ, സത്യം പറയണം. നിങ്ങൾക്കു് അവളുടെ കാര്യത്തിൽ താല്പര്യം ഉണ്ടോ?

കാളി:—എന്നു വെച്ചാൽ?

ശര:—അവളെ വിവാഹം ചെയ്യാൻ ആശിക്കുന്നുണ്ടോ?

കാളി:—ഉണ്ടു്; എനിക്കു് അക്കാര്യത്തിൽ ആശയല്ല, അത്യാശതന്നെയുണ്ടു്. പക്ഷെ അവൾക്കതു സമ്മതമല്ല.

സുലോചന അന്നു വൈകിട്ടു് മാലതീമന്ദിരത്തിൽ പോയി മോഹനലാലിനെ സന്ദർശിച്ചു. പക്ഷെ ബിഹാരിലാലാണു് അവളുടെ അപേക്ഷപ്രകാരം ഒരു കാറിൽ അവളെ കൂട്ടിക്കൊണ്ടുപോയതു്. കാളിപ്രഭാവദത്തിനു് അതു തീരെ രസിച്ചില്ല. അയാൾ ശരച്ചന്ദ്രനോടു് അതിനെപ്പററി പറഞ്ഞു. "അൻപതു കഴിഞ്ഞ ഒരു വൃദ്ധൻ അവളെ കാമിക്കുമ്പോൾ ഇരുപത്തഞ്ചു വയസ്സുമാത്രം ഉള്ള ഒരു യുവാവു് അവളെ സ്നേഹിക്കുന്നതിൽ അത്ഭുതപ്പെടാനുണ്ടോ?" എന്നാണു് അദ്ദേഹം മറുപടി പറഞ്ഞതു്. ഈ മറുപടി ദത്തിനെ ക്രുദ്ധനാക്കി, എങ്കിലും അയാൾ തന്റെ കോപം മറച്ചുകൊണ്ടു് സംഭാഷണ വിഷയം മാററി.

ഈ സന്ദർഭത്തിൽ ഒരു ഭൃത്യൻ ശരച്ചന്ദ്രന്റെ അടുത്തെത്തി.

ഭൃത്യൻ:—മാലതീമന്ദിരത്തിലെ തോട്ടക്കാരൻ വന്നിരിക്കുന്നു. എന്തോ അത്യാവശ്യകാര്യം പറയാനുണ്ടത്രെ.

ശരച്ചന്ദ്രൻ എഴുന്നേററുപോയി അയാളെ അകത്തേക്കു് വിളിച്ചു.

ശര:—എന്താണു പറയാനുള്ളതു്?

തോട്ട:—ഈ കൊലക്കേസ്സിനു തെളിവു തരുന്നവക്കു് സമ്മാനം കൊടുക്കുമോ?

ശര:—നല്ല സമ്മാനം കൊടുക്കും.

തോട്ട:—എന്നാൽ എനിക്കു സമ്മാനം കിട്ടും; കൊന്നതാരാണെന്നു് എനിക്കറിയാം.

ശര:—ആരാണു കൊന്നതു്?

തോട്ട:—മാലതീമന്ദിരത്തിലെ യജമാനൻ.

ശരച്ചന്ദ്രനും ബിഹാരിലാലും കാളിപ്രഭാവദത്തനും ഒന്നുപോലെ അത്ഭുതപ്പെട്ടു.

ശര:—അതു നിങ്ങൾക്കു തെളിയിക്കാൻ കഴിയുമോ?

തോട്ട:—കഴിയും; കൊല്ലുന്നതിനു മുമ്പ് അദ്ദേഹം എന്തെല്ലാം ചെയ്തുവെന്നും അതിനുശേഷം എന്തു പറഞ്ഞെന്നും എനിക്കറിയാം. ഞാൻ അപ്പോൾ ചില കണക്കുകൾ എഴുതുകയായിരുന്നു.

ശര:—പന്ത്രണ്ടുമണിക്കോ?

തോട്ട:—അതെ, ആനന്ദമന്ദിരത്തിലെ കൊച്ചമ്മ അപ്പോഴാണ് അവിടെ വന്നതു്. അവർ വളരെ ഭയന്നിരുന്നു. എന്തുകൊണ്ടെന്നു് എനിക്കു നിശ്ചയമില്ല.

സുലോചനയുടെ ഓറ ഷൂ നഷ്ടപ്പെട്ട വിവരം അവൻ അറിഞ്ഞിരുന്നില്ല. ശരച്ചന്ദ്രനോ മററാരെങ്കിലുമോ അതിനെപ്പററി ചോദിച്ചുമില്ല.

തോട്ട:—കൊച്ചമ്മ വന്നയുടൻ യജമാനൻ വാതിൽ തുറന്നു. രണ്ടുപേരുംകൂടി അകത്തേക്കു പോയി. പതിനഞ്ചു മിന്നിട്ടു് കഴിഞ്ഞു് യജമാനൻ പുറത്തുവന്നു. വരാന്തയിൽ നിന്നു മുററത്തേക്കിറങ്ങി ഗേററിലേക്കു നടന്നു. ഞാൻ ആ ലാക്കിനു് ഒരു ചുരുട്ടെടുക്കാൻ അകത്തേക്കു കയറി. അപ്പോൾ ആ കൊച്ചമ്മ യജമാനൻെറ വായനമുറിയിൽ ഒരു സോഫയിൽ കിടക്കുകയായിരുന്നു. കഷ്ടിച്ചു് നാലഞ്ചു മിന്നിട്ടു കഴിഞ്ഞപ്പോൾ ഒരു വെടി കേട്ടു.

ശര:—സുലോചന കേട്ടില്ലേ?

തോട്ട:—ഇല്ലെന്നാണു തോന്നുന്നതു്. അവർ തലപൊക്കിപോലുമില്ല. അപ്പോഴും യജമാനൻ തിരിച്ചുവന്നിരുന്നില്ല. വന്നിരുന്നെങ്കിൽ ഞാൻ കാണുമായിരുന്നു. കുറെക്കഴിഞ്ഞു് യജമാനൻ അകത്തേക്കു വന്നു. ഞാൻ വരാന്തയിൽ ഒരു തൂണിനു മറഞ്ഞുനിൽക്കുക

യായിരുന്നതിനാൽ എന്നെ കണ്ടില്ല. "എന്റെ ഉദ്ദേശം സാധിച്ചു, ദ്രോഹി" എന്നു പറഞ്ഞുകൊണ്ടു് അദ്ദേഹം അകത്തേക്കു കടന്നു. മുറിക്കകത്തു കടന്ന ശേഷം ഒരു കൈത്തോക്കു മേശപ്പുറത്തു വച്ചു. അല്പനേരം അവിടെ നിന്നു് എന്തൊക്കെയൊ പിറുപിറുത്തു. ഞാൻ അകലെയിരുന്നതുകൊണ്ടു് എന്താണെന്നു കേട്ടില്ല. കുറേ കഴിഞ്ഞു് തോക്കു രണ്ടായി ഒടിച്ചുകളഞ്ഞു.

കാളി:—ആ ദുഷ്ടനാണു കൊന്നതെന്നു ഞാൻ പറഞ്ഞില്ലേ.

ശര:—(തോട്ടക്കാരനോടു്) നിങ്ങൾ പുറത്തുപോയി നിൽക്കണം. കുറേക്കഴിഞ്ഞു ഞാൻ വിളിക്കാം. പൊയ്ക്കളയരുതു്, കേട്ടോ?

തോട്ട:—ഇല്ല;—എന്നു പറഞ്ഞു പുറത്തേക്കു പോയി.

കാളി:—അയാളെ ഇപ്പോൾ തന്നെ അറസ്റ്റു ചെയ്യണം.

ശര:—എന്തിനു്? കൊലയ്ക്കു സാക്ഷി ആയതിനോ?

കാളി:—സാക്ഷിയോ? കൊന്നതു് അയാൾ തന്നെയാണു്.

ശര:—സാധാരണ ഒരു തോക്കാണു് അയാളുടെ കയ്യിൽ ഇരുന്നതു്. അതു രണ്ടായി ഒടിച്ചെന്നു പറഞ്ഞതു് കേട്ടില്ലേ? പക്ഷേ ഘാതകനെ അയാൾ കണ്ടിട്ടുണ്ടു്.

കാളി:—ആ തോക്കുകൊണ്ടു് അയാൾക്കു് ഒരാളെ കൊന്നുകൂടെ?

ശര:—കൊല്ലാം; പക്ഷെ അരവിന്ദലാലിനെ കൊന്നതു് ആട്ടോമാററിക്കു് 35-ാംനമ്പ്ര തോക്കുകൊണ്ടാണു്. അതു് ഒരാൾക്കു് മദ്ധ്യേവെച്ചു് ഒടിക്കാൻ

സാധിക്കുകയുമില്ല. ഏതായാലും ഞാൻ മോഹനലാലിനെക്കണ്ടു് അയാൾക്കു് അറിയാവുന്ന സംഗതികൾ ചോദിച്ചുമനസ്സിലാക്കാൻ ശ്രമിക്കാം.



# അദ്ധ്യായം ൧൧

## മറെറാരു മറിമായം.

പ്രഥമദർശനത്തിൽത്തന്നെ ബിഹാരിലാലിലും സുലോചനയിലും ഉദിച്ച പരസ്പരാനുരാഗം ആപത്തുകൾക്കിടയിലും ദൃഢപ്പെട്ടുതന്നെ വന്നു. എന്നുമാത്രമല്ല, സുലോചനയ്ക്കു തന്റെ അനാഥത്വത്തേയോ തനിക്കു നേരിട്ട ആപത്തുകളേയോപറ്റി ആലോചിച്ചു കുണ്ഠിതപ്പെടാൻ തന്മൂലം സംഗതിയായുമില്ല. സൗകര്യം കിട്ടുമ്പോഴെല്ലാം ബിഹാരിലാൽ സുലോചനയുടെ അടുത്തുണ്ടായിരിക്കും; അതിൽ അവൾ സന്തോഷിക്കുകയാണു് ചെയ്തതു്. ശരച്ചന്ദ്രൻ അവരുടെ സന്ദർശനങ്ങൾക്കോ സംഭാഷണങ്ങൾക്കോ പ്രതിബന്ധം ഉണ്ടാക്കിയില്ല.

അരവിന്ദലാൽ കൊല്ലപ്പെട്ടതിന്റെ നാലാം ദിവസം കാലത്തു് അദ്ദേഹത്തിൻെറ വക്കീൽ സുലോചനയുടെ വസതിയിൽ എത്തി. ശരച്ചന്ദ്രൻ, ബിഹാരിലാൽ, കാളിപ്രഭാവദത്തു് എന്നിവരും അപ്പോൾ അവിടെ ഉണ്ടായിരുന്നു. വക്കീൽ സുലോചനയോടു് ഇങ്ങനെ പറഞ്ഞു.

വക്കീ:—അരവിന്ദലാൽബാബുവിന്റെ സ്വത്തുക്കൾക്കു് എല്ലാംകൂടി പത്തരലക്ഷം വിലപിടിച്ചുണ്ടു്. അതെല്ലാം

അദ്ദേഹം ഭാര്യയുടെ പേരിൽ മരണപത്രം എഴുതിയിരുന്നു. അതു നിലവിലിരുന്നാൽ അതിന്റെ അവകാശം നിങ്ങൾക്കു ആയിത്തീരുമെന്നുള്ളതുകൊണ്ടു ഒരു പുതിയ വിൽ എഴുതിവെയ്ക്കണമെന്നു് അദ്ദേഹം കൂടക്കൂടെ പറയാറുണ്ടായിരുന്നെങ്കിലും അതു ചെയ്യാൻ സാധിച്ചില്ല. അതുകൊണ്ടു് ആ സ്വത്തു മുഴുവൻ ഇപ്പോൾ നിങ്ങളുടെ വകയായിത്തീർന്നിരിക്കുന്നു. നാലഞ്ചുദിവസം മുമ്പു് ഒരു കേസ്സിനെപ്പറ്റി ആലോചിക്കാൻ അദ്ദേഹം വസ്തുക്കളുടേയും കൊടുക്കൽ വാങ്ങലുകളുടേയും പ്രമാണങ്ങളെല്ലാം എന്നെ ഏല്പിച്ചു. അതെല്ലാം ഇതാ ഞാൻ കൊണ്ടുവന്നിട്ടുണ്ടു്. ഒൻപതുലക്ഷം ഉറുപ്പികയുടെ ഭൂസ്വത്തും ബങ്കാൾ ബാങ്കിലും ഹിന്ദുസ്ഥാൻ ബാങ്കിലും ഓറിയന്റൽ ബാങ്കിലുംകൂടി ഒരുലക്ഷത്തിഇരുപത്തയ്യായിരം ക-യുടെ നിക്ഷേപങ്ങളും ആണു് ഉള്ളതു്. അതിനംപുറമെ ഇരുപത്തയ്യായിരം ഉറുപ്പികയുടെ ഒരു പ്രമാണവും ഉണ്ടു്. പലിശയും ചെലവും ഉൾപ്പെടെ മുപ്പത്തയ്യായിരത്തോടു് അടുത്ത ഒരു സംഖ്യയ്ക്കു് ഇന്നലെ വിധിയുണ്ടായി. രണ്ടാഴ്ചക്കകം ആ പണം നടപടികൂടാതെ തന്നെ നമുക്കു് ഈടാക്കാം.

അരവിന്ദലാലിന്റെ സ്വത്തിൽ ഒറ്റപ്പൈയുടെ വകപോലും തനിക്കു കിട്ടുകയില്ലെന്നു വിശ്വസിച്ചിരുന്ന സുലോചന വക്കീൽ പറഞ്ഞതുകേട്ടു് അത്യന്തം അത്ഭുതപ്പെട്ടു.

ശര:—സുലോചന അനുഭവിച്ചിട്ടുള്ള സങ്കടങ്ങൾക്കു് ഈ അവകാശലബ്ധി മതിയായ ഒരു പ്രതിഫലം ആയിത്തീരുന്നില്ല.

ഈ സന്ദർഭത്തിൽ ഒരു പോലീസ്സുകാരൻ അവിടെ എത്തി. അയാറം ശരച്ചന്ദ്രബാനർജിയെ അഭിവാദ്യം ചെയ്തശേഷം ഒരു പാഴ്സൽ അദ്ദേഹത്തിനെ ഏല്പിച്ചു. ബാനർജി പാഴ്സൽ പൊളിച്ചു് സാമാന്യം വലിയ ഒരു പുസ്തകം പുറത്തെടുത്തു.

ശര:—നിങ്ങറക്കു പോകാം. പുസ്തകം ഇന്നുതന്നെ മടക്കി എത്തിക്കാമെന്നു പറയണം.

സുലോ:—ഇത്ര തടിച്ച ആ പുസ്തകം എന്താണു്?

ശര:—ബങ്കാളിലുള്ള സ്ഥലങ്ങളുടേയും മിക്ക വീടുകളുടേയും പേരുകളും അവയുടെ കിടപ്പും മററു വിവരങ്ങളും അടങ്ങിയ ഒരു ബുക്കാണു്. ഇതു് പോലീസ്സ് ഡിപ്പാർട്ടുമെൻറുവക ഒരു രഹസ്യറിക്കാർഡാണു്.

സുലോ:—ഏതു സ്ഥലത്തെപ്പററിയാണു് അവിടത്തേക്കു് അറിയേണ്ടതു്?

ശര:—എനിക്കു ഗംഗാനദീതീരത്തുള്ള ഒരു സ്ഥലത്തെപ്പററി ചില വിവരങ്ങറ അറിയേണ്ടിയിരിക്കുന്നു. അനുരാഗബദ്ധരായ യുവതീയുവാക്കന്മാർ വളരെ ഇഷ്ടപ്പെടുന്ന ഒരു സ്ഥലമാണു് അതു്.

എന്നു പറഞ്ഞു് ഒന്നു മന്ദഹസിച്ചു.

ശര:—സുലോചന ഊണുകഴിഞ്ഞോ?

സുലോ:—ഇല്ല.

ശര:—എന്താണിത്ര താമസം? സമയത്തു ഭക്ഷണംകഴിക്കാതിരുന്നു സുഖക്കേടുകളൊന്നും വരുത്തിവെയ്ക്കരുതേ.

സുലോ:—ഇല്ല, അവിടത്തെ ഉപദേശം ഞാൻ എപ്പോഴും ഓർമ്മിച്ചുകൊള്ളാം.

ശര:--അവിടന്നും ഇവിടന്നും എല്ലാം കളഞ്ഞു് എന്നെ ജ്യേഷ്ഠനെന്നു വിളിക്കണം — അതാണു് മുറ.

സുലോ:--എന്തു മുറ?

ശര:—ബിഹാരി പറയും.

സുലോചന ഭക്ഷണമുറിയിലേക്കു പോയി. ബിഹാരിലാലും അവളെ അനുഗമിച്ചു.

ശരച്ചന്ദ്രൻ പുസ്തകം നിവൎത്തു് സശ്രദ്ധം പരിശോധിച്ചു തുടങ്ങി. നാലഞ്ചുമിനിട്ടു കഴിഞ്ഞു് ബിഹാരിലാലും അവിടെ എത്തി.

ബിഹാ:—എന്തിനാണു് ആ സ്ഥലത്തെപ്പററി ഇത്ര അന്വേഷിക്കുന്നതു്?

ശര:--എന്തിനാണു് ആ താക്കോൽ അരവിന്ദലാൽ ഇത്ര ഭദ്രമായി ഒളിച്ചു വെച്ചിരുന്നതു്. ആ സ്ഥലത്തിന്റെ പേരു് ആരും അറിയാതെ സൂക്ഷിച്ചതെന്തിനു്?



* * * * * * *

അന്നു രാത്രിയിൽ ഏഴുമണിക്കു് ശരച്ചന്ദ്രൻ ഇങ്ങനെ പറഞ്ഞു.

"അനുജാ! നമുക്കു് കുറേ നടക്കാം. ആനന്ദമന്ദിരത്തിൽ പോയി നോക്കിയിട്ടു് മടങ്ങാം. ഞാൻ സുന്ദരിയായ ഒരു യുവതി അല്ലാത്തതുകൊണ്ടു് സമ്മതമില്ലെന്നുണ്ടോ?"

ബിഹാ:—കളിയാക്കേണ്ട; എവിടെ വേണമെങ്കിലും ഞാൻ വരാം.

ശര:—എന്നാൽ പോകാം. നിങ്ങളുടെ കൈത്തോക്കും വടിവാളും കൂടി എടുത്തുകൊള്ളണം.

രണ്ടുപേരും ആനന്ദമന്ദിരത്തിലേക്കു തിരിച്ചു.

ബിഹാ;—മോഹനലാലിനെ അറസ്ററു ചെയ്യുന്നില്ലേ?

ശര:—ഇല്ല. അയാൾ കൃത്യം കണ്ടിട്ടുണ്ടു്. പക്ഷേ കൃത്യം ചെയ്തതു് അയാൾ അല്ല.

ബിഹാ:—പിന്നെ അയാൾ തോക്കും കൊണ്ടു പുറത്തു പോയതെന്തിനു്?

ശര:—സുശീലാവതിയെ ആരോ പിൻതുടൎന്നെന്നു് അവൾ പറഞ്ഞില്ലേ? അതാരെന്നു നോക്കാൻ അയാൾ പുറത്തേക്കു പോയി. അപ്പോഴാണു് കൃത്യം നടന്നതു്. അതുകൊണ്ടു സംഭവം അയാൾ കണ്ടിരിക്കാൻ ഇടയുണ്ടു്.

അവർ സംഭാഷണം ചെയ്തുകൊണ്ടു മെല്ലെ നടന്നു് ആനന്ദമന്ദിരത്തിന്റെ ഗേററു കടന്നു് മുററത്തെത്തി. ഉത്തരക്ഷണത്തിൽ ഒരു വെടിയുടെ ശബ്ദം കേട്ടു.

ബിഹാ:—ഒരു വെടിയല്ലേ കേട്ടതു്?

ശര:—അതെ. ഒരു ഒന്നാംതരം കൈത്തോക്കിൽനിന്നു പുറപ്പെട്ട വെടിയാണു്. സൂക്ഷിച്ചുകൊള്ളണം.

ശരച്ചന്ദ്രനും ബിഹാരിലാലും അവരുടെ കൈത്തോക്കുകൾ കയ്യിൽ എടുത്തു. രണ്ടുപേരും രണ്ടു വശത്തേക്കായി ഓരോ വെടിവെച്ചു. "ആരോ ഒരാൾ അതാ പോകുന്നു" എന്നു പറഞ്ഞു് ശരച്ചന്ദ്രൻ അതിവേഗത്തിൽ അയാളെ അനുഗമിച്ചു. ബിഹാരിലാലും പിൻതുടൎന്നു. പക്ഷെ അവർ ആരെയും കണ്ടില്ല.

ശര:—അതു മോഹനലാൽ ആണു്. അയാൾക്കു എന്റെ വെടി എവിടെയോ കൊണ്ടിട്ടുണ്ടു്. പക്ഷെ ശരിക്കു കൊണ്ടില്ല. അതാണു് അയാൾക്കു് ഓടി രക്ഷപ്പെടാൻ സാധിച്ചതു്.

ബാനർജിയും സ്നേഹിതനും അവിടേയും മാലതീമന്ദിരത്തിലെ തോട്ടത്തിലും അന്വേഷിച്ചു. രണ്ടു പ്രാവശ്യം

അവരെ പരിഹസിക്കുന്ന ഒരു ചിരികേട്ടുവെങ്കിലും അവർ ആരെയും കണ്ടില്ല.

ബിഹാ:--ആളിനെ കിട്ടിയില്ലെന്നു മാത്രമല്ല, അവർ നമ്മെ കളിയാക്കുകയും ചെയ്തല്ലോ.

ശര:—മോഹനലാൽ തന്റെ പിതാവാണെന്നു സുലോചനയ്ക്കറിഞ്ഞുകൂടാത്തതു് ഒരു ഭാഗ്യം തന്നെ.

ബിഹാ:--മൂത്തു് പറയാതിരിക്കുമോ?

ശര:—അയാൾ പറയുകയില്ല. പറഞ്ഞാൽ അയാളുടെ ഉദ്ദേശം സാധിക്കാതെയാകുമെന്നു് അയാൾക്കറിയാം.

ബിഹാ:--അയാളെ കാണുമ്പോൾ എനിക്കു ശല്യം തോന്നും.

ശര:--അതു സ്വാഭാവികം തന്നെ.

ബിഹാ:—സ്വാഭാവികമോ; അതെന്തു്?

ശര:—ഒരേ പെണ്ണിനെ മോഹിക്കുന്ന രണ്ടുപേരല്ലേ? ഏതായാലും അനുജൻ ഭയപ്പെടേണ്ട.

ബിഹാ:—ഭയമോ? എന്തിനു്?

ശര:—പെണ്ണിനെ കൊണ്ടുപോകുമെന്നു്; യുവതികൾ ഒരിക്കലും വൃദ്ധന്മാരെ ഇഷ്ടപ്പെടുകയില്ല. അതുകൊണ്ടു് അനുജനു തന്നെ കിട്ടും; നിശ്ചയം. അതിരിക്കട്ടെ, വിവാഹനിശ്ചയം കഴിഞ്ഞോ?

ബിഹാ:—അങ്ങു് എന്തെല്ലാം പറയുന്നു.

ശര:--എന്നെ മറച്ചാൽ ഞാൻ എല്ലാം തെററിക്കും, ഓർമ്മിച്ചുകൊള്ളണം.

---

# അദ്ധ്യായം ൧൮

ഒരു ഗ്രുഢസന്ദേശം.

മോഹനലാലിനെ മാലതീമന്ദിരത്തിൽ കാണ്മാനി ല്ലെന്നുള്ള വിവരം പിറേറന്നു് ഉച്ചയോടുകൂടി ശരച്ചന്ദ്രൻ അറിഞ്ഞു.

ബിഹാ:--അങ്ങേ വെടിയേറ്റ് അയാൾ മരിച്ചിരിക്കുമോ?

ശര:—മരിച്ചെങ്കിൽ അയാളുടെ ശരീരം എവിടെ? നാം അവിടെയെല്ലാം നോക്കിയില്ലേ? അയാളുടെ കൈത്തോക്കു മാത്രമാണല്ലോ നമുക്കു കിട്ടിയതു്. ഞാൻ ഇന്നു തോക്കു പരിശോധിച്ചു നോക്കി. അതു ആറു വെടി തീരുന്ന ഒരു നല്ല തോക്കാണു്. ഏതായാലും എനിക്കു തോന്നുന്നതു് ഇങ്ങനെയാണു്; അരവിന്ദലാലിനെ കൊന്നവനാണു് ദത്തിനെ പിടിച്ചു കെട്ടിയതു്, അവൻ തന്നെയാണു് മോഹനലാലിനേയും വധിച്ചതു്. അയാളെ കൊല്ലാൻ പൊട്ടിച്ച വെടിയാണു നാം കേട്ടതു്. ഇനിയും ആരെയാണു് ലാക്കു നോക്കുന്നതെന്നു കണ്ടറിയണം.

ബിഹാ:—ഒരു പക്ഷേ ഇന്നലെ അങ്ങേയും കൊല്ലുമായിരുന്നൊന്നാണു് എന്റെ ഭയം.

ശര:—അനുജൻ കൂടി ഉണ്ടായിരുന്നതുകൊണ്ടു സാധിച്ചില്ലെന്നോ?

ബിഹാ:--അതല്ല, നമ്മളും വെടിവെയ്ക്കാൻ തുടങ്ങിയതു കൊണ്ടു് ഓടിക്കളഞ്ഞിരിക്കും.

ശര:--ആ ദുഷ്ടനു സുലോചനയെ കൊല്ലേണ്ട ആവശ്യം ഉണ്ടോ എന്നു് എപ്പോഴും ഞാൻ ആലോചിക്കാറുണ്ടു്.

ബിഹാ:— അതങ്ങിനെ സംഭവിക്കുമോ?

ശര:—എന്തുകൊണ്ടു സംഭവിച്ചുകൂടാ. പക്ഷെ.........

ബിഹാ:—പക്ഷേ, മുഴുവനും പറയണം.

ശര:—അതാ ഒരു പോലീസ്സുകാരൻ വരുന്നു. അയാൾ കൊണ്ടുവരുന്ന വർത്തമാനം എന്താണെന്നറിയാം. പോലീസ്സുകാരൻ ഒരു കത്തു ബാനർജിയുടെ കയ്യിൽ കൊടുത്തു. ബാനർജി അതു പൊട്ടിച്ചു വായിച്ചു.

റിവർവ്യൂ ക്ഷേത്രത്തിനടുത്തല്ല, അവിടെ നിന്നു നദീതീരത്തുകൂടി ഒരു മൈൽ പോയാൽ ഒരു ഉയക്കൻ രണ്ടുനില കെട്ടിടം കാണാം. ആൾപാർപ്പില്ല. വിസ്തീർണ്ണമായ ഒരു തോട്ടം ഉണ്ടു്. ഗേററിന്റെ രണ്ടുവശത്തും ഓരോ കാററാടി മരവും ഉണ്ടു്".

ബിഹാ:—അതിന്റെ മറുപുറത്തും എഴുതിയിരിക്കുന്നു.

ശര:—മറുപുറം വായിക്കുന്നു.

"തോട്ടക്കാരൻ മോഹനലാലാണു കൊന്നതെന്നു പറയുന്നു. അയാളുടെ സംഭാഷണം കേട്ടിട്ടു് ഭ്രാന്തനാണെ' തോന്നുകയാൽ അറസ്ററു ചെയ്തിരിക്കുന്നു.

ശര:—അതു നന്നായി, മോഹനലാലിനെ അറസ്ററു ചെയ്യിക്കാൻ അവൻ ബദ്ധപ്പെടുകയായിരുന്നു. പാവം. അയാളെ അറസ്ററു ചെയ്തിരുന്നെങ്കിൽ ദുർമ്മരണത്തിൽ നിന്നു രക്ഷപ്പെടുമായിരുന്നല്ലോ. എന്തായാലും ഇന്നു രാത്രിയിലും എനിക്കൊന്നു ചുററി നടക്കണം. അനുജൻ വരുന്നുണ്ടോ? ഇല്ലെങ്കിൽ വേണ്ട, സുലോചനയുടെ അടുത്തിരിക്കണം. ഞാൻ മതിനെക്കൂടി കൊണ്ടു പൊയ്ക്കൊള്ളാം.

ബിഹാ:—അങ്ങോ സൂക്ഷിച്ചു നടക്കണം.

ശര:—എന്നെ ആരും കൊല്ലാതെ ഞാൻ സൂക്ഷിച്ചുകൊള്ളാം. സുലോചനയുടെ ഡയറി അവൾ ആത്മാവിനെക്കാൾ സ്നേഹിച്ചിരുന്നതാണു്. അതെങ്ങിനെ പോയതെന്നും തുൻപില്ല. ആകപ്പാടെ എന്റെ തല കറങ്ങുന്നു. പലതും ഊഹിക്കുന്നതല്ലാതെ ഒന്നും തീർച്ചയാക്കി പ്രവൎത്തിക്കാൻ സാധിക്കുന്നില്ല.

ബിഹ:—സുലോചനയുടെ താമസം കൽക്കത്തായിലേക്കു മാററുന്നതല്ലേ നന്നു്?

ശര:—തൽക്കാലം അവളും നമ്മളും ഇവിടെയെങ്ങാനും താമസിക്കണം. അല്ലെങ്കിൽ അപ്പഴപ്പോൾ ഉള്ള വിവരങ്ങൾ അറിയാനും അന്വേഷിക്കാനും സൌകൎയ്യപ്പെടുകയില്ല. അവളെമാത്രം അകലെത്താമസിപ്പിക്കാൻ എനിക്കു ധൈൎയ്യവും ഇല്ല. അതുകൊണ്ടു് ഇന്നുതന്നെ മനോമോഹനം സൌധത്തിൽ താമസമാക്കാം. മിത്തു് അത്രനിർബന്ധിക്കുന്നു. അയാൾക്കും ഈ കേസ്സിലും സുലോചനയുടെ രക്ഷയിലും താല്പൎയ്യം ഉണ്ടല്ലോ.

ബിഹാരിലാലിന്റെ മുഖത്തു് കലശലായ ഈൎഷ്യ പ്രത്യക്ഷമായി.

ശര:—അനുജൻ ഭയപ്പെടേണ്ട; അനുജന്റെ കാൎയ്യം ഞാനേററു. മിത്തിന്റെ വീടു വളരെ സൌകൎയ്യം ഉള്ള ഒന്നാണു്. കൃത്യസ്ഥലത്തിനു് വളരെ അടുത്തും ആണു്. സുലോചനയ്ക്കും ഭയപ്പെടാനില്ല.

സുലോചന ആ മുറിയിൽ കടക്കുകയാൽ ശരച്ചന്ദ്രൻ ഇങ്ങനെ ചോദിച്ചു:

ശര:—ഡയറിയിൽ വളരെ ഗൌരവം ഉള്ള കാൎയ്യങ്ങൾ എഴുതിയിരുന്നോ?

സുലോ:—വളരെ; എന്റെ ജീവനെക്കാൾ വിലപിടിച്ചതായിരുന്നു ആ ഡയറി അതിൽ എന്തെല്ലാം ഞാൻ എഴുതിയിരുന്നെന്നു് ഓർമ്മിക്കുമ്പോൾ എനിക്കു ലജ്ജയാകുന്നു. ഞാൻ ഉറങ്ങിക്കിടക്കുമ്പോൾ മേശപ്പുറത്തുനിന്നും എന്തോ വീണതുപോലെ എനിക്കു തോന്നി. അല്പം കഴിഞ്ഞു വാതിൽ ചാരുന്ന ശബ്ദവും കേട്ടു.

ശര:—മുറി അടയ്ക്കാതെ കിടന്നുറങ്ങിയിട്ടല്ലേ? ആപത്തുകൾ നാലുപാടും ചുറ്റിക്കൊണ്ടിരിക്കുമ്പോൾ എത്ര സൂക്ഷിക്കണം.

സുലോ:—ഞാൻ വായിച്ചുകൊണ്ടു കിടക്കെ ഉറങ്ങിപ്പോയി.

ശര:—ശരിതന്നെ, അതിദീർഘമായ ഒരു കത്തു വായിക്കുന്നതു ഞാൻ കണ്ടു. എന്നു പറഞ്ഞു് ബിഹാരിലാലിനെ മന്ദസ്മിതം നോക്കി.

ആ യുവാവും സുലോചനയും ലജ്ജകൊണ്ടു് അധോമുഖരായി.

ശര:—ഡയറിയിൽ അരവിന്ദലാലിനെപ്പററി എഴുതിയിരുന്നോ?

സുലോ:—അദ്ദേഹത്തിനേയും കാളിപ്രഭാവബാബുവിനേയും മോഹനലാൽ ബാബുവിനേയും കുറിച്ചു് ഒട്ടധികം പുറങ്ങൾ എഴുതിയിരുന്നു. അച്ഛന്റെ സ്വഭാവത്തേയും നടപടികളേയും കന്മാടത്തിലെ ഏകാന്തവാസത്തേയും മററും പററി ഞാൻ ധാരാളം എഴുതിയിരുന്നു.

ശര:—എവിടെയാണു് ഈ കന്മാടം?

സുശലാ:—തോട്ടത്തിന്റെ തെക്കുപടിഞ്ഞാറു മാറി ഒരു യൎന്ന സ്ഥലത്തു് ഒററമുറിയായി ഒരു ചെറിയ കെട്ടിടം ഉണ്ടല്ലോ. വേനൽക്കാലത്തു് അതിരാവിലെ അവിടെപ്പോയിരുന്നാൽ രാത്രിയിൽ ഉറങ്ങാറാകുമ്പോഴേ അച്ഛൻ വീട്ടിലേക്കു വരുമായിരുന്നുള്ളു. അവിടെ ഇരുന്നാണു് രണ്ടു വലിയ പുസ്തകങ്ങളും എഴുതിത്തീൎത്തതു്.

ശര:—അദ്ദേഹത്തിന്റെ ഡയറികൾ എന്നു പറഞ്ഞതു് പുസ്തകങ്ങളോ?

സുശലാ:—അതെ, ഒരു ഭൃത്യൻ മാത്രം എപ്പോഴും അവിടെ നില്ക്കണം. ആ മുറിക്കകത്തു് അതിവിശേഷമായ ഒരു മാർബിൾ കസേരയുണ്ടു്. കണ്ടാൽ സിംഹാസനം പോലിരിക്കും. ഏതോ ഒരു രാജാവിന്റെ വക ലേലത്തിൽ പിടിച്ചതാണത്രേ. വിലയും വളരെ ജാസ്തിയാണു്.

ശരച്ചന്ദ്രൻ പെട്ടെന്നു് എഴുന്നേററു; "എനിക്കു് അത്യാവശ്യമായി ഒരിടത്തു് പോകേണ്ടിയിരിക്കുന്നു; ഒരു മണിക്കൂറിനുള്ളിൽ തിരിച്ചു വരാം" എന്നു പറഞ്ഞു് അദ്ദേഹം പുറത്തേക്കു പോയി.

ശരച്ചന്ദ്രൻ നേരെ ആനന്ദമന്ദിരത്തിലേക്കാണു പുറപ്പെട്ടതു്. അരവിന്ദലാലിന്റെ വിശ്രമസങ്കേതത്തെപ്പററി കേട്ടയുടൻ, താൻ അതിനകം പരിശോധിച്ചില്ലല്ലോ എന്നുള്ള വിചാരം അദ്ദേഹത്തിനുണ്ടായി. അതിനാൽ പെട്ടിയിൽ സൂക്ഷിച്ചിരുന്ന താക്കോലുകളിൽ ഒന്നു കയ്യിൽ എടുത്തുകൊണ്ടു് അദ്ദേഹം വായുവേഗത്തിൽ തിരിച്ചു.

ശരച്ചന്ദ്രൻ ആ മുറി നിഷ്പ്രയാസം തുറന്നു. അതിവിശാലമായ മുറിയായിരുന്നു അതു്. തറ മുഴുവൻ മിനുസ

മുള്ള കരികൾ പാകിയിരുന്നു, എന്നല്ലാതെ കന്മാടം എന്നു പറയാൻ മറെറാരു കാരണവും ഉണ്ടായിരുന്നില്ല. മുറിയ്ക്കുള്ളിൽ സുലോചന വർണ്ണിച്ചതുപോലുള്ള ഒരു മാർബിൾ കസേരയും അതിനോടു ചേർന്ന മാർബ്ബിളിൽ തന്നെ ഉണ്ടാക്കിയിട്ടുള്ള ഒരു മേശയും മാത്രമെ ഉണ്ടായിരുന്നുള്ളു.

അന്നു വൈകിട്ട് ശരച്ചന്ദ്രനും സുലോചനയും ബിഹാരിലാലും സുലോചനയുടെ ഭൃത്യജനങ്ങളും ദത്തിന്റെ ക്ഷണപ്രകാരം അദ്ദേഹത്തിന്റെ വസതിയിലേക്കു പോയി. ദത്ത് രണ്ടു കാറുകളും കൊണ്ടുചെന്ന് അവരെ കൂട്ടിക്കൊണ്ടു പോകുകയാണ് ചെയ്തതു്. മാർഗ്ഗമദ്ധ്യേ ദത്ത് ഇപ്രകാരം സംഭാഷണം ആരംഭിച്ചു.

കാളി:—മോഹനലാലിനെപ്പററി യാതൊരു വിവരവും അറിഞ്ഞില്ലേ?

ശര:—ഇല്ല; അറിയാനും മാർഗ്ഗമില്ല; അയാളെ എങ്ങിനെ കൊണ്ടുപോയെന്നും എനിക്കു മനസ്സിലാകുന്നില്ല.

കാള:—അയാൾ താനെ നടന്നു പോയിരിക്കാം.

ശര:—അയാൾ മരിച്ചില്ലെങ്കിലും വെടി അപായകരമാം വണ്ണം ഏററിരിക്കുമെന്നാണ് എന്റെ വിചാരം.

കാളി;—എന്നാൽ അവിടെങ്ങാനും രക്തം കാണേണ്ടേ?

ശര:—അതു വാസ്തവം തന്നെ. ഞാൻ അവിടെല്ലാം വളരെ സൂക്ഷിച്ചുനോക്കി. പക്ഷെ വെടി നല്ലതുപോലെ കൊണ്ടില്ലെങ്കിൽ അയാൾ എവിടെപ്പോയി, എന്തിനുപോയി? അതിനുശേഷം ഇതുവരെ വീട്ടിൽ ചെന്നിട്ടില്ലല്ലോ. ഏതായാലും അരവിന്ദലാലിന്റെ മരണത്തേയും, നിങ്ങളുടെ അനുഭവത്തേയും അഗ്നിബാധയേയും സുലോചനയുടെ ഡയറി പൊയ്പോയതിനേയും എല്ലാംകാൾ അധികം അത്ഭുത

കരമായ ഒരു സംഭവമാണു് മോഹനലാലിൻെറ തിരോധാനം.

കാളി:—കേസ്സിന്നു ശരിയായ ഒരു രൂപം കിട്ടിയിട്ടുണ്ടോ?

ശര:—ഇതുവരെയില്ല. അരവിന്ദലാൽ താനെ മരക്കൊമ്പിൽ കയറിയെന്നു മാത്രം ഞാൻ തീർച്ചയാക്കിയിട്ടുണ്ടു്.

കാളി:—അതെങ്ങിനെ? ഇരുന്നിടത്തുനിന്നു് പരസഹായംകൂടാതെ നീങ്ങാൻ ശക്തിയില്ലാത്തയാൾ മരത്തിൽ കയറിയോ?

ശര:—കാലിനെപ്പററി എനിക്കൊന്നും അറിഞ്ഞുകൂടാ. അന്നു പകൽ അദ്ദേഹത്തിൻെറ കാലിൽ കിടന്ന ഷൂസ്സുകളാണു് അവിടെനിന്നു ഞങ്ങൾ കണ്ടെടുത്തിട്ടുള്ളതു്. ഷൂസ്സിലുള്ള ആണികളും മരക്കൊമ്പിൽ ഉള്ള പാടുകളും ഞങ്ങൾ സൂക്ഷ്മമായി പരിശോധിച്ചു.

കാളി:—ശരീരത്തിൽ കയറു വരിഞ്ഞതാരു്?

ശര:—അദ്ദേഹത്തിൻെറ കൈത്തോക്കു മാലതീമന്ദിരത്തിൽ വന്നതെങ്ങിനെ?

ദത്തു് അത്ഭുതപ്പെട്ടു് ശരച്ചന്ദ്രനെ നോക്കി.

ശര:—ആ മാവിനടുത്തുതന്നെ മോഹനലാലിൻെറ തോക്കു വന്നതെങ്ങിനെ? അദ്ദേഹത്തിൻെറ അരയിൽ ഒരു വിലങ്ങു സൂക്ഷിച്ചിരുന്നതു് ആരെ അറസ്ററു ചെയ്യാനായിരുന്നു?

കാളി:—ഇതൊന്നും ഇതിനുമുമ്പു നിങ്ങൾ എന്നോടു് പറഞ്ഞില്ലല്ലോ.

ശര:—ഓരോന്നും പരിശോധിച്ചുനോക്കുന്നതിനു മുമ്പു് എന്തു പറയാനാണു്. തോക്കുകളുടെ രണ്ടിൻെറയും

ഉടമസ്ഥൻ നിസ്സംശയം തെളിഞ്ഞുകഴിഞ്ഞു. എന്റെ ഊഹം അരവിന്ദലാലിന്റെ തോക്ക് അദ്ദേഹം തോട്ടത്തിലെവിടേയോ വെച്ചിരുന്ന് മോഹനലാലിന കിട്ടിയിരിക്കണമെന്നാണ്. അതാണ് അയാൾ തോക്കു മേശപ്പുറത്തു വെച്ചിട്ട് അതിൽ സൂക്ഷിച്ചു നോക്കിക്കൊണ്ടു നിന്നെന്ന് തോട്ടക്കാരൻ പറഞ്ഞതു്.

കാളി:--അതാ ഒരു സ്ത്രീ ഭ്രാന്തിയെപ്പോലെ ഓടിവരുന്നു. ഓ, അവൾ മാലതീമന്ദിരത്തിലെ വേലക്കാരിയാണ്. ശരച്ചന്ദ്രന്റെ ആജ്ഞപ്രകാരം കാർ നിർത്തി. സ്ത്രീ അടുത്തെത്തി.

ശര:—മോഹനലാൽ തിരിച്ചുവന്നോ?

സ്ത്രീ:—ഇല്ല; പക്ഷെ വീട്ടിൽ ചില വിശേഷങ്ങൾ കണ്ടു. അതിനെപ്പറ്റി പറയാനാണ് ഞാൻ ഓടി വന്നതു്.

ശര:—എന്താണ് വിശേഷം?

സ്ത്രീ:--യജമാനൻ എവിടെയോ പോയിരിക്കയാണ്; പെട്ടെന്നൊന്നും തിരിച്ചു വരികയുമില്ല.

ശര:--എന്തായാലും കാറിൽ കയറണം; നമുക്ക് അങ്ങോട്ടു തന്നെ പോകാം.

കാർ മാലതീമന്ദിരത്തിന്റെ മുമ്പിൽ എത്തി. ശരച്ചന്ദ്രനും ദത്തും ആ സ്ത്രീയും കാറിൽ നിന്നിറങ്ങി അകത്തേക്കു നടന്നു. അവൾ ആദ്യമായി അവരെ കുളിമുറിയിലേക്കു കൂട്ടിക്കൊണ്ടുപോയി.

സ്ത്രീ:—അതാ, അതിനകത്തു കയറി നോക്കണം.

ആ മുറിയിൽ ഒരു സ്റ്റൂളിൽ രക്തത്തിൽ മുഴുകിയ നാലു കൈലേസ്സുകൾ വെച്ചിരുന്നു.

ശര:--ഓ. രക്തം! ഇതു് എവിടെയാണ് കിടന്നതു്.

സ്ത്രീ:—ആ വലിയ തൊട്ടിയുടെ അടിയിൽ--ഇന്നു ഞാൻ ഇവിടെല്ലാം വൃത്തിയാക്കിയപ്പോഴാണു കണ്ടതു്. ഒരാഴ്ച മുമ്പു് ഇവിടെങ്ങും ഇല്ലായിരുന്നു. അതിനു ശേഷം ഇട്ടതാണു്, ഇനിയും ഇതിനകത്തുമുറികൂടി നോക്കണം. അവിടെ ഒരു പെട്ടിയിൽ കുറേയധികം മരുന്നു കുപ്പികൾ ഉണ്ടു്. അതെല്ലാം താറുമാറായി കിടക്കുന്നു. യജമാനൻ ആ പെട്ടി തുറന്നിട്ടേക്കാറില്ല. ഇപ്പോൾ തുറന്നു കിടക്കുന്നു. സദാ സകലതും വൃത്തിയായി അടുക്കി സൂക്ഷിക്കുന്ന പതിവാണു് അദ്ദേഹത്തിനുള്ളതു്.

അവർ ആ മുറിയിൽ കടന്നു. അതിനകത്തു് മുറിവു വെച്ചുകെട്ടാൻ ഉപയോഗിച്ചതും രക്തത്തിൻെറ മയം ഉള്ളതും ആയ രണ്ടുമൂന്നു കഷണം തുണികൾ കിടന്നിരുന്നു. കുറേ പഞ്ഞിയും തുണിയും മേശപ്പുറത്തു കിടക്കുന്നു. അയോഡിൻ ഇരുന്ന കുപ്പി തുറന്നു മേശപ്പുറത്തു വെച്ചിരിക്കുന്നു.

സ്ത്രീ:--കളിമുറിയിൽ നിന്നു് ആരോ മുറിവു കഴുകി. അവിടെ അങ്ങുമിങ്ങും കെട്ടി കിടന്ന വെള്ളത്തിനു ചുവപ്പുനിറം ഉണ്ടായിരുന്നു.

ശര:--നിങ്ങൾ അതിസമർത്ഥയായ ഒരു സി. ഐ. ഡി. ഉദ്യോഗസ്ഥയാണല്ലോ. (ദത്തനോടു്) ഇവിടെ വന്നു മുറിവു തേച്ചുകഴുകി മരുന്നു വെച്ചുകെട്ടിക്കൊണ്ടുപോയതാണു്.

കാളി:--പക്ഷെ എന്തിനുപോയി? ഇവിടെ താമസിച്ചാൽ എന്തു്?

സ്ത്രീ—നേരം വെളുക്കുന്നതുവരെ ഞങ്ങളൊന്നും അറിഞ്ഞില്ല. വെളുത്തപ്പോൾ യജമാനൻെറ മുറി തുറന്നു കിടക്കുന്നു. യജമാനനെ കാണാനുമില്ല.

അനന്തരം അവർ അദ്ദേഹത്തിൻെറ ശയനമുറിയും അതോടുചേൎന്നുള്ള മറ്റൊരു മുറിയും പരിശോധിച്ചു. രണ്ടാമത്തെ മുറിയിൽ ഒരു കോട്ട്സ്റ്റാൻഡിൽ തൂക്കിയിരുന്ന ഒരുടുപ്പു ശരച്ചന്ദ്രൻ കയ്യിൽ എടുത്തു പരിശോധിച്ചു. നായാട്ടിനു പോകുന്നവർ ഉപയോഗിക്കുന്ന ഒരുതരം ഉടുപ്പായിരുന്നു അതു്.

ശര:—ഇതു നോക്കണം. രക്തം ഉണങ്ങിയിരിക്കുന്നു. ഈ ഉടുപ്പാണു് അയാൾ രാത്രിയിൽ ധരിച്ചിരുന്നതു്. ഭുജത്താണു വെടികൊണ്ടതു്. പക്ഷെ അതു സാരമില്ല. ഇവിടെ വന്നു മുറിവു കഴുകി മരുന്നൊഴിച്ചു കെട്ടിയ ശേഷമാണു പുറത്തേക്കു പോയതു്.

കാളി:—അയാൾ പോയതെവിടെ?

ശര:—എവിടെയായാലും രണ്ടുദിവസത്തിനകം ഞാൻ കണ്ടുപിടിച്ചു വിവരം പറയാം. (പരിചാരികയോടു്) നിങ്ങളുടെ സഹായത്തെ ഞാൻ അഭിനന്ദിക്കുന്നു. നിങ്ങളുടെ യജമാനനു് ആപത്തൊന്നും ഉണ്ടായിട്ടില്ല. സുഖമായി തിരിച്ചു വരും. ധൈൎയ്യമായിരിക്കണം; കേട്ടോ?

ശരച്ചന്ദ്രനും കാളിപ്രഭാവഭട്ടനും മാലതീമന്ദിരത്തിൽ നിന്നിറങ്ങി മനോമോഹനസൌധത്തിലേക്കു തിരിച്ചു.

കാളി:—എനിക്കുണ്ടായിരുന്ന ക്ലേശം ഒട്ടൊക്കെ നീങ്ങി.

ശര:—അതെങ്ങിനെ?

കാളി:—അരവിന്ദലാലിൻെറ ഭ്രാതാവു്, മോഹനലാൽ ജീവിച്ചിരിക്കുന്നെങ്കിൽ, അയാളെ കയ്യുവെച്ചിട്ടേ എൻെറ നേരെ തിരിയൂ.

ശര:—അങ്ങേക്കും ആപത്തുണ്ടാകുമെന്നോ?

കാളി:—നിശ്ചയമായും.

മോഹനലാലിനു് ആപത്തൊന്നും പറ്റിയിട്ടില്ലെന്നു അറിഞ്ഞു് സുലോചന അത്യന്തം സന്തോഷിച്ചു;

സുലോ:—അദ്ദേഹം എവിടെയാണു പോയിരിക്കുന്നതു്; ദൂരെയെങ്ങും പോയിരിക്കാൻ ഇടയില്ല. ഉണ്ടോ?

ശര:—പോയിരിക്കില്ലെന്നാണു് എന്റെ വിശ്വാസം.

സുലോ:—ഒളിച്ചിരിക്കത്തക്ക കുററമൊന്നും അദ്ദേഹം ചെയ്തിട്ടില്ലല്ലോ.

ശര;—ഒന്നുമില്ല. പണ്ടു് അദ്ദേഹം എങ്ങിനെയുള്ള ആളായിരുന്നാലും ഇപ്പോൾ വളരെ നല്ല ഒരു മനുഷ്യനാണു്.

സുലോ:—പണ്ടു് അദ്ദേഹം ചീത്തയായിരുന്നോ?

ശര:—പണ്ടു് അദ്ദേഹം ആരുടെയോ ദ്രോഹബുദ്ധിമൂലം വളരെ സങ്കടപ്പെട്ടിട്ടുണ്ടെന്നു ഞാൻ ഊഹിക്കുന്നു.

സുലോ:—അച്ഛനെ കൊന്നതിൽ അദ്ദേഹത്തിന്നു് എന്തെങ്കിലും പങ്കുണ്ടോ?

ശര:—ഒന്നുമില്ലെന്നു ഞാൻ നിസ്സംശയം പറയാം. പക്ഷേ ............

സുലോ:—"പക്ഷെ" മുഴുവനും പറയണം.

ശര:—ചില വിവരങ്ങൾ അറിയേണ്ടിയിരിക്കുന്നു. എന്തായാലും ഇത്തരം വിഷയങ്ങളെപ്പററി ചിന്തിച്ചു തലയ്ക്കു ചൂടുപിടിപ്പിക്കേണ്ട. വേറെ നല്ല വിഷയങ്ങളെപ്പററി സംഭാഷണംചെയ്യാൻ ഞാൻ ബിഹാരിയെ ഇങ്ങോട്ടയയ്ക്കാം.

ശരച്ചന്ദ്രൻ പുറത്തേക്കു പോയി; അല്പം കഴിഞ്ഞപ്പോൾ ഒരാൾ അദ്ദേഹത്തിന്റെ സമീപത്തു ചെന്നു് അഭിവാദ്യംചെയ്തു.

ശര:—ആരെന്നു മനസ്സിലായില്ല.

ആഗതൻ:-- ഞാൻ ബങ്കാറം ബാങ്കിലെ ഒരു ക്ലാൎക്കാണു്. കമ്മിഷണരുടെ ആജ്ഞ അനുസരിച്ചാണു് ഇവിടെ വന്നതു്. മിസ്റ്റർ മോഹനലാലിനു് ഞങ്ങളുടെ ബാങ്കുമായി ഇടപാടുകൾ ഉണ്ടു്. ഇന്നു് അദ്ദേഹം അയ്യായിരം ഉറുപ്പിക ബാങ്കിൽനിന്നെടുത്തു. അതിനുശേഷമാണു് അദ്ദേഹത്തിനെ കാണാനില്ലെന്ന വാൎത്ത പത്രങ്ങളിൽ കണ്ടതു്.

ശര:—ചെക്കു് ആരാണു് മാറിയതു്.

ക്ലാൎക്ക്:—അദ്ദേഹം തന്നെയാണു്.

എന്നുപറഞ്ഞു് ക്ലാൎക്ക് ചെക്കു് അദ്ദേഹത്തിൻെറ കയ്യിൽ കൊടുത്തു.

ശര:--നിങ്ങൾ അദ്ദേഹത്തിനെ കണ്ടോ?

ക്ലാൎക്ക്:—കണ്ടു.

ശര:—എന്തെങ്കിലും വിശേഷമായിത്തോന്നിയോ?

ക്ലാൎക്ക:—ഒന്നുമില്ല. തലയിൽ ഒരു മുറിവുണ്ടു്. വെച്ചുകെട്ടിയിരിക്കുന്നു. എങ്ങിനെ സംഭവിച്ചെന്നു കാഷ്യർ ചോദിച്ചു. മോട്ടാർസൈക്കിളിൽ നിന്നു വീണു മുറിഞ്ഞതെന്നാണു് മറുപടി പറഞ്ഞതു്.

ശര:—അദ്ദേഹം പണം ധാരാളം നിക്ഷേപിച്ചിട്ടുണ്ടോ?

ക്ലാൎക്ക്:—ഈ ചോദ്യം ചോദിച്ചേക്കുമെന്നുപറഞ്ഞു് ഏജൻറു് തുക കുറിച്ചുതന്നിട്ടുണ്ടു്. (ഒരു നോട്ടുബുക്കെടുത്തു നോക്കിയിട്ടു്) ഒരുലക്ഷത്തി ഇരുപത്തയ്യായിരം രൂപായുണ്ടു്. അതിനു പുറമേ ഇരുപത്തൊൻപതിനായിരം കറൻറു് അക്കൌണ്ടിലും ഉണ്ടു്.

ശര:--ചെക്കു മാറിയതു് എത്രമണിക്കാണു്.

ക്ലാൎക്ക്:—പതിനൊന്നുമണിക്കു്. ആ ചെക്കിൻെറ പുറത്തു് പെൻസിൽകൊണ്ടു് എന്തോ എഴുതിയിരിക്കുന്നു.

ശരച്ചന്ദ്രൻ ചെക്കിന്റെ മറുപുറം നോക്കി. "സു... യെ സൂക്ഷിക്കണം" എന്നെഴുതിയിരുന്നു.

ശ:—എന്തോ കുറിച്ചിരിക്കുന്നു; അത്ര സാരമില്ല. ചെക്കു കൊണ്ടുപൊയ്ക്കൊള്ളണം. ആവശ്യപ്പെടുമ്പോൾ എടുക്കാമല്ലോ.

ക്ലാർക്ക് ശരച്ചന്ദ്രനെ വന്ദിച്ചശേഷം പോയി.

ശരച്ചന്ദ്രൻ ചിന്താപരവശനായി വളരെ നേരം അവിടെത്തന്നെ നിന്നു. ബുദ്ധിമാനായ അദ്ദേഹത്തിന്റെ വിചാരം ഇപ്രകാരമായിരുന്നു: "സുലോചനയെ സൂക്ഷിക്കണം" എന്നാണ് എഴുതിയിരിക്കുന്നത്. മോഹനലാലിനെ കാണാനില്ലാത്തതുകൊണ്ട് അയാൾ ജീവിച്ചിരിപ്പുണ്ടെന്നുള്ളതിനു ലക്ഷ്യമായി ചെക്ക് എന്റെ കയ്യിൽ വരുമെന്ന് അയാൾ ഊഹിച്ചു. ആൾ അതിബുദ്ധിമാൻ തന്നെയാണ്, സംശയമില്ല. സുലോചനയ്ക്ക് എവിടെ വെച്ച് ആപത്തു നേരിടുമെന്നോ, എന്താപത്താണു നേരിട്ടേക്കാവുന്നതെന്നോ നിശ്ചയമില്ല. അയാൾ മറവിൽ ഇരിക്കാനാണുദ്ദേശിക്കുന്നത്. നേരിട്ടുനിന്നു സുലോചനയെ രക്ഷിക്കാൻ സൌകര്യമില്ല. അതാണ് ഇങ്ങനെ എഴുതിയത്.

---

# അദ്ധ്യായം ൧൩

## വേറൊരു മറിമായം.

ശരച്ചന്ദ്രന്റെ ഉദ്ദേശങ്ങളോ പെരുമാറ്റങ്ങളോ മറ്റാൎക്കും മനസ്സിലാക്കാൻ സാധിക്കുകയില്ല. ബിഹാരിലാലും സുലോചനയുമായുള്ള വേഴ്ചമൂലം ആ യുവാവിനോടു പോലും കേസ്സിനെപ്പററി അദ്ദേഹം അധികമൊന്നും സംസാരിക്കാറില്ല. ശരച്ചന്ദ്രന്റെ ഈ മോഹത്തെ കാളിപ്രഭാവദത്തു വ്യാഖ്യാനിച്ചതു് ഇപ്രകാരമായിരുന്നു. "മോഹനലാലാണു് കൊല നടത്തിയതെന്നു സ്പഷ്ടമായി. അതിനുവേണ്ട തെളിവുകളെല്ലാം കിട്ടിക്കഴിഞ്ഞു. ഇനിയും ചാൎജ്ജു തയ്യാറാക്കി അറസ്റ്റുചെയ്യേണ്ട താമസമേയുള്ളു. അതാണു് അദ്ദേഹം ശാന്തനായിരിക്കുന്നതു്."

പരമാൎത്ഥമോ? ഇതിന്റെ അനുമാനത്തിനു വിപരീതവും ആയിരുന്നു. ശരച്ചന്ദ്രൻ ഓരോ നിമിഷവും ആലോചനയ്ക്കും അന്വേഷണത്തിനുമായി വിനിയോഗിച്ചിരുന്നു. ഓരോ ദിവസവും പ്രയോജനകരങ്ങളായ പല തെളിവുകളും അദ്ദേഹം ശേഖരിച്ചുകൊണ്ടിരുന്നു. ഇതിനകം സുലോചനയും ബിഹാരിലാലും തമ്മിലുള്ള അനുരാഗവും അദ്ദേഹത്തിന്റെ ആലോചനയ്ക്കു വിഷയമാകാതിരുന്നില്ല. അവരെക്കാൾ പരസ്പരാനുരൂപരായ കാമിനീകാമുകന്മാരെ കാണാൻ പ്രയാസമാണെന്നും അവരുടെ വിവാഹം നടക്കേണ്ടതു് ഒരു അത്യാവശ്യമാണെന്നും തീൎച്ചയാക്കിക്കഴിഞ്ഞു. ഇതിനു് അവരോടുള്ള ഈൎഷ്യയും അദ്ദേഹം കാണാതിരുന്നില്ല.

കാളി:—കഴിഞ്ഞ അഞ്ചു ദിവസവും അങ്ങേയ്ക്കു തീരെ സ്വാസ്ഥ്യം ഇല്ലായിരുന്നല്ലോ.

ശര:—അഞ്ചു വർഷംപോലെയാണു് എനിക്കു തോന്നുന്നതു്.

കാളി:—ആനന്ദമന്ദിരം വീണ്ടും പണിയിച്ചു് ആക്കെങ്കിലും വിലയ്ക്കു കൊടുക്കണമെന്നാണു് സുലോചനയുടെ പക്ഷം.

ശര:—ഓഹോ! അവൾക്കു് അവിടെ താമസിക്കാൻ ഇഷ്ടമില്ലേ?

കാളി:—ഇല്ല; അവളുടെ ഭൂതകാലസ്മരണകൾ അതിസങ്കടകരങ്ങളാണു്.

ശര:—ഏതായാലും കുറേദിവസംകൂടി കഴിഞ്ഞേ പണി തുടങ്ങാൻ സാധിക്കൂ.

കാളി:—ഇനിയും അവിടെനിന്നു് എന്തെങ്കിലും തെളിവു കിട്ടുമെന്നു് ആശിക്കുന്നോ?

ശര:—അഗ്നിബാധ ഉണ്ടായതിന്റെ പിറേറന്നു കാലത്തു തന്നെ മൂന്നുപേരെ ഞാൻ അവിടത്തേക്കു നിയോഗിച്ചിട്ടുണ്ടു്.

കാളി:—അവരെ ഞാൻ കണ്ടില്ലല്ലോ.

ശര:—അവരെ ഇനി കാണാനും സാധിക്കുകയില്ല.

കാളി:—അവിടെനിന്നു് ഒരു തെളിവും കിട്ടുമെന്നു ഞാൻ ആശിക്കുന്നില്ല. അക്കാര്യത്തിൽ നിങ്ങളുടെ മോഹം മിഥ്യതന്നെ.

ശര:—ഇതുപോലെ മിഥ്യകളെന്നു പലരും പറഞ്ഞ പല മോഹങ്ങളും എനിക്കു വളരെ ഫലിച്ചിട്ടുണ്ടു്.

ഈ സംഭാഷണാനന്തരം ശരച്ചന്ദ്രൻ ആനന്ദമന്ദിരത്തിലേക്കു പോയി; വഴിക്കുവെച്ചു് അദ്ദേഹത്തിന്റെ സിൽബന്ധികളിൽ ഒരാളെക്കണ്ടു.

ശര:—വിശേഷമൊന്നുമില്ലല്ലോ.

സിൽ:—ഇന്നലെ ഒൻപതരമണിക്ക് ഒരാൾ അവിടെല്ലാം ചുററിനോക്കുന്നതു കണ്ടു. യജമാനനാണെന്നു വിചാരിച്ചു് ഞങ്ങൾ നോക്കിയില്ല.

ശര:—ഇന്നുമുതൽ രാത്രിയിലും അവിടെ സൂക്ഷിച്ചുകൊള്ളണം. അവിടെ ഇപ്പോഴും ഒരു ചെറിയ കെട്ടിടം നില്പുണ്ടല്ലോ. അതും ഭദ്രമായി സൂക്ഷിക്കണം. പക്ഷേ നിങ്ങളെ ആരും തിരിച്ചറിയരുതു്.

ശരച്ചന്ദ്രൻ ആനന്ദമന്ദിരത്തിലെ വളപ്പു ചുറ്റിനോക്കിയിട്ടു കന്മാടത്തിൽ പ്രവേശിച്ചു. അതിനകത്തുണ്ടായിരുന്ന മാർബ്ബിൾ മേശ ആരോ മറിച്ചിട്ടു് രണ്ടുമൂന്നു കഷണങ്ങളാക്കിയിരിക്കുന്നു. കസേരയ്ക്കു് അററകുററമൊന്നുമില്ലെങ്കിലും അതും മാററിമറിച്ചിട്ടിരിക്കുന്നു. ശരച്ചന്ദ്രനു് ദുസ്സഹമായ കോപം ഉണ്ടായി.

ശര:—ഇതിനെല്ലാം ആരാണു് ഉത്തരവാദി?

സിൽ:—ഞങ്ങളിൽ ആരും ഇതിനകത്തു കടന്നില്ല; പോരെങ്കിൽ ഈ മുറി പൂട്ടിയിട്ടുമുണ്ടായിരുന്നു.

ശര:—നിങ്ങൾ അറിയാതെ തുറന്നു് ആരോ അകത്തുകടന്നു് ഇതെല്ലാം ചെയ്യുകിൽ നിങ്ങളെക്കൊണ്ടു് എന്തു പ്രയോജനമാണുള്ളതു്?

കസേര കരിങ്കൽപാകിയ തറയിൽ ഇട്ടിരുന്നൊന്നാണു് ശരച്ചന്ദ്രൻ വിശ്വസിച്ചിരുന്നതു്. എന്നാൽ കസേര കിടന്നസ്ഥലത്തു് വൃത്താകാരമായ ഒരു കുഴിയും അതികത്തു് ഒരു തകരപ്പെട്ടിയും കണ്ടു. പെട്ടി അദ്ദേഹം പുറത്തെടുത്തു നോക്കിയതിൽ ഒരു കഷണം കടലാസ്സു് അല്ലാതെ ഒന്നും ഇല്ലായിരുന്നു. ആ കടലാസ്സു് നോക്കിയാൽ ഒരു പുസ്തകത്തിൻെറ പുറംകടലാസ്സാണെന്നു തോന്നും. അതിൽ "ഫെബ്രുവരി 27-ാനു- റിവർവ്യൂ കെട്ടിടത്തിൽ

നടന്ന സംഭവത്തെപ്പററി കെ. ബി. അരവിന്ദലാൽ കൊടുത്ത മൊഴി" എന്നു് എഴുതിയിരുന്നു. ശരച്ചന്ദ്രൻ അദ്ദേഹത്തിന്റെ സിൽബന്ധികളുടെ സഹായത്തോടുകൂടി കസേര പൂർവ്വസ്ഥാനത്തുതന്നെ ഇട്ടു. ആ മുറിയും പരിസരങ്ങളും സശ്രദ്ധം പരിശോധിച്ചശേഷം അദ്ദേഹം മനോമോഹന സൗധത്തിലേക്കു മടങ്ങി. അന്നു ദാസി കണ്ട വിശേഷങ്ങൾ അദ്ദേഹം ബിഹാരിലാലിനോടു പറഞ്ഞു.

ശര:—അരവിന്ദലാൽ എപ്പോഴും എഴുതിക്കൊണ്ടിരിക്കുമെന്നു് സുലോചന പറഞ്ഞില്ലേ? അദ്ദേഹത്തിന്റെ ജീവചരിത്രം എഴുതി സൂക്ഷിക്കുകയായിരുന്നിരിക്കും. ഏതായാലും വളരെ രഹസ്യമായ ഒരു റിക്കാർഡായിരുന്നു അതു്. അദ്ദേഹത്തിന്റെ ശ്രദ്ധ മുഴുവനും അതു സൂക്ഷിക്കുന്നതിനും ആയിരുന്നു. ഈ റിക്കാർഡിന്റെ വിവരം ആർക്കോ അറിയാം. അതു് കയ്ക്കലാക്കാൻ അയാളും ശ്രമിച്ചു. ആ ശ്രമം സഫലമായെന്നാണല്ലോ ഇപ്പോൾ ഊഹിക്കേണ്ടതു്. ആ റിക്കാർഡുകൊണ്ടു് അരവിന്ദലാൽ ചെയ്തിട്ടുള്ള സകല പ്രവൃത്തികൾക്കും തെളിവുണ്ടാകും.

ബിഹാ:—ഒരു പക്ഷെ കാളിപ്രസാദത്തു് അപഹരിച്ചുവെന്നു വരാം. അയാൾക്കും താല്പര്യം ഉണ്ടായിരിക്കുമല്ലോ.

ശര:—അയാൾ ഇന്നലെ മുഴുവൻ എന്റെ കൂടെ ആയിരുന്നല്ലോ. രാത്രിയിൽ ഒൻപതരമണിക്കു് ഒരാൾ അവിടെ മുറിനടന്നതായി എനിക്കറിയാം. ആ സമയത്തു് ദത്തു് എന്റെ കൂടെ ഉണ്ടായിരുന്നു.

ബിഹാ:—മോഹനലാൽ ആകരുതേ?

ശര:—ആകാം.

ബിഹാ:--റിക്കാർഡ് അപഹരിച്ചതു് അയാളാണെങ്കിൽ കൊലപാതകം ചെയ്തതും അയാൾ തന്നെ ആയിരിക്കണം.

ശര:—എന്തുമാകട്ടെ; കുറേക്കൂടി ഊർജ്ജിതമായി സൂക്ഷിക്കേണ്ടിയിരിക്കുന്നു. അതുകൊണ്ടു് ഒരാൾ ഇന്നു വരാൻ ഏർപ്പാടു ചെയ്തിട്ടുണ്ടു്.

ബിഹാ:--ആരു് നമ്മുടെ ഗോപിയോ?

ശര:—ഗോപിപോരാ; കുറേക്കൂടി സാമർത്ഥ്യവും പരിചയവും ഉള്ള ഒരാൾവേണം. താരാസിങ്ങ് എന്നൊരു ഇൻസ്പെക്ടരാണു് വരുന്നതു്. ആൾ അതിസമർത്ഥനാണു്. എന്റെ ഡ്രൈവറായിട്ടായിരിക്കും വരുന്നതു്. പല വേഷത്തിൽ അയാളെ നിങ്ങൾ കാണും; തിരിച്ചറിയുകയുമില്ല. ഈ വിവരം ഭത്തിനോടോ സുലോചനയോടോ പറയരുതു്. തൽക്കാലസ്ഥിതിക്കു് സുലോചനയെ വേണ്ടപോലെ രക്ഷിക്കാൻ ഭത്തിനോ നിങ്ങൾക്കോ സാധിക്കയില്ല. സിങ്ങ് അവളുടെ കാര്യം പ്രത്യേകം ശ്രദ്ധിച്ചുകൊള്ളും. നമുക്കു് ഇന്നുതന്നെ കുറേദൂരെ ഒരു സ്ഥലത്തെപ്പറ്റി അന്വേഷിക്കാൻ പോകണം.

ബിഹാ:—അപ്പോൾ സിങ്ങ് ഇവിടെ ഉണ്ടായിരിക്കുന്നതു് നന്നുതന്നെ.

അന്നുവൈകിട്ടു് മൂന്നുമണിക്കു് ഇൻസ്പെക്ടർ താരാസിങ്ങ് ഒരു മോട്ടാർ ഡ്രൈവർക്കു് അനുയോജ്യമായ വേഷത്തിൽ ശരച്ചന്ദ്രന്റെ മുമ്പിൽ എത്തി അദ്ദേഹത്തിനെ അഭിവാദ്യം ചെയ്തു.

ശര:—നിങ്ങൾക്കു് ഇന്നുതന്നെ ജോലിയിൽ പ്രവേശിക്കാമോ?

താരാ:--ഉത്തരവു്.

ശര:—ശമ്പളത്തിൻെറ കാര്യം ബാരിസ്റ്റർ പറഞ്ഞിട്ടുണ്ടല്ലോ.

താരാ:—ഉണ്ടു്.

ശര:—എൻെറ കാർ ആ ഷെഡ്ഡിൽ ഉണ്ടു്.

കാളി:—പഴയ ഡ്രൈവറെ പിരിച്ചോ?

ശര:—പിരിച്ചു, അവൻ ധിക്കാരിയാണു്—ഇയാൾ എൻെറ ഒരു സ്നേഹിതൻെറ ഡ്രൈവറായിരുന്നു. (ഡ്രൈവറോടു്) കാർ ആദ്യമായിട്ടൊന്നു പരിശോധിക്കണം.

എന്നു പറഞ്ഞുകൊണ്ടു് ഡ്രൈവറോടുകൂടി ഷെഡ്ഡിലേക്കു പോയി.

ശര:—രാത്രിമുഴുവൻ വളരെ ജാഗ്രതയായിരിക്കണം. സുലോചനയുടെ മുറിയിലായിരിക്കണം നിങ്ങളുടെ ശ്രദ്ധ മുഴുവൻ. കാര്യമെല്ലാം ഞാൻ പറഞ്ഞിട്ടുണ്ടല്ലോ. പകൽ ഉറക്കവും രാത്രിയിൽ ഡ്യൂട്ടിയും ആയിട്ടു കഴിയണം.

താരാ:—ഉത്തരവു്.

ശരച്ചന്ദ്രൻ തൻെറ മുറിയിലേക്കു മടങ്ങി. ഗാഢമായ ചിന്തയിൽ മുഴുകി ഒരു ഈസിച്ചെയാറിനെ അഭയം പ്രാപിച്ചു. അരവിന്ദലാലിൻെറ മരണംമുതൽ അന്നുവരെ ഉണ്ടായ സംഭവങ്ങൾ അനുലോമമായും പ്രതിലോമമായും അദ്ദേഹത്തിൻ്റെ ചിന്താശക്തി പരിശോധിച്ചു. "റിക്കാർഡു മോഷ്ടിച്ചയാൾ അതിൻ്റെ വില മനസ്സിലാക്കിയിട്ടുള്ളവനാണു്. അരവിന്ദലാലിനെ നിഗ്രഹിച്ചതും അയാൾ തന്നെയായിരിക്കാം. ദത്തിനെ പിടിച്ചുകെട്ടിയതോ? നാലഞ്ചുപേർ കൂടിയാണെന്നു് അയാൾ പറയുന്നു. ലാലിനെ കൊന്നതു് ഒരാൾതന്നെയാണു്, സംശയമില്ല. ആ സ്ഥിതിക്കു് ഈ രണ്ടുകൃത്യങ്ങളും ഒരാൾചെയ്തെന്നുവിചാരിക്കുന്ന

ന്നെങ്ങിനെ? മോഹനലാൽ കന്മാടത്തിലെ രഹസ്യങ്ങൾ മനസ്സിലാക്കിയിരിക്കാൻ നിർവ്വാഹമില്ല. പക്ഷെ സുലോചന പറഞ്ഞിരിക്കും. അവളുടെ സംഭാഷണത്തിൽ നിന്നു് ആ കെട്ടിടത്തിലെ രഹസ്യസ്ഥാനം അവളും അറിഞ്ഞിട്ടില്ലെന്നുവേണം വിചാരിക്കാൻ." ഇങ്ങനെ പരസ്പരബദ്ധങ്ങളും വിരുദ്ധങ്ങളും ആയ നിരവധി വിചാരങ്ങൾ അദ്ദേഹത്തിനെ ബാധിച്ചു. രണ്ടുമണിക്കൂറിലധികം അദ്ദേഹം ആ കസേരയിൽ നിശ്ചേഷ്ടനായി കഴിച്ചുകൂട്ടി. അനന്തരം ചിന്താസാഗരത്തിന്റെ മറുകര എത്തിയതുപോലെ ആശ്വാസത്തോടും പ്രസന്നതയോടും കൂടി അദ്ദേഹം എഴുന്നേററു് ബിഹാരിലാലിന്റെ അടുക്കലേക്കു പോയി.



## അദ്ധ്യായം ൧൫

"റിവർവ്യൂ"

അടുത്ത ദിവസം അതിരാവിലെ ശരച്ചന്ദ്രനും ബിഹാരിലാലും കൽക്കത്തായ്ക്കു പുറപ്പെട്ടു. തീവണ്ടിയിൽ പോകാൻ തീർച്ചയാക്കിയതിനാൽ കാർ കൊണ്ടുപോയില്ല. ഇതിന്റെ ഉദ്ദേശം വായനക്കാർ മനസ്സിലാക്കിയിരിക്കുമല്ലൊ. പതിനൊന്നുമണിക്കു് ഭക്ഷണവും കഴിഞ്ഞു് ഒരു പ്രത്യേക കാറിൽ അവർ കൽക്കത്തായിൽ നിന്നും തിരിച്ചു.

ഗംഗാനദിയുടെ കരയിൽ ഏകദേശം അഞ്ചേക്കറോളം വിസ്താരവും ചുററും കോട്ടമതിൽപോലെ അസാധാരണമായ വണ്ണവും പൊക്കവും ഉള്ള മതിലും ഉള്ള ഒരു

വളപ്പിലാണു് "റിവർവ്യൂ" എന്ന കെട്ടിടം സ്ഥിതി ചെയ്യുന്നതു്. അതിനടുത്തുള്ള വിസ്തൃതമായ തോട്ടം അടുത്തകാലംവരെ ശ്മശാനമായിരുന്നതിനാലോ എന്തോ അതിന്മേലിനകത്തെങ്ങും മററു ഗൃഹങ്ങൾ കാണ്മാനില്ല. പരിഷ്കൃതരീതിയിൽ പണിയപ്പെട്ടിട്ടുള്ള ഒരു രണ്ടുനില കെട്ടിടമാണെങ്കിലും ജന്നലുകളുടെയും വാതിലുകളുടെയുംസംഖ്യ കുറഞ്ഞിരിക്കുന്നു. പക്ഷെ ഉള്ളവയെല്ലാം വളരെ ഉറപ്പുള്ളവയാണു്. ആകപ്പാടെ ഒരു ജയിലിനുവേണ്ട ലക്ഷണങ്ങൾ ഒട്ടുമുക്കാലും പ്രസ്തുത കെട്ടിടത്തിനുണ്ടു്.

ഒരുമണിക്കു മുമ്പുതന്നെ ശരച്ചന്ദ്രനും ബിഹാരിലാലും സ്ഥലപരിചയം ഉള്ള ഒരു പോലീസ് ഇൻസ്പെക്ററും കൂടി അവിടെ എത്തി. ആദ്യമായി അവർ മതിലരികിൽകൂടി വളപ്പു ചുററിനോക്കിയശേഷം വീണ്ടും മുൻവശത്തെത്തി. ശരച്ചന്ദ്രൻ പോക്കററിൽനിന്നു് ഒരു താക്കോൽ എടുത്തു ഗേററു തുറക്കാൻ ശ്രമിച്ചു.

ശര:—ഈ പൂട്ടുതുറന്നിട്ടു വളരെക്കാലമായെന്നു തോന്നുന്നു.

എന്നുപറഞ്ഞു് കാറിൽനിന്നു് എണ്ണ വീഴ്ത്താനുള്ള ഒരു ചെറിയ പാത്രം എടുത്തുകൊണ്ടുവന്നു്

പ്പൂട്ടിനകത്തേക്കു് അല്പം എണ്ണ ഒഴിച്ചു. വീണ്ടും താക്കോൽ ഇട്ടു തിരിച്ചതിൽ ശേഷം തുറന്നു. എന്നാൽ അകത്തേക്കു കടക്കാൻ നിവൃത്തിയില്ലാത്തവണ്ണം അവിടെല്ലാം ചെടികൾ വളൎന്നു് കാടുപിടിച്ചിരുന്നു. അതിനാൽ അവർ വളരെപണിപ്പെട്ടു് ഒരു വഴിയുണ്ടാക്കി.

ശര:—ഇതിലെ ആരെങ്കിലും അകത്തു കടന്നിട്ടു് പത്തുപന്ത്രണ്ടു വർഷമെങ്കിലും കഴിഞ്ഞിരിക്കണം. ആ സ്ഥിതിക്കു് എവിടെയെങ്കിലും ഒരു ഗൂഢമാൎഗ്ഗം ഉണ്ടെന്നു ശങ്കിക്കേണ്ടിയിരിക്കുന്നു. ഏതായാലും ഒരു നശിച്ച സ്ഥലംതന്നെ. ആകപ്പാടെയുള്ള കിടപ്പും വിജനതയുംകൊണ്ടു് ആൎക്കും ഭയങ്കരമായിത്തോന്നാതിരിക്കുകയില്ല.

ശരച്ചന്ദ്രൻ തന്റെ പോക്കററിൽ നിന്നും ഒരു കൂട്ടം താക്കോലുകൾ എടുത്തു് കെട്ടിടത്തിന്റെ പ്രധാന മുറി തുറക്കാൻ ഓരോന്നായി ഉപയോഗിച്ചുതുടങ്ങി. ഭാഗ്യവശാൽ അധികനേരം ക്ലേശിക്കുന്നതിനു മുമ്പു മുറി തുറന്നു. അവർ അതിനകത്തു കടന്നു. ഒരു മേശയും ഒരു കസേരയും മാത്രമാണു് അതിൽ ഉണ്ടായിരുന്നതു്. രണ്ടും പൊടി നിറഞ്ഞു് ഉപയോഗശൂന്യമായിരുന്നു. ആ മുറിയുടെ ഇരുവശങ്ങളിലും ഓരോ ചെറിയ മുറി ഉണ്ടായിരുന്നു. ഈ

മുറികളുടെയെല്ലാം തട്ടും ചുവരുകളും ചില തിരശ്ശീലകൾ കൊണ്ടു് അലങ്കരിച്ചും പൊടികൊണ്ടു നിറം മങ്ങിയും കിടക്കുന്നു. പല ജന്തുക്കളുടെയും മലമൂത്രങ്ങൾ ധാരാളം വീണുകിടന്നതിനാൽ ദുസ്സഹമായ ദുർഗ്ഗന്ധം അവിടെങ്ങും വ്യാപിച്ചിരുന്നു. എങ്കിലും ശരച്ചന്ദ്രൻ കയ്യിലിരുന്ന ടോർച്ചുലൈറ്റിൻെറ സഹായത്തോടുകൂടി അവിടെയെല്ലാം സശ്രദ്ധം പരിശോധിച്ചു. മുകളിലത്തെ നിലയിൽ ഒരു മുറി പരിശോധിച്ചപ്പോൾ തറയിൽ രക്തം വീണ പാടുകൾ കാണപ്പെട്ടു. സംശയം തീർക്കുന്നതിനായി ശരച്ചന്ദ്രൻ ഒരു പേനാക്കത്തികൊണ്ടു അവിടം ചുരണ്ടി, കിട്ടിയ പൊടി ഒരു കണ്ണാടിയുടെ സഹായത്താൽ പരിശോധിച്ചു.

ശര:—സംശയമില്ല, രക്തംതന്നെ.

ചുരണ്ടിയെടുത്ത പൊടി ഒരു കടലാസ്സിൽ പൊതിഞ്ഞു പോക്കററിൽ സൂക്ഷിച്ചു.

ശര:—ആ മുറിയുടെ വാതിൽവരെ അങ്ങുമിങ്ങും രക്തം വീണുണങ്ങിയ പാടുകൾ കാണുന്നുണ്ടു്. അതിനാൽ ആ മുറിയും നോക്കണം.

അവർ അടുത്ത മുറിയിൽ കടന്നു. അതു് ഒരു ചെറിയ മുറിയായിരുന്നു.

ശര:—സംശയമില്ല; ഇവിടെയും ഉണ്ടു്.

വീണ്ടും അവർ ആദ്യത്തെ മുറിയിൽ എത്തി.

ശര:—ആ മേശയുടെ കീഴിൽ നോക്കണം, എന്തോ കാണുന്നില്ലേ?

ശരച്ചന്ദ്രനും ബിഹാരിലാലും സൂക്ഷിച്ചുനോക്കി. ശരച്ചന്ദ്രൻ തൻെറ പേനാക്കത്തികൊണ്ടു് അതെടുക്കാൻ ശ്രമിച്ചു. പതിനഞ്ചു മിനിട്ടോളം പണിപ്പെട്ടു് എന്തോ ഒരു സാധനം കയ്യിൽ എടുത്തു.

ബിഹാ:—എന്താണതു്?

ശര:—ഒരു ചെറിയ ഉണ്ട; തട്ടിൽ തറച്ചിരുന്നതാണു്. ഇവിടെവച്ചു് ഒരു കൊല നടന്നിരിക്കുമെന്നു ഞാൻ ശങ്കിച്ചു. എന്റെ ശങ്ക അസ്ഥാനത്തിലായില്ല.

ബിഹാ:—ആ കാണുന്നതു് ഒരു ശയനമുറിയാണെന്നു തോന്നുന്നു.

ശര:—നമുക്കു നോക്കാം.

അവർ പുതുതായി ഒരു മുറിയിൽ കടന്നു. അതിൽ രണ്ടു കട്ടിലുകൾ കിടപ്പുണ്ടു്. ഒന്നിൽ പൊടിനിറഞ്ഞ ഒരു കിടക്കയും കാണുന്നു. കിടക്കയുടെ അടിയിൽ തോലു കൊണ്ടുള്ള ഒരു സൂട്ടു്കേസ്സും കട്ടിലിന്റെ അടിയിൽ ഒരു ട്രങ്കും ഉണ്ടെങ്കിലും രണ്ടിലും യാതൊന്നും ഇല്ലായിരുന്നു.

ശര:—പെട്ടികൾ ഉപേക്ഷിച്ചിട്ടു് സാമാനങ്ങൾ മാത്രം കയ്യിൽ എടുത്തുകൊണ്ടുപോകുന്ന മനുഷ്യനെ ഞാൻ ഇതുവരെ കണ്ടിട്ടില്ല. എന്തായാലും താഴെപ്പോയി അടുക്കള മുറികൂടി ഒന്നു നോക്കണം.

ഇരുൾ അടഞ്ഞുകിടന്ന അടുക്കളയുടെ ജന്നൽ തുറന്നു് അകത്തു വെളിച്ചം ഉണ്ടാക്കാൻ അവർ വളരെ പണിപ്പെട്ടു. അടുപ്പിൽ മണ്ണും ചാമ്പലും കലന്നു കിടന്നു. എന്നാൽ അതിന്റെ മുൻപിലായി കടലാസ്സുകൾ കത്തിച്ചിട്ടിരിക്കുന്നതു കണ്ടു. അതിൽ ചിലതു മുഴുവൻ വെന്തിട്ടില്ല. വെന്ത ഭാഗങ്ങൾ തന്നെയും പൊടിഞ്ഞും വേർപെട്ടിട്ടും ഇല്ല. ശരച്ചന്ദ്രൻ തറയിൽ ഇരുന്നുകൊണ്ടു് ഒരു കണ്ണാടിയുടെ സഹായത്തോടുകൂടി ആ കടലാസുകൾ പരിശോധിച്ചു.

ശര:—ഇതെന്താണെന്നു മനസ്സിലായോ?

ബിഹാ:--കുപ്പികളുടെ പുറത്തുകാണുന്ന ലേബലുകൾ പോലെ തോന്നുന്നു.

ശര:--വിശേഷംതന്നെ. അതു് ബാങ്കുനോട്ടുകളാണു്.

ബിഹാ:--ആരെങ്കിലും പണം തീവെച്ചു നശിപ്പിക്കുമോ?

ശര:--നശിപ്പിക്കേണ്ട പണം ഉള്ളവർ എന്തു ചെയ്യും. ഏതായാലും നമുക്കു് ഇന്നത്തെ ജോലി മതിയാക്കാം. നാലഞ്ചു കൂലിക്കാരെ അയച്ചു് വളപ്പിലുള്ള കാടെല്ലാം വെട്ടി മാററണം. (ഇൻസ്പെക്ടരോടു്) നമ്മുടെ ഒരാളെക്കൂടി അയക്കണം. വളപ്പിൽ എന്തു കണ്ടാലും എടുത്തു ഭദ്രമായി സൂക്ഷിക്കാൻ ഏർപ്പാടു ചെയ്യണം. കെട്ടിടത്തിനകത്തു് ആരും കടക്കരുതെന്നു് ചട്ടം കെട്ടണം.

ബിഹാ:--ഈ സ്ഥലത്തെപ്പററി അങ്ങേക്കു് എന്തെങ്കിലും സംശയം ഉണ്ടോ?

ശര:--ഒന്നല്ല, സത്യം പറയുന്ന പക്ഷം മൂന്നു കാര്യങ്ങൾ ഞാൻ ഊഹിക്കുന്നുണ്ടു്. ഒന്നാമത്തെ വിചാരം ബങ്കാരം ബാങ്കിൽ നിന്നു പണം അപഹരിച്ചവനെ ഇവിടെവെച്ചു് അരവിന്ദലാൽ നിഗ്രഹിച്ചിരിക്കുമെന്നാണു്.

ശരച്ചന്ദ്രനും ബിഹാരിലാലും ഇൻസ്പെക്ടറും കെട്ടിടം ഭദ്രമായി അടച്ചുപൂട്ടിക്കൊണ്ടു മുററത്തേക്കിറങ്ങി. മൂന്നു പേരുടെയും ഉടുപ്പും മുണ്ടും ദേഹവും മുഴുവൻ പൊടിയും ചിലന്തിവലയും കൊണ്ടു മിക്കവാറും മൂടിയിരുന്നതിനാൽ അവർ പരസ്പരം നോക്കി പൊട്ടിച്ചിരിച്ചു.

ശര:--ഈ വേഷത്തിൽ ടൌണിലേക്കു പോയാൽ ജനങ്ങൾ പരിഹസിക്കും. എന്നുമാത്രമല്ല, അവക്കു നമ്മെപ്പററി പല സംശയങ്ങളും ജനിക്കുകയും

ചെയ്യും. അതിനാൽ നമുക്കു മുണ്ടുകളെല്ലാം നനച്ചു കുളിച്ചിട്ടു വേണം ടൌണിലേക്കു കടക്കാൻ.

എല്ലാവരും റോഡിലേക്കു് ഇറങ്ങി; ശരച്ചന്ദ്രൻ ഗേററു് അടച്ചുപൂട്ടി. അനന്തരം കാറിൽ കയറി അവർ ആ സ്ഥലം വിട്ടു.

ബിഹാ:--നാം കണ്ട കാര്യങ്ങളെപ്പററി ദത്തിനോടു പറയുന്നുണ്ടോ?

ശര:—ഇല്ല; അയാളോടു യാതൊന്നും പറയേണ്ട; പറഞ്ഞാൽ അയാൾ എതുവാദത്തിനു നിൽക്കും.

ബിഹാ:--ഫെബ്രുവരി 27-ാനു- അവർ രണ്ടുപേരും കൂടി ബാങ്കിൽ നിന്നു മോഷ്ടിച്ചയാളെ അന്വേഷിച്ചു ലാഹോറിൽ പോയിരുന്നെന്നല്ലേ പറഞ്ഞതു്?

ശര:--അയാൾ ലാഹോറിലോ അലഹബാദിലോ പോകട്ടെ. ഇവിടെവെച്ചു കൊല നടന്നതു് അന്നുതന്നെ വേണമെന്നില്ലല്ലോ. അതിനു ശേഷം ആയിരിക്കാനാണു് എളുപ്പം.

ബിഹാ:—ഫെബ്രുവരി 27-ാനു- ഒരു പ്രധാന സംഭവം ഉണ്ടായിട്ടുണ്ടെന്നു അങ്ങു കൂടക്കൂടെ പറയുമല്ലോ. അതെന്താണു്.

ശര:—അതിനിയും കണ്ടു പിടിക്കേണ്ടതായിത്തന്നെ ഇരിക്കുന്നു. ഒരു കാര്യം നിങ്ങൾ നല്ലതുപോലെ മനസിലാക്കണം. ദത്തിനു് പല കാരണങ്ങളാലും അരവിന്ദലാലിന്റെ ദൂഷ്യങ്ങൾ മറയ്ക്കേണ്ട ആവശ്യമുണ്ടു്. ആ കാരണങ്ങൾ എന്തെല്ലാമാണെന്നു നിങ്ങൾക്കു വഴിയേ ബോദ്ധ്യമാകും. അതുപോലെ ഞാൻ പലതും നിങ്ങളോടു പറയാറുണ്ടെങ്കിലും അതൊന്നും മററാരോടും പറയത്തക്കതല്ല. കേവലം ഊഹങ്ങളെ അടിസ്ഥാനമാക്കി ആരോടും സംസാരിക്കുന്നതു് ഒരു

പോലീസ്സ് ഉദ്യോഗസ്ഥന് ഉചിതമല്ല. അപ്പഴപ്പോൾ കിട്ടുന്ന ചില്ലറ തെളിവുകളെപ്പററി പുറത്തു പറയുവാനും പാടില്ല. തൻെറ ഊഹങ്ങൾ ശരിയാണെന്നു സ്ഥാപിക്കുന്നതിനുവേണ്ട തെളിവുകൾ പൂർത്തിയായി കിട്ടിക്കഴിഞ്ഞ ശേഷമല്ലാതെ യാതൊന്നും അന്യനോടു പറയരുത്.

കാർ അതിവേഗത്തിൽ പൊയ്ക്കൊണ്ടിരുന്നു. കൽക്കത്തായിൽ ഒരു മണിക്കൂറോളം താമസിച്ചശേഷം അവർ മനോമോഹനസൌധത്തിലേക്കു തിരിച്ചു. രാത്രിയിൽ മണി ഒൻപതടിക്കുന്നതിനുമുമ്പ് അവർ അവിടെ എത്തി.




## അദ്ധ്യായം ൰൩

ഒരു വഞ്ചന.

"സുലോചന എവിടെ?" എന്നാണ് ശരച്ചന്ദ്രനേയും ബിഹാർലാലിനേയും കണ്ടു് കാളിപ്രഭാവതത്ത് ആദ്യമായി ചോദിച്ചതു്. ശരച്ചന്ദ്രൻ ഒന്നു ഞെട്ടി.

ശര:—സുലോചന എവിടെന്നോ? അവൾ ഇവിടെയില്ലേ?

കാളി:—ഇല്ല; ഇന്നു് ഒരു മണിക്ക് അവൾ പുറത്തേക്കു പോയി. 1.'15 നുള്ള വണ്ടിക്കാണു പോയതു്. റെയിൽവേ സ്റ്റേഷനിൽ ഞാൻ എൻെറ കാറിൽ കൊണ്ടുപോയി വിട്ടു.

ശര:—എന്നിട്ട് എവിടെപ്പോകുന്നെന്നോ എപ്പോഠം മടങ്ങി എത്തുമെന്നോ ഒന്നും ചോദിച്ചില്ലേ?

കാളി:—അവഠം നിങ്ങളോടു മുൻകൂട്ടി പറഞ്ഞിരിക്കുമെന്നു വിചാരിച്ചു് ഞാൻ ഒന്നും ചോദിച്ചില്ല.

ശര:—അവളുടെ സാമാനങ്ങഠം വല്ലതും കൊണ്ടുപോയിട്ടുണ്ടോ?

കാളി:—ഒരു ചെറിയതോൽപെട്ടിമാത്രം കൊണ്ടുപോയി; നിങ്ങളുടെ അനുവാദം വാങ്ങിയിട്ടുണ്ടെന്നു് അവഠം സൂചിപ്പിക്കുകയും ചെയ്തു.

ശരച്ചന്ദ്രൻ അദ്ദേഹത്തിൻെറ മുറിയിലേക്കു പോയി. പുതിയ ഡ്രൈവറെ വിളിച്ചു് ഇങ്ങനെ ചോദിച്ചു.

ശര:—സുലോചന എവിടെ?

താരാ:—രാത്രി മുഴുവൻ ഉറങ്ങാതിരുന്നതുകൊണ്ടു് ഞാൻ അല്പം ഉറങ്ങിപ്പോയി. ഉണൎന്നു് അന്വേഷിച്ചപ്പോഠം അവരേയും ദത്തിനേയും കണ്ടില്ല. കുറേകഴിഞ്ഞു് അദ്ദേഹം തിരിച്ചു വന്നു.

ശര:—അവഠം നിങ്ങളോടു് ഒന്നും പറഞ്ഞില്ലേ?

താരാ:—ഇല്ല. പന്ത്രണ്ടു മണിക്കു ഞാൻ അവരെക്കണ്ടു, അപ്പോഠം അവർ ടെലഫോൺ മുറിയിൽ നില്ക്കുകയായിരുന്നു.

ശര:—പരിചയക്കാർ ആരെങ്കിലും ക്ഷണിച്ചിരിക്കും. ഏതായാലും നിങ്ങഠം തെററുകാരനല്ല. പകൽ ആപത്തൊന്നും ഉണ്ടാവുകയില്ലെന്നു തീൎച്ചയാക്കി രാത്രിയിൽ മാത്രം സൂക്ഷിച്ചാൽ മതിയെന്നു പറഞ്ഞ ഞാൻ തന്നെയാണു വിഡ്ഢി. ശരച്ചന്ദ്രൻ കെട്ടിടത്തിൻെറ പ്രധാനമുറിയിലേക്കു മടങ്ങി.

ശര:—ബിഹാരീ; സുലോചനയെ കാണ്മാനില്ലെന്ന് ഫോൺ വഴി കമ്മിഷണരെ അറിയിച്ചേക്കൂ. ഇവിടത്തെ റെയിൽവേ സ്റ്റേഷനിൽ അന്വേഷിച്ചതു കൊണ്ടു ഫലമില്ല. ധാരാളം ജനങ്ങൾ വരികയും പോകുകയും ചെയ്യുന്ന ഒരു സ്റ്റേഷനല്ലേ? പോരെങ്കിൽ 1. 15 നുള്ള വണ്ടി എക്സ്പ്രസ്സുമാണല്ലോ.

കാളി:—ഒരു പക്ഷേ അയാളെക്കാണാൻ പോയിരിക്കും.

ശര:—ഏതാളേ?

കാളി:—മോഹനലാലിനെ? ഇതെല്ലാം അവൻ ഒളിച്ചിരുന്നുകൊണ്ടു ചെയ്യുന്ന കൃത്രിമങ്ങളാണ്.

ശര:—അയാളുടെ കാര്യം ഞാൻ ഓർമ്മിച്ചില്ല.

കാളിപ്രഭാവദത്ത് താൻ അന്വേഷിക്കട്ടേ എന്നു പറഞ്ഞു് പുറത്തേക്കു പോയി. രണ്ടു മണിക്കൂർ കഴിഞ്ഞപ്പോൾ ശരച്ചന്ദ്രനു രണ്ടു കമ്പിസന്ദേശങ്ങൾ കിട്ടി. അവയിൽ ഒന്നു സുലോചന അയച്ചതായിരുന്നു. "കപാക്കർ തെരുവിൽ 479-ാം നമ്പ്ര ഗൃഹത്തിൽ ഉടൻതന്നെ എത്തണം. ഞാൻ സുഖമായി ഇവിടെ എത്തി. ഇവിടെ വന്ന ശേഷം അത്ഭുതകരമായ ഒരു സംഗതി അറിയാൻ ഇടയായി. അങ്ങയുടെ സ്നേഹിതനേയും താരാസിങ്ങിനേയും കൂടി കൊണ്ടുവരണം. സുശീല താരാസിങ്ങിനെ കാത്തിരിക്കുന്നു" എന്നിത്രയുമാണ് ആ സന്ദേശത്തിൽ അടങ്ങിയിരുന്നതു്.

ശര:—ഈ സുശീല ആരു്?

താരാ:—എന്റെ.........

ശര:—ഓഹോ! നിങ്ങൾ വിവാഹം ചെയ്യാൻ നിശ്ചയിച്ചിരിക്കുന്ന സ്ത്രീയോ? നാലഞ്ചുദിവസം മുമ്പു

പത്രത്തിൽ കണ്ടല്ലോ; അവർ കപാക്കർത്തെരുവിലാണോ താമസിക്കുന്നതു്?

താരാ:—അല്ല; പക്ഷെ അതിനടുത്താണു്.

ശര:—വണ്ടിയുടെ സമയമായി; നിങ്ങൾ രണ്ടുപേരും വേഗം തയ്യാറാകിൻ. ഉടൻതന്നെ പുറപ്പെടണം.

പത്തേമുക്കാൽ മണിക്കു് അവർ കപാക്കർത്തെരുവിൽ 479-ാം നമ്പ്ര കെട്ടിടത്തിന്റെ മുൻവശം എത്തി.

ബിഹാ:—നമുക്കു് എന്തോ പ്രമാദം പററിയിട്ടുണ്ടു്. ഈ കെട്ടിടം ഒരു ഗ്രാമവിദ്യാലയമാണു്.

ശര:—ഏതായാലും അകത്തുകടന്നു് അന്വേഷിക്കാം.

അവർ അകത്തേക്കു കടന്നു.

ഗൃഹനായകൻ:—എന്താണു വേണ്ടതു്?

ശര:—ഇവിടെ വരണമെന്നു ഞങ്ങൾക്കൊരു കമ്പികിട്ടി. കമ്പി കയ്യിൽ കൊടുത്തു.

ഗൃഹ:—479-ാം നമ്പ്ര കെട്ടിടം ഇതുതന്നെ. പക്ഷെ ഇവിടെ ഞാനും എന്റെ ഭാര്യയുമേയുള്ളു. ഞങ്ങൾ ഇതിനോടു ചേർന്നു് ഒരു പള്ളിക്കൂടം നടത്തിക്കൊണ്ടു് ഇവിടെ താമസിക്കയാണു്. കമ്പി അയച്ചയാൾക്കു നമ്പ്ര തെററിപ്പോയിരിക്കാം.

താരാ:—നമുക്കു സുശീലയെക്കണ്ടു ചോദിക്കാം.

അവർ സുശീലയുടെ ഗൃഹത്തിലേക്കു പോയി. എന്നാൽ നിർഭാഗ്യവശാൽ അവൾക്കും സുലോചനയെപ്പററി യാതൊരു അറിവും ഇല്ലായിരുന്നു.

ശര:—ദത്തിനു് സ്വകാര്യമായി എന്തോ ചെയ്യാനുണ്ടു്. അതിലേക്കു നമ്മെ അകറ്റാൻ വേണ്ടി പ്രയോഗിച്ച ഒരു തന്ത്രമാണു് ഈ കമ്പി. അതുകൊണ്ടു നമുക്കു് കഴിയുന്നതും വേഗത്തിൽ മദനാമോഹനസൌധത്തിൽ എത്തണം. നേരേ കാറിൽ പോകുകയേ നിവ്വാഹമുള്ളു. ഒരുമണിക്കു് മുമ്പു അവിടെഎത്താം.

അവർ ഉടൻതന്നെ തിരിച്ചു. കാർ അസാധാരണ വേഗത്തിൽ വിടേണ്ടിയിരുന്നതിനാൽ ശരച്ചന്ദ്രൻ തന്നെയാണു സാരഥ്യം വഹിച്ചതു്. ഏതായാലും പന്ത്രണ്ടര മണിക്കു് അവർ മനോമോഹനസൌധത്തിൽ എത്തി. ഒരു ഭൃത്യൻ ശരച്ചന്ദ്രൻെറ കയ്യിൽ രണ്ടെഴുത്തുകൾ കൊടുത്തു. അതിൽ പെൻസിൽകൊണ്ടു് ഇപ്രകാരം എഴുതിയിരുന്നു "ഹെഡ്ക്വാർട്ടേഴ്സ്:—പെട്ടെന്നു് സുലോചനയുടെ ഒരു ഫോൺസന്ദേശം ലഭിച്ചതനുസരിച്ചു് ഞാൻ അവളെ അനുഗമിച്ചുപോകുന്നു."

ബിഹാ:—ഇതും ഒരു തന്ത്രമാണു്, സംശയമില്ല.

ശര:—ഏതായാലും നമുക്കൊങ്ങാം. രാത്രിയിൽ എന്തു ചെയ്യാനാണു്.

ശരച്ചന്ദ്രൻ ഗാഢമായ നിദ്രയിൽ ലയിച്ചു. എന്നാൽ താരാസിങ്ങിനേയോ ബിഹാരിലാലിനേയോ നിദ്രാദേവി എത്തി നോക്കുകപോലും ചെയ്തില്ല.

പിറേറന്നു് അതിരാവിലെ എഴുന്നേററു് തോട്ടത്തിൽ നടക്കുമ്പോൾ സുലോചനയുടെ ഒരു ഷൂ പുറത്തേക്കുള്ള വഴിയരികിലായി കിടക്കുന്നതുകണ്ടു് ശരച്ചന്ദ്രൻ കയ്യിൽ എടുത്തുകൊണ്ടു തൻെറ മുറിയിലേക്കു മടങ്ങി. ബിഹാരിലാലും താരാസിങ്ങും അദ്ദേഹത്തിനെക്കണ്ടു് അടുത്തുചെന്നു.

ശര:—എൻെറ ഊഹം തെറ്റിപ്പോയി. സുലോചന സ്വമനസ്സാലെ പുറത്തുപോയതല്ല. ഇതാ ഈ ഷൂ നോക്കുക; അവൾ മനഃശല്യംകൊണ്ടു് ഒടിച്ചു ദൂരെ എറിഞ്ഞതാണെന്നു് എനിക്കു തോന്നുന്നു. ദത്തിൻെറ സംസാരം കേട്ടപ്പോൾ തന്നെ എൻെറ മനസ്സിൽ അങ്കുരിച്ച ആശങ്ക ഇപ്പോൾ ബലപ്പെട്ടു. എല്ലാം

സാവധാനമെങ്കിലും തെളിഞ്ഞു വരുന്നുണ്ട്. മിക്കവാറും പൂർത്തിയായി എന്നു തന്നെ പറയാം.

ഇത്രയും മാത്രം പറഞ്ഞിട്ട് ശരച്ചന്ദ്രൻ ചിന്താമഗ്നനായി. കാൽ മണിക്കൂറോളം ആ നിലയിൽ കഴിച്ചുകൂട്ടി; അനന്തരം പെട്ടെന്നെ ഇറങ്ങി കാറിൽ കയറി റെയിൽ വേസ്റ്റേഷനിലേക്ക പോയി.

ശരച്ചന്ദ്രൻ പ്ലാററ്ഫാറത്തിൽ ചെന്നതും ഒരു വണ്ടി പ്ലാറ്റ് ഫാറത്തിൽ നിന്നു മെല്ലെ നീങ്ങിയതും ഒരു മിച്ചു കഴിഞ്ഞു. അദ്ദേഹം വണ്ടിയിലേക്ക നോക്കി, ഒരു ഒന്നാം ക്ലാസുമുറിയിൽ മോഹനലാൽ ഇരിക്കുന്നതും തന്നെ കണ്ടുകൊണ്ട് അയാൾ എതിർവശത്തേക്ക പെട്ടന്നെ തിരിഞ്ഞതും അദ്ദേഹം സൂക്ഷിക്കാതിരുന്നില്ല. അനന്തരം അരമണിക്കൂറോളം സ്റ്റേഷനിൽ കഴിച്ചുകൂട്ടിയിട്ട് അദ്ദേഹം മനോമോഹനസൌധത്തിലേക്ക മടങ്ങി. ബിഹാരിലാൽ ചിന്താമഗ്നനായി വരാന്തയിൽ നിൽക്കുകയായിരുന്നു.

ശര:—വല്ല വിവരവും ഉണ്ടോ?

ബിഹാ:—ഇല്ല.

ശര:—ദത്ത് വന്നോ?

ബിഹാ:—ഇപ്പോൾ മുകളിലേക്ക കയറി.

ശര:—നിങ്ങൾ ദയവുചെയ്തു താരാസിങ്ങിനെ എൻെറ മുറിയിലേക്ക് അയക്കണം.

ശരച്ചന്ദ്രൻ അദ്ദേഹത്തിന്റെ മുറിയിലേക്ക് പോയി. അല്പം കഴിഞ്ഞു താരാസിങ്ങും അദ്ദേഹത്തിൻെറ അടുത്തെത്തി.

ശര:—ഏഴെട്ടുമാസം മുമ്പ് നടന്ന ജവിങ്ങ്ടൺ ഇൻസ്റ്റിട്ട്യൂട്ട് പ്രോസിക്യൂഷൻ കേസ്സ് നിങ്ങൾക്ക് ഓർമ്മയുണ്ടോ?

താരാ:--ഉണ്ടു്, ഞാനാണു് ആ കേസ്സ് അന്വേഷിച്ചതു്. ഗവർമ്മെൻറു് അംഗീകാരമില്ലാത്ത ഒരു പ്രസവാലയം ആയിരുന്നു അതു്. അവിടെ പലതും നടന്നുകൊണ്ടിരുന്നു. താര എന്ന ഒരു സ്ത്രീയായിരുന്നു അതിൻെറ ഉടമസ്ഥ. അവളെ ആ കേസ്സിൽ ആറു മാസം ശിക്ഷിച്ചു. ശിക്ഷതീൎന്നു് ഈയ്യിടെ ഇറങ്ങിയിട്ടുണ്ടു്.

ശര:--നിങ്ങൾ ഉടൻ തന്നെ പോയി ആ സ്ത്രീയെ കണ്ടുപിടിക്കണം. അവർ ഇപ്പോൾ എന്തുചെയ്യുന്നെന്നും മററുമുള്ള വിവരങ്ങൾ അന്വേഷിക്കണം. എൻെറ അനുവാദം കിട്ടുന്നതുവരെ അവളെ നിങ്ങളുടെ നോട്ടത്തിൽ വെച്ചുകൊള്ളണം. അവരെ കണ്ടുപിടിച്ചാലുടൻ ആഫീസിലേക്കു ഫോൺ ചെയ്യണം. എൻെറ ഉദ്ദേശം അറിയാമല്ലോ.



അനന്തരം ഗൂഢമായി ചില നിർദ്ദേശങ്ങൾകൂടി നൽകിയിട്ടു് താരാസിങ്ങിനെ അയച്ചു.

അന്നു നാലുമണിക്കു ശേഷമേ ദത്തു ശരച്ചന്ദ്രനെ സന്ദർശിച്ചുള്ളു. അപ്പോഴും ഉറക്കച്ചടവുകൊണ്ടുള്ള ക്ഷീണം അയാളെ വിട്ടുമാറിയിരുന്നില്ല. കാപ്പി കുടിക്കാൻ കപ്പു കയ്യിൽ എടുത്തിട്ടു കയ്യു വിറയ്ക്കുന്നു.

ശര:—മിസ്റ്റർ ദത്തു്; അങ്ങു വയസ്സനായിപ്പോയല്ലേ? കയ്യു വിറയ്ക്കുന്നു.

കാളി:—ഞാൻ അത്ര വയസ്സനല്ല. ഏതായാലും എനിക്കു പ്രായം കൂടി വരുന്നതിനെപ്പററി ആരും എന്നെ ഓർമ്മിപ്പിക്കുന്നതു് എനിക്കു് ഇഷ്ടമല്ല.

കാപ്പികുടികഴിഞ്ഞു് ദത്തു് മുകളിലേക്കുപോയി.

സന്ധ്യാകാലം സമീപിച്ചു. ശരച്ചന്ദ്രനും ബിഹാരിലാലും സംസാരിച്ചുകൊണ്ടിരിക്കെ ദത്തിൻെറ മുറിയിൽ

അലറിയ ഒരു രോദനം കേട്ടു. ശരച്ചന്ദ്രൻ നിമിഷനേരം ശ്രദ്ധിച്ചുനിന്നശേഷം ആ മുറിയിലേക്ക് ഓടി. ബലമായി ചാരിയിരുന്ന കതകു തള്ളിത്തുറന്ന് അദ്ദേഹം അകത്തു കടന്നു. കാളിപ്രഭാവദത്ത് വാടി വിളർത്ത് അവശനായി ഒരു കസേരയിൽ ഇരിക്കുന്നു. കഴുത്തിൽ ഒരു ടൌവ്വൽ വളരെ ബലമായി ബന്ധിച്ചിരുന്നതിനുപുറമേ കെട്ടിന്റെ ഇടയിൽ കൂടി ഒരു റൂൾത്തടിയും തിരുകിക്കയറ്റിയിരുന്നു. റൂൾത്തടി പിടിച്ചു ഉലയ്ക്കുകയാൽ ശ്വാസം മുട്ടി ദത്തു പുറപ്പെടുവിച്ച ശബ്ദമാണു താൻ കേട്ടതെന്ന് ശരച്ചന്ദ്രൻ ഊഹിച്ചു. അദ്ദേഹം പൊടുന്നനവെ റൂൾത്തടി വലിച്ചെടുത്തു. അനന്തരം ടൌവ്വലിന്റെ കെട്ട് അഴിച്ചുകളഞ്ഞു. ദത്ത് ബോധരഹിതനായി കസേരയിൽ ചെന്നു വീഴാൻ തുടങ്ങുന്നതു കണ്ട് അദ്ദേഹം അയാളെ താങ്ങി എടുക്കാൻ ശ്രമിച്ചു. പക്ഷേ ഇടതുകയ്യ് കസേരയുടെ കയ്യോടു ചേർത്ത് ബന്ധിച്ചിരുന്നതിനാൽ ആ കെട്ടും അറുത്തു കളയേണ്ടിവന്നു.

ശരച്ചന്ദ്രൻ ബിഹാരിലാലിനോട്, ദത്തിനെ ശുശ്രൂഷിക്കാൻ ഏർപ്പാടു ചെയ്തിട്ട് അതിനടുത്തുള്ള ചെറിയ മുറിയിലേക്കു കടന്നു. പെട്ടെന്ന് ആരോ ഒരാൾ ഏണിപ്പടിയുടെ താഴെ നിൽക്കുന്നതായി തോന്നുകയാൽ അദ്ദേഹവും താഴേയ്ക്കു് ഇറങ്ങാൻ തുടങ്ങി. പക്ഷെ അദ്ദേഹം ചുവട്ടിൽ എത്തുന്നതിനുമുമ്പ് അയാൾ ഗേറ്റും കടന്ന് റോഡിലേയ്ക്കു് ഓടുകയാൽ ശരച്ചന്ദ്രൻ ഭഗ്നാശനായി മുകളിലേക്കു തന്നെ പോയി.

കാളിപ്രഭാവദത്ത് ഇരുന്നിരുന്ന കസേരയോടു ചേർന്നു കിടന്ന മേശമേൽ ഒരു കടലാസിൽ "റിവർവ്യൂ" എന്ന് എഴുതിവെച്ചിരുന്നതു് അദ്ദേഹം കണ്ടു. മഷി ഉണങ്ങിയിരുന്നില്ല. ദത്തിനു് അല്പം ആശ്വാസം ലഭിച്ചയുടൻ

ന്നയാൾ എഴുന്നേററു് ആ കടലാസ്സു് ഒരു ബു്ക്കുകൊണ്ടു് മറച്ചുവെച്ചതും അദ്ദേഹം സൂക്ഷിക്കാതെ രുന്നില്ല.

ഒരു മണിക്കൂർ കൂടി കഴിഞ്ഞതശേഷം ദത്തു് ഇപ്രകാരം പറഞ്ഞു:—ഞാൻ അവിടെ ഇരുന്നു് എഴുതിക്കൊണ്ടിരിക്കുമ്പോൾ വാതലരികിൽ നിന്നുകൊണ്ടു് ഒരാൾ "കയ്യുയർത്തുക" എന്നു് ആജ്ഞാപിച്ചു. ഞാൻ പുറവും നോക്കി. ഒരാൾ മുഖം മൂടിക്കൊണ്ടു നിൽക്കുന്നതു കണ്ടു. മുഖം മൂടിയിരുന്നെങ്കിലും അതു മോഹനലാൽ ആണെന്നു് എനിക്കു് മനസ്സിലായി. അയാൾ കൈത്തോക്കു ചൂണ്ടിക്കൊണ്ടു് അകത്തു കടന്നു് നിങ്ങൾ കണ്ട രൂപത്തിൽ എന്നെ ബലമായി ബന്ധിച്ചു. ഞാൻ ശബ്ദിച്ചാൽ അയാൾ എന്നെ വെടിവെക്കുമെന്നു് എനിക്കു ബോദ്ധ്യമായി. എങ്കിലും രണ്ടടി കടത്തിയപ്പോൾ ഞാൻ അറിയാതെ ശബ്ദിച്ചുപോയി.

ശര:—ആ ശബ്ദമായിരിക്കും ഞാൻ കേട്ടതു്. അയാൾ എന്തിനായി ഇതെല്ലാം ചെയ്തു?

കാളി:—അതു് അയാളോടു തന്നെ ചോദിക്കണം.

ശര:—നിങ്ങളെ കൊല്ലണമെന്നായിരുന്നു അയാളുടെ ഉദ്ദേശമെങ്കിൽ അതിനു തോക്കുണ്ടായിരുന്നല്ലോ. ആ സ്ഥിതിക്കു നിങ്ങളെക്കൊണ്ടു് എന്തോ പറയിക്കണമെന്നു് അയാൾ ഉദ്ദേശിച്ചിരുന്നിരിക്കും. (ബിഹാരിലാലിനോടു്) മണി ഏഴു കഴിഞ്ഞിരിക്കും, നിങ്ങൾ ആഫീസിൽ പോയി വല്ല വിശേഷവും ഉണ്ടോ എന്നു് അന്വേഷിച്ചിട്ടു വരാൻ ഭൃത്യനോടു പറയണം. ആഫീസു് എന്നു പറഞ്ഞതുകൊണ്ടു് കൽക്കത്തായ്ക്കു പോകേണ്ട. എൻെറ ഇപ്പോഴത്തെ ആഫീസു് അടുത്തുള്ള റെയിൽവേസ്റ്റേഷൻ തന്നെയാണു്.

കാളി:—ഈ സംഭവങ്ങളൊന്നും ഉണ്ടാകാതെ സൂക്ഷിക്കാൻ എനിക്കു കഴിയും. പക്ഷെ, എന്തു ചെയ്യും. പരസ്പരബന്ധമില്ലാത്ത പല സംഭവങ്ങൾ ആണു് ഉണ്ടായിക്കൊണ്ടിരിക്കുന്നതു്. ഒന്നും ഊഹിക്കാൻ പോലും നിവ്വാഹമില്ല.

ബിഹാ:—ഇതെല്ലാം അവൻ ഒരുവൻ ചെയ്യുന്നതാണു്. (പരിഭ്രമിച്ചു ചുററും നോക്കുന്നു.) അരവിന്ദലാലിനെ കൊന്നതും സുലോചനയെ ഒളിച്ചിരിക്കുന്നതും എല്ലാം അയാൾ തന്നെ.

ശര:—ഒരാളുടെ പ്രവൃത്തികൾ സൂക്ഷിച്ചാൽ പോരാ, ഒരു കേസ്സു് അന്വേഷിച്ചാൽ പോരാ, കേസ്സിനു ആസ്പദമായി ഒരുദ്ദേശം സങ്കല്പിച്ചു് അന്വേഷണം നടത്തിയാൽ പോരാ, ആകപ്പാടെ എന്തൊരു വിഷമം! കൊലപാതകത്തിനും സുലോചനയുടെ തിരോധാനത്തിനും തമ്മിലുള്ള ബന്ധത്തെപ്പററിയാണു് ഇന്നു മുഴുവൻ ഞാൻ ആലോചിച്ചുകൊണ്ടിരുന്നതു്. അതറിഞ്ഞാൽ സകലതും അറിഞ്ഞു എന്നുതന്നെ പറയാം.

കാളി:—ഇനിയും നമുക്കു ഭക്ഷണം കഴിഞ്ഞിട്ടു സംസാരിക്കാം. എനിക്കു വളരെ ക്ഷീണം ഉണ്ടു്.

# അദ്ധ്യായം ൰൬

## ഒരു നീണ്ട കഥ

ഭക്ഷണത്തിനശേഷം ശരച്ചന്ദ്രനേയും കൂട്ടിക്കൊണ്ടു് ഒത്തു് മുകളിലേക്കു പോയി.

കാളി:—സുലോചനയെപ്പററി ഒന്നും അറിഞ്ഞില്ലേ?

ശര:—ഇല്ല; കാണാനില്ലെന്നുമാത്രം അറിയാം.

കാളി:—അതു് എന്റെ വേലക്കാർക്കുപോലും അറിയാവുന്ന സംഗതിയല്ലേ? അതിന ഇത്ര പേരുകേട്ട ഒരു സി. ഐ. ഡി. സൂപ്രണ്ടു വേണോ?

ശരച്ചന്ദ്രനു പെട്ടെന്നു കോപം വന്നു. പക്ഷെ അതിനെ സംയമനം ചെയ്തുകൊണ്ടു് അദ്ദേഹം ഇങ്ങനെ പറഞ്ഞു.

ശര:—ഇന്നലെ ഉച്ചയ്ക്കു് ഇവിടെ നിന്നു് അങ്ങു മോട്ടാറിൽ കയററിക്കൊണ്ടു പോയെന്നല്ല ഞാൻ മനസ്സിലാക്കിയിരിക്കുന്നതു്.

കാളി:—പിന്നെയോ?

ശര:—അങ്ങിനെ അങ്ങു ഞങ്ങളെ വിശ്വസിപ്പിക്കുന്നതിനു വേണ്ടതെല്ലാം ചെയ്തിരുന്നെങ്കിലും ഇന്നലെ രാത്രിവരെ അവളെ ഇവിടെത്തന്നെ തടവിൽ പാർപ്പിച്ചിരുന്നു. ഞങ്ങൾ തെററിദ്ധരിച്ചു് അങ്ങുമിങ്ങും ഓടുമ്പോഴെല്ലാം അവൾ ഇവിടെ ഉണ്ടായിരുന്നു. ഞങ്ങൾ രാത്രിയിൽ ഇവിടെ ഉണ്ടായിരിക്കരുതെന്നു കരുതിയാണു് കൃത്രിമമായി ഒരു കമ്പി അയച്ചതു്. ഞങ്ങൾ പുറത്തേക്കു പോയ ശേഷം അവളെ ഇവിടെ നിന്നു കൊണ്ടുപോയി.

കാളി:—ആരുകൊണ്ടുപോയി, എവിടെക്കൊണ്ടു പോയി?

ശര:––അന്വേഷിച്ചറിയണം. നമുക്ക് ഇവിടെയുള്ള മുറികളെല്ലാം ഒന്നു പരിശോധിക്കാം. വല്ല ലക്ഷ്യവും കിട്ടിയേക്കും. ആ കാണുന്ന വാതിൽ അങ്ങേയുടെ വായനമുറിയിലേക്കുള്ളതല്ലേ?

കാളി:—അതെ. അതിനടുത്തുള്ളതു് വിശേഷപ്പെട്ട ഒരു കുളിമുറിയാണു്. അതിനകം കണ്ടില്ലേ? കാണേണ്ടതാണു്.

ശരച്ചന്ദ്രൻ ആ മുറിയിൽ കടന്നു നോക്കി.

ശര:—ഇവിടെ നിങ്ങളുടെ ഭൃത്യന്മാർക്കു പ്രവേശം ഉണ്ടോ?

കാളി:—ഇല്ല, ഇതിനകത്തു് ആർക്കും പ്രവേശം ഇല്ല.

ശര:—അങ്ങു് എന്നും ഇതിനകത്തു വരാറുണ്ടോ?

കാളി:—ഇല്ല, ഒരാഴ്ചയിൽ അധികമായി, ഞാൻ ഇതിനകത്തു കടന്നിട്ടു്.

ശരച്ചന്ദ്രൻ ആലോചനാമഗ്നനായി അല്പനേരം നിന്നുപോയി.

കാളി:—എന്താണു് ആലോചിക്കുന്നതു്? വല്ല വിവരവും ആലോചനയിൽ കിട്ടിയോ?

ശര:––അങ്ങു പരിഹസിക്കേണ്ട. ഒരു വിവരമല്ല, പല വിവരവും ഞാൻ അറിഞ്ഞു കഴിഞ്ഞു. മോഹനലാൽ എന്തിനു വന്നു, അങ്ങേ കണ്ടിട്ടു് എന്താണു് അയാൾക്കു അറിയാനുണ്ടായിരുന്നതു്, താര ഇപ്പോൾ എവിടെ, അവൾ എന്തുചെയ്യുന്നു, റിവർവ്യൂ എവിടെ, ആ കെട്ടിടം ആരു് എങ്ങിനെ ഉപയോഗിക്കുന്നു, സുലോചന എവിടെ ഇത്രയും സംഗതികൾ ശരിക്കു് അറിഞ്ഞു കഴിഞ്ഞു. മേത്തു് മറുപടി ഒന്നും പറഞ്ഞില്ല.

ശര:—അരവിന്ദലാലിനു നേരിട്ട ദുമ്മരണത്തിനു ഞാൻ ആദ്യസാക്ഷിയായിത്തീരുകയാൽ അതിന്റെ അന്വേഷണം ഞാൻതന്നെ കയ്യേററു. കൃത്യം നടന്നിട്ടും കുറേ ദിവസമായി. ഇതിനകം കേസ്സിൻെറ സത്യസ്ഥിതി കണ്ടുപിടിക്കാൻ എനിക്കു് കഴിഞ്ഞിട്ടില്ലെന്നു് അങ്ങു വിശ്വസിക്കുകയും അതിനുലക്ക കൂടക്കൂടെ എന്നെ കളിയാക്കുകയും ചെയ്യുന്നു. ആദ്യത്തെ സംഭവം നടന്നശേഷം ആനന്ദമന്ദിരത്തിനു തീവെച്ചു, അവിടത്തെ കന്മാടത്തിൽ കടന്നു് ഒരു കവർച്ച നടത്തി, മാലതീമന്ദിരത്തിന്റെ വളപ്പിൽ വെച്ചു് ഒരു വെടിവെയ്പു നടന്നു, സുശീലാചനയെ കാണാതായി, അങ്ങേ ആരോ രണ്ടു പ്രാവശ്യം ഹിംസിച്ചു, ഇങ്ങനെ തുടൎച്ചയായി പലതും നടന്നിട്ടുണ്ടു്. ഈ സംഭവങ്ങളെപ്പററിയും എനിക്കു ശരിയായ തുൻപു കിട്ടിയില്ലെന്നാണു് നിങ്ങളുടെ എല്ലാം ധാരണ. എന്നാൽ ഇതെല്ലാം എൻെറ അന്വേഷണത്തിൽ ഒട്ടുമുക്കാലും തെളിഞ്ഞിരിക്കുന്നു. എന്നു മാത്രമല്ല, അതിനു വളരെ മുമ്പുനടന്നിട്ടുള്ള ചില അക്രമങ്ങൾപോലും തെളിവിൽ കൊണ്ടുവരത്തക്ക ലക്ഷ്യങ്ങൾ ഞാൻ ശേഖരിച്ചിട്ടുണ്ടു്. പക്ഷേ തെളിവു പൂൎത്തിയായിട്ടില്ലെന്നേയുള്ളു. ഇത്രയും ഞാൻ പറയാൻ തുടങ്ങുന്ന കഥയുടെ മുഖവുരയാണു്. ഇനിയും കഥ തന്നെ പറയാം. അൻപതിലധികം പ്രായമുള്ള ഒരാൾ ഇരുപതു വയസ്സായ ഒരു യുവതിയെ കാമിക്കുന്ന രസകരമായ ഒരു കഥയാണു് അതു്. തല്ക്കാലാവശ്യത്തിനായി അരവിന്ദലാലിന്റെ കഥ നമുക്കു് വിസ്മരിക്കാം.

കാളിപ്രഭാവദത്തിൻെറ മുഖം ഭയങ്കരമാംവണ്ണം വിളറി.

ശര:—അരവിന്ദലാൽ കൊല്ലപ്പെട്ടതിൻെറ പിറേറ ദിവസം ഞാൻ കണ്ട ഒരു സംഭവം കൊണ്ടു് കഥ തുടങ്ങാം. അരവിന്ദലാലിൻെറ വധം യാതൊരുദ്ദേശവും കൂടാതെ ചെയ്യപ്പെട്ടതാണെന്നു് നിങ്ങൾ പറയാറുള്ളതിനാൽ അക്കാൎയ്യത്തിൽ നിങ്ങളെ ഞാൻ ഇപ്പോൾ കുററക്കാരനാക്കുന്നില്ല.

കാളി:—അല്ലെങ്കിൽ, ആ കുററം എന്നിൽ ചുമത്താൻ നിങ്ങൾ ഉദ്ദേശിച്ചിരുന്നോ? അതുകൊള്ളാം. തല്ക്കാലത്തേക്കെങ്കിലും എന്നെ അപരാധിയാക്കേണ്ടെന്നു തീൎച്ചയാക്കിയതു് ഉപകാരം തന്നെ.

ശര:—കൊല നടന്നതിൻെറ പിറെറന്നു് ഞാൻ ഇവിടെ വന്നപ്പോൾ നിങ്ങൾ താര എന്നു പേരുള്ള ഒരാളോടു സംസാരിച്ചുകൊണ്ടിരുന്നു. ഇതിന്നു് ആയിരം രൂപാ പ്രതിഫലം കിട്ടും എന്നു നിങ്ങൾ പറയുന്നതു് ഞാൻ കേട്ടു. ജവിങ്ങ്ടൺ ഇൻസ്റ്റിററ്യൂട്ടു് എന്ന പേരും നിങ്ങൾ ഉച്ചരിച്ചു. അന്യരുടെ സംഭാഷണം ശ്രദ്ധിക്കുന്നതിൽ ഞാൻ തീരെ ലജ്ജയില്ലാത്തവനാണെന്നു് സമ്മതിച്ചുകൊള്ളുന്നു. നിങ്ങളുടെ സംഭാഷണം കേട്ടശേഷം ആ സ്ഥാപനത്തേയും ആ സ്ത്രീയേയും മററുംപററി അന്വേഷിച്ചു വേണ്ടതെല്ലാം മനസ്സിലാക്കി. നിങ്ങൾ സുശീലാചന്ദ്രയെ കാമിക്കുന്നു. പക്ഷെ അവൾ നിങ്ങളെ സ്നേഹിക്കുന്നുപോലുമില്ല. സത്യം പറയുന്നപക്ഷം അവൾ എന്റെ സ്നേഹിതനെയാണു കാമിക്കുന്നതു്. അയാളെക്കാൾ യോഗ്യനായ ഒരു ഭൎത്താവിനെ അവൾക്കു കിട്ടാനും പ്രയാസമാണു്. ഇതും നിങ്ങൾക്കറിയാം. അതുകൊണ്ടു് അവളെ അകററാൻ

നിങ്ങൾ തീർച്ചയാക്കി. ഒരു പക്ഷെ അരവിന്ദലാലിന്റെ മരണത്തിനു മുൻപുതന്നെ അവളെ കയ്യിലാക്കണമെന്നു് നിങ്ങൾ തീർച്ചയാക്കിയിരിക്കും. നിങ്ങളെപ്പറ്റിയും ബിഹാരിലാലിനെപ്പറ്റിയും ഉള്ള അവളുടെ മനോഭാവം ഞാൻ അവളുടെ ഡയറി കണ്ടാണു മനസ്സിലാക്കിയതു്. ഡയറിയുടെ കാര്യം അറിഞ്ഞിരുന്നതുകൊണ്ടു് അവളെ ഭയപ്പെടുത്തി അതു നിങ്ങൾ അപഹരിച്ചു. ഡയറിയിൽനിന്നു് നിങ്ങളോടുള്ള വെറുപ്പും ബിഹാരിയോടുള്ള പ്രേമവും അവൾ സ്പഷ്ടമാക്കി എഴുതിയിരുന്നിരിക്കാം.

കാളിപ്രഭാവദത്തിന്റെ മുഖത്തു് വെറുപ്പും കോപവും പരിഭ്രമവും മാറിമാറി കളിയാടി.

കാളി:— അവനെക്കൊണ്ടു ചുടണം. അവൻ ഇടയ്ക്കു ചാടിയില്ലായിരുന്നെങ്കിൽ ........

ശര:— മറ്റൊരു ലാലോ, ഘോഷോ, ദത്തോ, അവളെ കൊണ്ടുപോകുമായിരുന്നു. എന്നാലും നിങ്ങൾക്കു് അവളെ കിട്ടുമായിരുന്നില്ല. ഏതായാലും ഡയറി കണ്ടതോടുകൂടി നിങ്ങളുടെ ആശ തീരെ നശിച്ചു. പക്ഷേ എങ്ങിനെയെങ്കിലും അവളെ സ്വാധീനപ്പെടുത്തണമെന്നുള്ള വിചാരം ഉപേക്ഷിച്ചുമില്ല. ഈ വിഷമഘട്ടത്തിൽ താര ജയിലിൽ നിന്നു് ഇറങ്ങിയിട്ടുണ്ടെന്നു് നിങ്ങൾ ഓർമ്മിച്ചു. പണത്തിനു വേണ്ടി എന്തു ചെയ്യാനും മടിക്കാത്ത ഒരു രാക്ഷസിയാണു് അവളെന്നു നിങ്ങൾക്കറിയാം. അതുകൊണ്ടു് നിങ്ങൾ അവളെ പാട്ടിലാക്കി. സുലോചനയെ സൂക്ഷിക്കാൻ അവളെ ഏല്പിച്ചു. മാൻകുട്ടിയെ സൂക്ഷിക്കേണ്ടതു് ചെന്നായ് ആണല്ലോ. ഒരു

പക്ഷെ അവൾക്കു ഭ്രാന്താണെന്നുകൂടി നിങ്ങൾ പറഞ്ഞിരിക്കും.

കാളി:—നിങ്ങൾ വളരെ കുററങ്ങൾ എന്റെ തലയിൽ ചുമത്തുന്നുണ്ടല്ലോ. കൊള്ളാം; മുഴുവനും കേൾക്കട്ടെ.

ശര:—വാസ്തവംതന്നെ! ഞാൻ പല കുററങ്ങൾ നിങ്ങളിൽ ആരോപിക്കുന്നുണ്ടു്. നിങ്ങൾ ഈയിടെ അഭിനയിച്ചുവന്ന നാടകത്തിന്റെ അന്ത്യരംഗം ഈ മുറിയിൽവെച്ചുതന്നെയാണു് അഭിനയിച്ചതു്. നിങ്ങൾക്കു താരയിൽനിന്നു് ഒരു ടെലഫോൺസന്ദേശം കിട്ടി. അതു പ്രതീക്ഷിച്ചാണു് നിങ്ങൾ സുലോചനയെ തടവിൽ വെച്ചിരുന്നതു്. പകൽ നിങ്ങൾ കാറിൽ പുറത്തുപോയിരിക്കാം. പക്ഷെ അപ്പോൾ സുലോചനയെ കൊണ്ടുപോയില്ല. താരയുടെ സന്ദേശം അറിഞ്ഞതിനുശേഷം, ഞങ്ങളെല്ലാം സുലോചനയെ അന്വേഷിച്ചു പോയിരുന്നപ്പോൾ, നിങ്ങൾ അവളെ ഇവിടെനിന്നു കൊണ്ടുപോയി. നിങ്ങൾ അവളെ ഭയപ്പെടുത്തിയോ വലിച്ചിഴച്ചോ എങ്ങിനെ കൊണ്ടുപോയെന്നു് എനിക്കു നിശ്ചയമില്ല. സ്വന്തം മനസ്സാലെയല്ലെന്നുള്ളതിനു ലക്ഷ്യമായിട്ടാണു് അവൾ ഒരു ഷൂ ഒടിച്ചു പുറത്തെറിഞ്ഞിരിക്കുന്നതു്. അവൾക്കു് ആപത്തുണ്ടാകുമെന്നു ഞാൻ ശങ്കിച്ചിരുന്നു. അതുകൊണ്ടാണു് സമർത്ഥനായ ഒരു ഇൻസ്പെക്ടററെ എന്റെ ഡ്രൈവറെന്ന നിലയിൽ ഞാൻ ഇവിടെ പാർപ്പിച്ചതു്. അയാളെ വഞ്ചിച്ചു് അവളെ കൊണ്ടുപോകാൻ വിഷമമാണെന്നു കണ്ടു് നിങ്ങൾ പ്രയോഗിച്ച വിദ്യ, സുലോചനയെ ഒളിച്ചുവെച്ചുകൊണ്ടു് അവളുടേതായി ഒരു കമ്പി അയച്ചതു്, ഫലിച്ചു. അതുകൊണ്ടാണു് നിങ്ങൾക്കു്

അവളെ ഇവിടെനിന്നു കൊണ്ടുപോകാൻ സാധിച്ചതു്.

കാളി:—ഇത്ര ബുദ്ധിമാനെങ്കിൽ അവളെ എന്തിനു് ഇവിടെ കൊണ്ടുവന്നു.

ശര:—അതു ന്യായമായ ചോദ്യം; ഞാൻ പ്രതീക്ഷിച്ചിരുന്നതും തന്നെ. അതിനുള്ള മറുപടിയും പറയാം. അവളെ തനിച്ചു താമസിപ്പിക്കാൻ എനിക്കു വിശ്വാസം ഇല്ലായിരുന്നു. ഇവിടെക്കൂടി താമസിച്ചാൽ കേസ്സു സംബന്ധിച്ചു പല വിവരങ്ങളും അറിയാൻ കഴിയുമെന്നും ഞാൻ ആശിച്ചു. അതുകൊണ്ടാണു് ഇത്രയും സംഭവിച്ചതു്.

കാളി:—സുലോചന ഇപ്പോൾ എവിടെ?

ശര:—റിവർവ്യൂവിൽ; ഇന്നലെ നിങ്ങളുടെ കാർ സഞ്ചരിച്ച ദൂരവും ഇവിടെനിന്നു റിവർവ്യൂവിൽ പോയി തിരിച്ചുവരാനുള്ള ദൂരവും കണക്കാക്കിയാൽ ഇതു് ആക്കും നിശ്ചയിക്കാവുന്നതാണു്. ഏതായാലും സുലോചന ഇപ്പോൾ താരയുടെ മേൽനോട്ടത്തിൽ അവിടെയുണ്ടു്.

കാളി:—ഇനിയും നിങ്ങളുടെ പ്ലാൻ എന്താണു്?

ശര:—അതു പറയാനുണ്ടോ? സുലോചനയെ ആദ്യമായി മോചിപ്പിക്കണം. അടുത്ത കാൎയ്യം അതിനുശേഷം തീർച്ചയാക്കാം.

കാളി:—അവളെ എങ്ങിനെ കൊണ്ടുപോയെന്നു് ആലോചിച്ചു നിങ്ങൾ വിഷമിക്കേണ്ട; അതു ഞാൻ തന്നെ പറയാം. സുലോചനയെ ഈ മുറിയിൽ

കൂട്ടിക്കൊണ്ടുവന്നു. നിങ്ങൾ നില്ക്കുന്നിടത്തുതന്നെ യാണു് അവളും നിന്നതു്. ഇനിയും ഒരക്ഷരം മിണ്ടിപ്പോകരുതു്.

എന്നു പറഞ്ഞു് ഒരു കൈത്തോക്കു കയ്യിൽ എടുത്തു.

ശര:—ഇതാ മറെറാരു സംശയവും തീൎന്നു. അരവിന്ദലാലിനെ വെടിവെച്ചു കൊന്നതും നിങ്ങൾതന്നെയാണു്. ഈ തോക്കുകൊണ്ടുതന്നെയാണു് വെടിവെച്ചതു്.

കാളി:—അതെ, അരവിന്ദലാലിനെ എന്റെ ഹിതത്തിനു വിപരീതമായി ഞാൻ കൊന്നു; അതുപോലതന്നെയാണു നിങ്ങളേയും ഞാൻ കൊല്ലാൻപോകുന്നതു്.

കാളിപ്രഭാവദത്തു് ശരച്ചന്ദ്രന്റെ നേരെ തോക്കു നീട്ടി; ആ സമഗ്രധീമാനാകട്ടെ ക്രുദ്ധൽക്കൂടാതെ നില്ക്കുന്നു. ദത്തു് വളരെ പണിപ്പെട്ടിട്ടും വെടിതീൎന്നില്ല.

ശര:—എന്തു്, ആറു വെടിതീരുന്ന കുഴലല്ലേ അതു്. ഇപ്പോൾ ഒരു വെടിപോലും വെയ്ക്കാൻ നിങ്ങൾക്കു ശക്തിയില്ലെന്നോ? കഷ്ടം! മിസ്റ്റർ ദത്തു്, പോലീസ്സ് ഡിപ്പാർട്ടുമെന്റിൽ ഉദ്യോഗത്തിലിരുന്നുകൊണ്ടു് അന്യരെ വഞ്ചിച്ചും ഹിംസിച്ചും പണം ഉണ്ടാക്കാൻ മാത്രമേ ശീലിച്ചിട്ടുള്ളല്ലോ. നിങ്ങളോടു ഞാൻ എന്റെ കഥ പറയാൻ തുടങ്ങിയതു് നിങ്ങളിൽനിന്നു യാതൊരാപത്തും പ്രതീക്ഷിക്കാതെയോ, അതിനു വേണ്ട പ്രതിവിധി മുൻകൂട്ടി ചെയ്യാതെയോ ആണെന്നു നിങ്ങൾ വിചാരിച്ചോ? നിങ്ങളെ ഈ നിമിഷത്തിൽ വെടിവെയ്ക്കാൻ എനിക്കു കഴിയും; പക്ഷേ, അതല്ല എന്റെ ആവശ്യം.

ദത്തു് പൊടുന്നനെ പുറത്തേയ്ക്കിറങ്ങി, ഉത്തരക്ഷണത്തിൽ അയാൾ കതകും വലിച്ചടച്ചു. ശരച്ചന്ദ്രൻ

എന്നിട്ടും തെല്ലും പരിഭ്രമിക്കാതെ അകത്തുനിന്നു. ദത്തു് മുറി പൂട്ടിക്കൊണ്ടു താഴ്ത്തേക്കു പോയി. കഷ്ടിച്ചു പത്തു മിന്നിട്ടിനുള്ളിൽ ഒരു കാർ പുറപ്പെടുന്ന ശബ്ദം കേട്ടു. രണ്ടു മിന്നിട്ടുകൂടി നിശ്ചേഷ്ടനായി നിന്നശേഷം ശരച്ചന്ദ്രൻ കതകിൽ ഉറക്കെക്കൂടി ഒന്നു ചവുട്ടി. ഈ ശബ്ദം കേട്ടു് ബിഹാരിലാൽ പെട്ടെന്നു മുകളിൽ എത്തി.

ബിഹാ:—എന്തു പററി; കതകു പൂട്ടിയിരിക്കുന്നു.

ശര:—എനിക്കൊന്നും പറ്റിയിട്ടില്ല. കതകു് എങ്ങിനെയെങ്കിലും തുറക്കൂ. അതു സാദ്ധ്യമല്ലെങ്കിൽ ഞാൻ വെടിവെച്ചു പൊളിയ്ക്കാം.

ബിഹാ: --വേണ്ട.

ബിഹാരിലാൽ കതകു ബലംപ്രയോഗിച്ചു തുറന്നു.

ശര:—ദത്തു് എവിടെ?

ബിഹാ:—പുറത്തേയ്ക്കു പോയി.

ശര:—നമുക്കും ഉടൻതന്നെ പുറപ്പെടണം; നമ്മുടെ സാമാനങ്ങളെല്ലാം വേഗം കെട്ടിവെയ്ക്കാൻ ഏർപ്പാടുചെയ്യുക. വിശേഷമെല്ലാം വഴിക്കു പറയാം.

കഷ്ടിച്ചു പതിനഞ്ചു മിന്നിട്ടിനുള്ളിൽ ശരച്ചന്ദ്രനും ബിഹാരിലാലും അവിടെനിന്നു പുറപ്പെട്ടു.

ശര:—(ഡ്രൈവരോടു്) നല്ല സ്പീഡിൽ പോകട്ടെ; ആ ദുഷ്ടൻ എത്തുന്നതിനു മുമ്പു് നമുക്കു റിവർവ്യൂവിൽ എത്തണം.

---

# അദ്ധ്യായം ൧൭

## യഥാർത്ഥസംഭവം

സുലോചനയെ കാളിപ്രഭാവത്ത്‌ എങ്ങിനെയെല്ലാം ദ്രോഹിച്ചുവെന്ന്‌ അറിയാൻ വായനക്കാർക്ക്‌ ജിജ്ഞാസ ഉണ്ടായിരിക്കാം.

സുലോചന ഒരു പുസ്തകം നിവർത്തി കയ്യിൽ പിടിച്ചുകൊണ്ട്‌, എന്നാൽ അതിൽ നോക്കാതെ അവളുടെ മുറിയിൽ ഒരു സോഫായിൽ കിടക്കുകയായിരുന്നു. അവളുടെ വിചാരം മുഴുവനും ബിഹാരിലാലിനെപ്പററി ആയിരുന്നു. അയാളുടെ സൌന്ദര്യവും സരസമായസംഭാഷണവും എന്നു വേണ്ട നിരവധി യോഗ്യതകൾ ഓരോന്നായി അവളുടെ മനോദർപ്പണത്തിൽ പ്രതിഫലിച്ചു. ഇങ്ങനെ അവൾ രസകരമായ ഒരു മനോരാജ്യസഞ്ചാരം അനുഷ്ഠിച്ചുകൊണ്ടിരിക്കെ കാളിപ്രഭാവത്ത്‌ അവളുടെ മുറിയിൽ പ്രവേശിച്ച്‌ ഇപ്രകാരം പറഞ്ഞു.

കാളി:—സുലോചനേ! ഞാൻ നിനക്കുവേണ്ടി ചിലതെല്ലാം ചെയ്യാൻ തീർച്ചയാക്കിയിരിക്കുന്നു. എന്തെല്ലാമെന്ന്‌ അറിയാമോ?

സുലോ:—ഞാൻ എങ്ങിനെ അറിയും?

കാളി:—എൻെറ വിവാഹമുഹൂർത്തത്തിൽ ഉചിതമായ ഒരു സമ്മാനം തരാൻ ഞാൻ തീർച്ചയാക്കിയിരിക്കുന്നു. സമ്മാനം എന്തായിരിക്കണമെന്നു വളരെ ദിവസമായി ഞാൻ ആലോചിക്കുകയാണ്‌. സമ്മാനം എന്താണെന്നറിയേണ്ടേ?

സുലോ:—എന്തെങ്കിലുമാകട്ടെ!

കാളി:—ഒരു പുതിയതരം പെട്ടിയും; അതിനകത്തു ചില സാമാനങ്ങളും; അതിരിക്കട്ടെ. നിന്റെ ചെറിയ സൎക്കീട്ടുകളിൽ നീ ഉപയോഗിക്കുന്ന പെട്ടിയില്ലേ; ആ പെട്ടിയിൽ വേണ്ട സാമാനങ്ങളെല്ലാം എടുത്തു വെച്ച് ഇങ്ങുകൊണ്ടുവരൂ. ഞാൻ നോക്കട്ടെ. അതു കണ്ടിട്ടുവേണം എനിക്കു പെട്ടിയുടെ പ്ലാനും സാമാനങ്ങളുടെ വിവരവും നിശ്ചയിക്കാൻ.

സുലോചന അവളുടെ പെട്ടിയിൽ സാധാരണ അത്യാവശ്യമുള്ള സാമാനങ്ങൾ എടുത്തുവെച്ചു.

കാളി:—നിനക്ക് ഇഷ്ടമുള്ള ഒന്നുരണ്ടു സാരികളും ജാക്കറ്റുകളും കൂടി തിരഞ്ഞെടുക്കണം. എല്ലാം എടുത്തു വെച്ച ശേഷം പെട്ടിയുംകൊണ്ടു വായന മുറിയിലേക്ക് വരിക.

എന്നു പറഞ്ഞു് കാളിപ്രസാദത്ത് അവിടെ നിന്നു പോയി. കുറേക്കഴിഞ്ഞു് സുലോചന വായനമുറിയിൽ എത്തി. പക്ഷേ, ദത്തു് ആ മുറിയിൽ ഇല്ലായിരുന്നു. അതിനോടുചേൎന്നുള്ള മറ്റൊരു മുറിയിൽ നിന്നുകൊണ്ടു് അയാൾ അവളെ അകത്തേയ്ക്കു ക്ഷണിച്ചു. സുലോചന അകത്തു കടന്നായുടൻ ആ ദുഷ്ടൻ വാതിലും ബന്ധിച്ചു.

കാളി:—ഞാൻ നിന്നെ എത്രമാത്രം സ്നേഹിക്കുന്നുണ്ടെന്നു നിനക്കറിയാമല്ലോ?

സുലോ:—അതിനെന്തു്? സ്നേഹം മനുഷ്യൎക്കു സഹജമായ ഒരു ഗുണമല്ലേ?

കാളി:—ലോകത്തു് ഒരു മനുഷ്യന് ആവശ്യമുള്ള സകല സൌഭാഗ്യങ്ങളും എനിക്കുണ്ടു്. പക്ഷെ ഒരു കുറവു മാത്രം; ആ കുറവ് നീ തീൎക്കണം. അങ്ങിനെ ചെയ്യാതിരിക്കാൻ ഒരു കാരണവും ഇല്ല.

സുലോ:—ഒട്ടധികം കാരണങ്ങൾ ഉണ്ട്; ഏതായാലും കതക തുറക്കണം; ഞാൻ പോകട്ടെ.

കാളി:—നിന്നെ അത്ര ക്ഷണം അയയ്ക്കാൻ വിചാരിക്കുന്നില്ല. എന്റെ ഹിതപ്രകാരം അല്ലാതെ നിനക്ക പുറത്തുപോകാനും സാധിക്കുകയില്ലെന്നു് അറിയാമല്ലോ.

സുലോ:—ജ്യേഷ്ഠനോ അദ്ദേഹത്തിന്റെ സ്നേഹിതനോ...

വാചകം പൂർത്തിയാകുന്നതിന മുമ്പു് ദത്തു് ഇങ്ങിനെ പറഞ്ഞു.

കാളി:—അവർ വരുമ്പോൾ നീ ഒരു സ്നേഹിതയെക്കാണാൻ പോയിരിക്കുന്നുവെന്നു ഞാൻ പറയും. നീ എന്റെ ഭാര്യയായിരിക്കാമെന്നു പ്രതിജ്ഞ ചെയ്യുന്ന പക്ഷം നിനക്കു് ഈ മുറിയിൽ സ്വാതന്ത്ര്യമായിരിക്കാം. ഇല്ലെങ്കിൽ നിന്റെ കാലുകളും കയ്യുകളും കൂട്ടിക്കെട്ടി ഞാൻ ഇവിടെ ഇടും.

സുലോ:—എന്റെ ശബ്ദംകേട്ടു് ആരെങ്കിലും വരാതിരിക്കുമോ?

കാളി:—നീ ശബ്ദിക്കുമോ? ശബ്ദിച്ചാൽ അരവിന്ദലാലിനെ വെടിവെച്ചുകൊന്നതുപോലെ നിന്നെയും ഞാൻ കൊല്ലും.

സുലോ:—അയ്യോ! അദ്ദേഹത്തിനെ അങ്ങാണോ കൊന്നതു്?

കാളി:—അതെ; എന്തിനെന്നോ എങ്ങിനെയെന്നോ പറയാൻ എനിക്ക സൌകര്യമില്ല. അതു് ഒരു നീണ്ട കഥയാണു്. പക്ഷെ തക്കതായ കാരണംകൊണ്ടാണെന്നു മാത്രം ഞാൻ പറയാം.

സുലോ:—കഷ്ടം! അങ്ങേയ്ക്കു ഭ്രാന്തുണ്ടോ? അങ്ങു് എന്തിനായി ആ ഘോരകൃത്യം ചെയ്തു? അതു പോകട്ടെ, ആ വിവരം എന്നോടെന്തിന പറഞ്ഞു?

കാളി:--നിന്നെ ഞാൻ സ്നേഹിക്കുന്നതുകൊണ്ടല്ലേ നി ന്നോടു സത്യം പറഞ്ഞതു്. നമുക്കു് ഇന്നു സൌക ര്യംപോലെ ഇവിടെനിന്നു പോകണം. വിവാഹ ത്തിനു നീ സമ്മതിക്കുന്നതുവരെ നമുക്കൊരുമിച്ചു് എവിടെയെങ്കിലും സ്വകാര്യമായിത്താമസിക്കാം.

സുലോ:—ഈശ്വരാ! ഇതെന്തൊരു സങ്കടം!

കാളി:—ഒരു സങ്കടവുമില്ല. സമ്മതമോ വിസമ്മതമോ എന്നുമാത്രം പറഞ്ഞാൽ പിന്നീടു ചെയ്യേണ്ടതു് ഞാൻ ചെയ്തുകൊള്ളാം.

സുലോ:--ഹാ! മോഹനലാൽബാബുവിനെ വെടിവെച്ച തും അങ്ങുതന്നെ. ജ്യേഷ്ഠൻ.........

കാളി:--ബാനർജി അതിസമർത്ഥനാണു്; എന്റെ വിരോ ധിയാണെങ്കിലും അദ്ദേഹം അസാധാരണമനുഷ്യ നാണു്. അന്നു് അദ്ദേഹത്തിന്റെ ലാക്കു തെററി ക്കാൻ ഞാൻ ഒരു കള്ളച്ചിരി ചിരിച്ചു. പക്ഷെ ആ സിംഹം ക്രൂട്ടാക്കാതെ വെച്ച വെടി ഇരുട്ടിൽ ആയി രുന്നുവെങ്കിലും ഇതാ ഇവിടെ കൊണ്ടു.

എന്നു പറഞ്ഞു് നെററിയുടെ മുകളിൽ തലമുടികൊ ണ്ടു മൂടിക്കിടന്ന ഒരു മുറിവു ചൂണ്ടിക്കാണിച്ചു. അനന്തരം അയാൾ പുറത്തേയ്ക്കിറങ്ങി വാതിൽ അടച്ചുപൂട്ടി.

സുലോചന പല രക്ഷാമാർഗ്ഗങ്ങളും ആലോചിച്ചു ഭഗ്നാശയായി. ഒരൊററ വാതിൽ അല്ലാതെ കാററും വെ ളിച്ചവും അകത്തു കടക്കാൻപോലും മാർഗ്ഗമില്ല. ശരച്ചന്ദ്ര നും ബിഹാരിലാലും പുറത്തേക്കു പോയിരുന്നതിനാൽ അവൾക്കു് ആ വീട്ടിൽ ബന്ധുക്കളും ഇല്ല. താരാസിങ്ങു് ആരാണെന്നു് അവൾ അറിഞ്ഞിരുന്നുമില്ല. അഥവാ അറി ഞ്ഞാൽതന്നെ എന്തുചെയ്യാനാണു്. അവൾ ശബ്ദിച്ചാൽ ഉത്തരക്ഷണത്തിൽ ആ ദുഷ്ടൻ അവളെ നിഗ്രഹിക്കും.

സുലോചന ഈ നിലയിൽ രാത്രി ഒൻപതുമണി വരെ ആ മുറിയിൽ കഴിച്ചുകൂട്ടി. ഒൻപതുമണിക്കു ദത്തു് അവൾക്കു ഭക്ഷണത്തിനു വേണ്ട സാധനങ്ങളുംകൊണ്ടു വന്നു മുറി തുറന്നു.

കാളി:--വേഗം ഭക്ഷണം കഴിക്കുക.

സുലോ:--എനിക്കൊന്നും വേണ്ട.

കാളി:--ഒന്നും കഴിക്കാതിരുന്നാൽ യാത്രചെയ്യുമ്പോൾ ക്ഷീണിക്കും.

സുലോ:--എവിടെപ്പോകാനാണു്?

കാളി:--അല്പദൂരം

സുലോ:--ഞാൻ എങ്ങും വരുന്നില്ല. വേണമെങ്കിൽ എന്നെ കൊന്നു കൊണ്ടുപോകുക.

കാളി:--ഏതായാലും കുറെ കാപ്പിയെങ്കിലും കുടിക്കൂ.

ദുസ്സഹമായ ക്ഷീണം ഉണ്ടായിരുന്നതിനാൽ അവൾ കാപ്പി എടുത്തു കുടിച്ചു. അതിനു നല്ല രുചി തോന്നിയില്ലെങ്കിലും ക്ഷീണംകൊണ്ടു് അവൾ മുഴുവൻ കുടിച്ചു.

ആ സാധുയുവതി! കാപ്പികുടിച്ചു് അല്പം കഴിഞ്ഞതോടുകൂടി ശരീരം തളന്നു് തറയിൽ കിടന്നു; ദത്തു് അവളെ എടുത്തു മുററത്തേക്കു കൊണ്ടുപോയി. അവിടെ ഒരു കാർ തയ്യാറാക്കി നിർത്തിയിരുന്നു. അവളെ കാറിൽ ചാരി കിടത്തിയശേഷം ദത്തു് അകത്തേക്കുപോയി.

സുലോചനയ്ക്കു കലശലായ തളർച്ചയാണെന്നല്ലാതെ ബോധശൂന്യയായിത്തീർന്നിട്ടില്ല. പക്ഷേ അവളുടെ തളർച്ച അനുനിമിഷം വർദ്ധിക്കുന്നു. അവൾക്കു സംസാരിക്കാൻ ശക്തിയില്ല. ഏതായാലും അവൾ വളരെ പണിപ്പെട്ടു കാലിൽ കിടന്ന ഒരു ഷൂ ഊരി ഒടിച്ചു വഴിയരികിലേക്കു് എറിഞ്ഞു.

കഷ്ടിച്ചു് അഞ്ചുമിനിട്ടിനുള്ളിൽ മടങ്ങി തിരിച്ചുവന്നു. ഉടൻതന്നെ അയാൾ കാറിൽ കയറി. കാർ അതിവേഗത്തിൽ തിരിച്ചു. പിന്നീടുണ്ടായ സംഭവങ്ങളൊന്നും സുലോചനയ്ക്കു് ഓർമ്മയില്ല.

സുലോചന നല്ലതുപോലെ ഉറങ്ങി. എന്തെന്നുവെച്ചാൽ പിറേറന്നു കാലത്തു പത്തുമണിക്കു ശേഷമാണു് അവൾ കണ്ണുതുറന്നതു്. അപ്പോഴും ദുസ്സഹമായ ക്ഷീണംകൊണ്ടു് സംസാരിക്കാൻ അവൾക്കു ശക്തിയില്ലായിരുന്നു. തനിക്കു പരിചയമില്ലാത്ത ഒരു സ്ഥലത്താണു് താൻ കിടക്കുന്നതെന്നും തന്റെ അടുത്തു നിൽക്കുന്ന സ്ത്രീയെ ഇതിനുമുമ്പു താൻ കണ്ടിട്ടുപോലും ഇല്ലെന്നും അവൾക്കറിയാം. ഈ ബോധം അവളുടെ ക്ഷീണം വർദ്ധിപ്പിച്ചു. ഏതായാലും ആ സ്ത്രീ കൊണ്ടുചെന്നു കൊടുത്ത കാപ്പി മുഴുവൻ അവൾ വാങ്ങിക്കുടിച്ചു. അനന്തരം അവൾ മെല്ലെ എഴുന്നേററിരുന്നു.

സുലോ:—എനിക്കു കാററും വെളിച്ചവും കടക്കുന്ന ഒരു മുറി കിട്ടിയാൽ കൊള്ളാം

സ്ത്രീ:—എന്തു ചെയ്യാം. അത്രയധികം സ്വാതന്ത്ര്യം അനുഭവിക്കത്തക്ക ഒരു സ്ഥിതിയല്ലല്ലോ നിങ്ങൾക്കുള്ളതു്.

സുലോ:—എനിക്കു് എന്തു സ്ഥിതിഭേദമാണുള്ളതു്?

സ്ത്രീ:—അധികം സംസാരിക്കരുതു്. സംസാരിച്ചാൽ സുഖക്കേടു് അധികമാകും.

സുലോ:—എനിക്കു് ഒരു സുഖക്കേടും ഇല്ല; പക്ഷെ ഇതിനകത്തു കിടന്നാൽ ചില രോഗങ്ങളും പിടിപെട്ടേക്കും.

സ്ത്രീ:—അതൊന്നും കൂടാതെ ഞാൻ സൂക്ഷിച്ചുകൊള്ളാം.

സുലോ:—നിങ്ങൾ ദയവുചെയ്തു് ഈ സ്ഥലം ഏതാണെന്നു് പറയുമോ?

സ്ത്രീ:—നിങ്ങളുടെ സ്വന്തം സ്ഥലംതന്നെ.

സുലോ:—എന്റെ സ്വന്തമോ? ഞാൻ ഇതിനു മുമ്പു കണ്ടിട്ടുപോലുമില്ല.

സ്ത്രീ:—ഇല്ലെങ്കിൽ നിങ്ങളുടെ ഭർത്താവിന്റെ സ്വന്തം.

സുലോ:—എന്റെ ഭർത്താവോ? അതാര്? വിവാഹം ചെയ്യാതെ എനിക്കു ഭർത്താവും ഉണ്ടായോ?

സ്ത്രീ:—ഞാൻ പറഞ്ഞില്ലേ, സംസാരിക്കരുതെന്ന്. സ്വസ്ഥമായി കിടക്കണം.

സുലോചന ശാന്തമായി കിടന്ന് ആലോചന തുടങ്ങി. ദത്ത് തന്നെ ഇവിടെ കൊണ്ടുവന്നിരിക്കുകയാണെന്ന് അവൾക്കു ബോദ്ധ്യമായി. ആ സ്ത്രീയോടു കഴിയുന്നത്ര ഇണങ്ങികഴിഞ്ഞുകൂടിയില്ലെങ്കിൽ സൂക്ഷ്മവിവരങ്ങൾ അറിയാനോ അവിടെ നിന്നു രക്ഷപ്പെടാൻ ഏതെങ്കിലും ഒരു മാർഗ്ഗം കണ്ടുപിടിക്കാനോ സാധിക്കുകയില്ലെന്നും അവൾ തീർച്ചയാക്കി.

സുലോ:—ഏതായാലും എന്റെ അമ്മയെപ്പോലെ വാത്സല്യം ഉള്ള ഒരാളുടെ സഹായം കിട്ടിയതു വളരെ കാര്യമായി.

സ്ത്രീ:—കുഞ്ഞേ! എനിക്കു വയസ്സായി, അടിച്ചുവാരാനും ഭക്ഷണം തയ്യാറാക്കാനും പോലും ആരെയും നിയമിച്ചിട്ടില്ല.

സുലോ:—അദ്ദേഹം വരുമ്പോൾ ഞാൻ പറയാം. അദ്ദേഹം എപ്പോൾ വരും?

സ്ത്രീ:—നാളെയോ മറ്റെന്നാളോ വരും.

സുലോ:—എനിക്കുവേണ്ടി അമ്മ ഒട്ടും ക്ലേശിക്കേണ്ട; വീട്ടുജോലികൾ കഴിയുന്നതെല്ലാം ഞാൻതന്നെ ചെയ്യാം. എന്റെ ക്ഷീണം അല്പം മാറിക്കൊള്ളട്ടെ. പോരെങ്കിൽ അദ്ദേഹം വരുമ്പോഴും ഞാൻ പറയാം.

സ്ത്രീ:—നിങ്ങളുടെ പ്രായത്തിലെല്ലാം നാലുപേർ ചെയ്യേണ്ട ജോലി ഞാൻ ചെയ്തിട്ടുണ്ടു്.

സുലോ:—അതിനെന്തു്? അമ്മ സുഖമായിരിക്കണം.

രണ്ടുമൂന്നു മണിക്കൂർകൊണ്ടു് ആ സ്ത്രീയെ സുലോചന സന്തുഷ്ടയാക്കി. ഭക്ഷണം കഴിച്ചു് ശരീരത്തിന്റെ ക്ഷീണം കുറേ നീങ്ങിയശേഷം അവൾ പറഞ്ഞു.

സുലോ:—അമ്മേ, നമുക്കു് ഈ കെട്ടിടവും തോട്ടവും എല്ലാം ചുററിനടന്നു കാണാമൊ?

സ്ത്രീ:—ഓഹോ; എവിടെ വേണമെങ്കിലും പോകാം. അതിനു ഞാൻ വേണമെന്നില്ലല്ലോ.

സുലോ:—അമ്മകൂടി ഉണ്ടായിരുന്നാൽ എനിക്കു് അധികം സന്തോഷം ഉണ്ടു്.

സുലോചനയും ആ സ്ത്രീയും കൂടി ആ കെട്ടിടത്തിൽ ഉള്ള മുറികളെല്ലാം കണ്ടശേഷം തോട്ടത്തിലേക്കിറങ്ങി.

ഈ സ്ഥലം ഏതു്; കെട്ടിടം ഏതു്? വായനക്കാർ ഇതിനുമുമ്പു കണ്ടിട്ടുള്ള "റിവർവ്യൂ"തന്നെയാണു് ഈ കെട്ടിടം. പക്ഷെ ശരച്ചന്ദ്രന്റെ ആജ്ഞയനുസരിച്ചു തോട്ടത്തിൽ ഉണ്ടായിരുന്ന കാടു മുഴുവൻ വെട്ടിക്കളഞ്ഞിട്ടുണ്ടു്. കാളിപ്രഭാവതത്തിന്റെ ആജ്ഞപ്രകാരം പൊടിയും ചിലന്തിവലയും അടിച്ചുകളഞ്ഞു് കെട്ടിടവും വൃത്തിയാക്കിയിട്ടുണ്ടു്. പക്ഷെ ചില മുറികൾക്കുണ്ടായിരുന്ന ദുർഗ്ഗന്ധമൊന്നും നീങ്ങിയിട്ടില്ല. സുലോചനയുടെ മേൽനോട്ടത്തിനു ള്ളു നിയോഗിച്ചിരിക്കുന്ന സ്ത്രീ ക്രിമിനൽശിക്ഷ അനുഭവിച്ച ആ താരതന്നെയാകുന്നു.

നാലുമണിക്കുശേഷം സുലോചനയ്ക്കു് ഒന്നു കുളിക്കണമെന്നു തോന്നി. അവൾ കുളിമുറിയിൽ കടന്നുനോക്കി.

അതിൻെറ ഒരുഭാഗത്തു കുമ്മായംകൂട്ടിയിരുന്നു. അതിനടുത്തു് ഒരു പിക്കാക്സും മൺവെട്ടിയും ഒന്നു രണ്ടു പഴയ തൊട്ടികളും കിടന്നിരുന്നു. കുളിക്കാൻ ആ മുറി കൊള്ളുകയില്ലെന്നു വാതിൽ തുറന്ന ഉടൻതന്നെ അവൎക്കു ബോദ്ധ്യമായി. അകത്തോട്ടു കടന്നതോടുകൂടി ദുസ്സഹമായ ദുർഗ്ഗന്ധംകൊണ്ടു് ഒരു നിമിഷംപോലും നിൽക്കാൻ നിർവ്വാഹമില്ലാതായി. അവർ പെട്ടെന്നു പുറത്തേയ്ക്കിറങ്ങി. ആ ദുൎഗ്ഗന്ധത്തിനു കാരണമെന്തെന്നു് അവർ ആലോചിച്ചു. വീണ്ടും അകത്തു കടന്നു. മുറിയുടെ ഒരു അരികിൽ ആറേഴടി നീളത്തിലും തറയിൽനിന്നു രണ്ടടി പൊക്കത്തിലും മൂന്നടി വീതിയിലും കെട്ടിയിരുന്ന ഒരു തിട്ട ഇടിഞ്ഞുകിടന്നിരുന്നു. അതിനടുത്തു സമീപിക്കാൻപോലും നിവ്വാഹമില്ലായിരുന്നു. മുകളിൽ നാലഞ്ചോടുകൾ പൊളിന്നിരുന്നതിനാൽ വെള്ളം വീണു ചോൎന്നു് തിട്ടയുടെ മിക്ക ഭാഗങ്ങളും ഇടിഞ്ഞുപോയിരുന്നു. അവർ സാരിയുടെ തുമ്പുകൊണ്ടു് മൂക്കു മൂടിക്കൊണ്ടു് അടുത്തുചെന്നു സൂക്ഷിച്ചു. അനന്തരം പിക്കാക്സു് എടുത്തു് ഇടിഞ്ഞുകിടന്നിരുന്ന ഒരു ഭാഗം കുറേക്കൂടി ഇടിച്ചു. ദുർഗ്ഗന്ധം അധികമായി; ഭയംകൊണ്ടു് അവർ പരവശയുമായി; പെട്ടെന്നു വാതിൽ അടച്ചുകൊണ്ടു് അവർ തോട്ടത്തിലേയ്ക്കു പോയി.

കൃത്യം അഞ്ചുമണിക്കു കാളിപ്രഭാവദത്തു് അവിടെ എത്തി. സുലോചന അപ്പോൾ, മുകളിലത്തെ നിലയിൽ ഒരു മുറിയിൽ തനിച്ചു് ഇരിക്കുകയായിരുന്നു.

ദത്തു്:—സുലോചനേ; നീ എന്നെ സ്നേഹിക്കുമോ?

സുലോ:--ഇല്ല.

ദത്തു്:—ഇല്ലേ; ഇല്ലെങ്കിൽ നിന്റെ അനുഭവം എന്തായിരിക്കുമെന്നു നിനക്കറിയാമോ?

സുശീലാ:—എന്നെയും കൊന്നു് കുളിപ്പുരയിലിട്ടു് ഒരു തിട്ട കെട്ടമായിരിക്കും.

ദത്തു് ഒന്നു ഞെട്ടി. "ആ കിഴവിയോടു ഞാൻ പ്രത്യേകം പറഞ്ഞിരുന്നു, സ്വാതന്ത്ര്യമായി എങ്ങും വിടരുതെന്നു്" എന്നു പിറുപിറുത്തു.

കാളി:—നിന്റെ അവസാനം അടുത്തു; ആ ദ്രോഹികൾ, ബാനർജിയും കൂട്ടരും എന്റെ പിന്നാലെ വരുന്നു. ഒന്നുരണ്ടു മണിക്കൂറുകൾക്കുള്ളിൽ അവർ ഇവിടെ എത്തും. അതിനു മുമ്പു് നിന്നെ ശരിപ്പെടുത്തിയിട്ടു ഞാൻ പോകുന്നുണ്ടു്.

ഉത്തരക്ഷണത്തിൽ മുറിയുടെ വാതുക്കൽ ഒരാൾ പ്രത്യക്ഷമായി.

ആഗതൻ:—ഞാൻ ഒരു പോലീസ്സ് ഇൻസ്പെക്ടറാണു്. കൊലക്കുറ്റത്തിനു നിങ്ങളെ അറസ്റ്റുചെയ്യാനാണു്.........

ഇൻസ്പെക്ടറർ തന്റെ വാചകം പൂർത്തിയാക്കുന്നതിനു മുമ്പു് ദത്തിന്റെ കയ്യിൽ ഇരുന്ന കൈത്തോക്കിലെ ഒരു നിറ ഒഴിഞ്ഞു. ഇൻസ്പെക്ടറർ പൊടുന്നനെ നിലത്തു വീണു. അയാളുടെ ശബ്ദം കേട്ടയുടൻതന്നെ അതു താരാസിങ്ങാണെന്നു സുലോചനയ്ക്കു മനസ്സിലായി. തന്നെ രക്ഷിക്കാൻവന്നയാൾക്കു നേരിട്ട ആപത്തു് അവളെ അത്യന്തം പീഡിപ്പിച്ചു. സാധുസ്ത്രീ, അവൾക്കെന്തു ചെയ്യാൻ കഴിയും?

ദത്തു് വാതിൽ ചാരിക്കൊണ്ടു പുറത്തേയ്ക്കിറങ്ങി.

---

# അദ്ധ്യായം ൧൮

ആ നീണ്ട കഥയുടെ തുടർച്ച

കാളിപ്രഭാവമത്തു് പുറത്തേക്കുപോയി. അല്പം കഴിഞ്ഞു് താര ആ മുറിയിൽ പ്രവേശിച്ചു.

താര:—എന്തെല്ലാം ആപത്തുകളാണു്; കൊലയുമല്ലേ ഇപ്പോൾ നടന്നതു്. നേരം വെളുക്കുമ്പോൾ പോലീസ്സുകാർ എത്തും. കഷ്ടം ഞാനും അകപ്പെട്ടല്ലോ? ആ ദ്രോഹി എന്നെയും നശിപ്പിച്ചു. എന്നെക്കൊണ്ടു് ഈ വിഷമങ്ങളൊന്നും സഹിക്കാൻ സാധിക്കുകയില്ലെന്നു പറഞ്ഞു് ഞാൻ ഒഴിഞ്ഞു. ആയിരം രൂപാ പ്രതിഫലവും നല്ല സമ്മാനങ്ങളും തരാമെന്നു പറഞ്ഞു നിർബ്ബന്ധിച്ചതുകൊണ്ടാണു് ഞാൻ സമ്മതിച്ചതു്. ഒരാൾ, തന്റെ ഭാൎയ്യയ്ക്കു ഭ്രാന്താണെന്നും വേണ്ട ശുശ്രൂഷകൾ ചെയ്യണമെന്നും പറഞ്ഞാൽ എങ്ങിനെയാണ വയ്യെന്നു പറയുന്നതു്. ഞാൻ ഒരു സ്ത്രീയല്ലേ? ഭ്രാന്തന്മാരെ ശുശ്രൂഷിക്കാൻ ശീലിച്ചിട്ടുള്ളവളും അല്ലേ? ഏതായാലും ഈ കൊലയെ സംബന്ധിച്ചിടത്തോളം എനിക്കു യാതൊരു പങ്കും ഇല്ലെന്നു കുഞ്ഞിനറിയാമല്ലോ.

സുലോ:—അമ്മ സ്വസ്ഥമായിരിക്കണം. സത്യമെല്ലാം എനിക്കറിഞ്ഞുകൂടെ? ഞാൻ പറയാതിരിക്കുമോ?

താര പുറത്തേക്കു പോയി. സുലോചന ജനാലിൽകൂടി കെട്ടിയിരുന്ന കർട്ടൻ ഉയർത്തി പുറത്തേക്കു നോക്കിക്കൊണ്ടു നിന്നു. മത്തു് താരാസിങ്ങിനെ എടുത്തു് മതിലരികിൽ ശരച്ചന്ദ്രന്റെ ആൾക്കാർ കാടു് വെട്ടിയിട്ടിരുന്നതിന്റെ ഇടയിൽ കൊണ്ടുചെന്നു കിടത്തി. അനന്തരം

അയാരം സുലോചനയുടെ മുറിയിലേക്ക മടങ്ങി. എന്നാൽ പെട്ടെന്നു് ഒരു മോട്ടാർകാറിന്റെ ശബ്ദം കേരംക്കകയാൽ അയാരം ഒന്നു ഞെട്ടി. ഉത്തരക്ഷണത്തിൽ കാർ നിന്നതായി തോന്നുകയാൽ അയാളുടെ പരിഭ്രമം വർദ്ധിച്ചു. അയാരം ജന്നലിന്നരികിലേക്ക പോയി. ഗേററു ചരിയിരുന്നതേയുള്ളൂ. ശരച്ചന്ദ്രനും ബിഹാരിലാലും ഗേററു തുറന്നു് അകത്തേക്ക കടക്കുന്നതു് അയാരം കണ്ടു. എന്തുചെയ്യേണ്ടു എന്നറിയാതെ ആ മുറിയിൽനിന്നും പുറത്തേക്കിറങ്ങി. സുലോചനയും ബദ്ധപ്പെട്ടു മുറിവിട്ടു. അവരം പടിയിറങ്ങി. സുലോചനയും ബദ്ധപ്പെട്ടു മുറിവിട്ടു. അവരം പടിയിറങ്ങി ശരച്ചന്ദ്രന്റെ അടുത്തെത്തി. അദ്ദേഹം സ്നേഹപൂർവ്വം അവളുടെ കരം ഗ്രഹിച്ചു.

സുലോ:—അങ്ങയുടെ പഴയ ഡ്രൈവർ.

ശര:—അയാരം എവിടെ?

സുലോ:—അയാളെയും കൊന്നു. അതാ അവിടെക്കൊണ്ടു ചെന്നു് ഇട്ടിരിക്കുന്നു. ആ ദുഷ്ടൻ ഈ നിമിഷംവരെ അകത്തുണ്ടായിരുന്നു. അങ്ങു വരുന്നതു കണ്ടുകൊണ്ടു് ഇവിടെനിന്നിറങ്ങി.

ശരച്ചന്ദ്രൻ അവളുടെ കൈയ്യു പിടിച്ചുകൊണ്ടു മുകളിലേക്ക പോയി. ബിഹാരിലാലും അവരെ അനുഗമിച്ചു. താര മുകളിൽ വരാന്തയിൽ നിൽക്കുകയായിരുന്നു.

താര:—ഞാൻ ഒന്നും അറിഞ്ഞില്ല. എന്നൊ തെററിദ്ധരിക്കരുതു്.

ശര:—ഇതുപോലുള്ള ഒരു കേസ്സിൽ നിങ്ങരം ഉരംപ്പെട്ടുന്നതു് ആദ്യമായിട്ടല്ലല്ലോ. ഏതായാലും ജയിലിലേക്ക പോകാൻ തയ്യാറായിക്കൊള്ളുക. കഴിയുന്നതും കൂടുതൽ അവിടെ താമസിപ്പിക്കാൻ ഞാൻ നോക്കാം.

താര:--കളിമുറിയിലെ വിശേഷത്തെപ്പറ്റിയും ഞാൻ അറിഞ്ഞിരുന്നില്ല. ഈ കുട്ടി പറഞ്ഞാണു് ഞാൻ അറിഞ്ഞതു്. അവളാണു് അതു കണ്ടുപിടിച്ചതു്.

ശര:—കളിമുറിയിൽ എന്താണു വിശേഷം?

സുലോ:—അവിടെ ഒരാളെ കൊന്നു മൂടിയിരിക്കുന്നു.

ശര:—അതു ഞാൻ നേരത്തെ ഊഹിച്ചതാണു്; ബിഹാരീ! നിങ്ങൾ ആ ചവറു കൂട്ടിയിരിക്കുന്ന സ്ഥലത്തു ചെന്നു് താരാസിങ്ങു് മരിച്ചുപോയോ എന്നു നോക്കണം. അയാളെ അവിടെ കൊണ്ടുപോയിട്ടിരിക്കുന്നെന്നാണു് സുലോചന പറഞ്ഞതു്.

ബിഹാരിലാൽ പുറത്തേക്കുപോയി. ശരച്ചന്ദ്രൻ കാളിപ്രഭാവതത്തിനെ അന്വേഷിച്ചു് ഓരോ മുറിയും പരിശോധിക്കാൻ തുടങ്ങി. മുകളിലുള്ള മുറികളെല്ലാം പരിശോധിച്ചശേഷം താഴത്തേയ്ക്കിറങ്ങി. ഏതാനും പടികൾ ഇറങ്ങിയതോടുകൂടി ഒരു വെടിയുടെ ശബ്ദം കേട്ടു. അതു് തന്റെ നേരെ പ്രയോഗിച്ചതാണെന്നും ഈശ്വരാനുകൂല്യത്താൽ ലാക്കു തെറ്റിപ്പോയെന്നും അദ്ദേഹത്തിനു ബോദ്ധ്യപ്പെട്ടു. ഉത്തരക്ഷണത്തിൽ അദ്ദേഹം താഴത്തേക്കു ചാടി. "സുലോചനേ" എന്നു് അദ്ദേഹം ഉച്ചത്തിൽ വിളിച്ചു. അതിനെത്തുടർന്നു് "മുറിക്കകത്തു കടന്നു് മുറി അടയ്ക്കൂ" എന്ന മറെറാരു ആജ്ഞയും നൽകി. അനന്തരം തൻെറ കയ്ത്തോക്കിൻെറ രണ്ടുറകൾ ഒഴിച്ചു. വെടികളുടെ ശബ്ദംകേട്ടു് ബിഹാരിലാലും മറ്റൊരാളും ഓടിഎത്തി.

ശര:—ആരതു്, താരാസിങ്ങോ?

താരാ:--അതേ.

ശര:--നിങ്ങൾക്കു് എന്തുപററി?

താരാ:—എൻെറ വലത്തെ ഭുജത്തിൽ ഒരു വെടി കൊണ്ടു. പക്ഷേ സാരമില്ല. ഞാൻ വീണതുകണ്ടു്

മരിച്ചുപോയെന്നു വിചാരിച്ചോ, തൽക്കാലത്തെ പരിഭ്രമംകൊണ്ടോ അയാൾ എന്നെ എടുത്തു തോട്ടത്തിൽ കൊണ്ടുപോയി തള്ളി. അല്പം കഴിഞ്ഞു ഞാൻ എഴുന്നേറ്റിരുന്നു മുറിവിൽ മരുന്നുവെച്ചു കെട്ടിക്കൊണ്ടു് അവിടെ നിന്നു പോന്നു. താഴെ ഒരു മുറിയിൽ ഇതുവരെ ഒളിച്ചിരുന്നു. വെടിയുടെ ശബ്ദം കേട്ടു് എന്തോ വിശേഷമുണ്ടെന്നു കരുതി മുറി തുറന്നു പുറത്തു വന്നപ്പോൾ ഇദ്ദേഹത്തിനെയും കണ്ടു.

ശര:—ഇവിടെ നിന്നു് എന്റെ നേർക്കു ആരോ വെടിവെച്ചു. പക്ഷെ എനിക്കു കൊണ്ടില്ല. ഇവിടെങ്ങും ആരെയും കാണുന്നുമില്ല.

ശരച്ചന്ദ്രനും കൂട്ടരും കൂടി താഴെയുള്ള മുറികളെല്ലാം പരിശോധിക്കാൻ തുടങ്ങി. എന്നാൽ മുകളിൽ ഒരു വെടിതീർന്ന ശബ്ദം കേട്ടു് അവർ അമ്പരന്നു. ഉത്തരക്ഷണത്തിൽ "കതകുതുറക്കൂ" എന്നൊരാജ്ഞയും കേട്ടു. "അതു ദത്താണു്" എന്നു പറഞ്ഞുകൊണ്ടു് ശരച്ചന്ദ്രൻ മുകളിലേക്കു പാഞ്ഞു. താരാസിങ്ങും ബിഹാരിലാലും പിന്നാലെ തിരിച്ചു.

ശരച്ചന്ദ്രൻ ആദ്യമായി കണ്ടതു് താര മരിച്ചുകിടക്കുന്നതായിരുന്നു. അദ്ദേഹം ആ സ്ത്രീയെ നോക്കിക്കൊണ്ടു് നിമിഷനേരം നിന്നുപോയി. ഇതുകണ്ടു് അല്പം അകലെ നിന്ന കാളിപ്രഭാവദത്തു് മെല്ലെ മുന്നോട്ടു നടന്നു. ശരച്ചന്ദ്രനെ നിഗ്രഹിക്കുമെന്നു ഊഹിച്ച ബിഹാരിലാൽ പൊട്ടന്നനെ മുന്നോട്ടു പാഞ്ഞു് അയാളെ പിടികൂടി. ഭാഗ്യവശാൽ ദത്തിനു് കൈത്തോക്കുപയോഗിക്കാൻ സൌകര്യം കിട്ടിയില്ല. ശരച്ചന്ദ്രൻ ബിഹാരിലാലിനെ പിടിച്ചു മാറ്റിക്കൊണ്ടു് ദത്തിനോടു നേരിട്ടു. ഉത്തരക്ഷണത്തിൽ ഒരു

പുതിയ മനുഷ്യനും അദ്ദേഹത്തിനെ സഹായിക്കാൻ എത്തി. ആ പുതിയ മനുഷ്യൻ മോഹനലാൽ ആയിരുന്നു. കാളിപ്രഭാവൻ തന്റെ കഠാരി കയ്യിലാക്കി ശരച്ചന്ദ്രന്റെ നേരെ പ്രയോഗിക്കാൻ ശ്രമിക്കുന്നതുകണ്ടു് മോഹനലാൽ തന്റെ കഠാരി ഭത്തിന്റെ ഭുജത്തിൽ പ്രയോഗിച്ചു.

എന്തിനധികം വിസ്തരിക്കുന്നു! ശരച്ചന്ദ്രൻ ഭത്തിനെ വീഴ്ത്തി. താരാസിങ്ങു് അയാളുടെ കൈകരം പിന്നോക്കം പിടിച്ചു ചേൎത്തു ബന്ധിച്ചു. ഇങ്ങനെ ആ രംഗം ശാന്തമായി.

ശര:—(മോഹനലാലിനോടു്) അങ്ങു് എങ്ങിനെ വന്നു, എപ്പോൾ വന്നു?

മോഹ:—ഞാനും നിങ്ങളുടെ പുറകെ എത്തി. ഭത്തു് മുകളിൽ നിൽക്കുന്നതു കണ്ടു് കുറേനേരം മറഞ്ഞുനിന്നു. അവിടെ നിന്നുകൊണ്ടു് എന്റെ കൈത്തോക്കിനു ലാക്കുകിട്ടുമോ എന്നു ഞാൻ പരീക്ഷിക്കാതിരുന്നില്ല. അങ്ങു് വന്നിട്ടുള്ള സ്ഥിതിക്കു് അങ്ങയുടെ സമ്മതം കൂടാതെ എന്തെങ്കിലും പ്രവൎത്തിക്കുന്നതു വിഹിതമല്ലല്ലോ എന്നു കരുതി ഞാൻ പിൻമാറി. ഈ സമയത്തു് ഇവിടെ എത്താൻ ഞാൻ വളരെ വിഷമിച്ചു.

ശര:—വിഷമങ്ങളെല്ലാം തീൎന്നല്ലോ. അരവിന്ദലാലിനെ കൊന്നിട്ടു് ഇന്നേക്കു മുപ്പതു ദിവസമായി. ഇത്രയും വേഗത്തിൽ കേസ്സു് അവസാനിക്കുമെന്നു് ഞാൻ സ്വപ്നേപി ആശിച്ചിരുന്നില്ല.

ഈ സന്ദർഭത്തിൽ മുറിതുറന്നു സുലോചനയും പുറത്തുവന്നു. അവൾ ബദ്ധപ്പെട്ടു് ശരച്ചന്ദ്രന്റെ സമീപത്തുചെന്നു് "ജ്യേഷ്ഠനു് അപകടമൊന്നുമില്ലല്ലോ" എന്നിങ്ങനെ അദ്ദേഹത്തിന്റെ ക്ഷേമം അന്വേഷിച്ചു.

ബിഹാ:—മററുള്ളവക്ക് എന്തു പററിയാലും വേണ്ടില്ലെന്നോ?

സുലോ:—എന്തെങ്കിലും പ്രവൃത്തിക്കുന്നവക്കല്ലേ വിഷമം ഉള്ളൂ. ജ്യേഷ്ഠന്റെ ഉദ്ദേശ്യങ്ങളിൽ മാത്രമിരുന്നാൽ എന്താണു ഭയപ്പെടാനുള്ളത്?

മോഹ:—നല്ല സർട്ടിഫിക്കേററ്; ബിഹാരിലാൽ അത്ര ഭീരുവാണെന്നു ഞാൻ വിചാരിക്കുന്നില്ല.

ശര:—ദത്തിനെ ആദ്യമായി കടന്നുപിടിച്ചതു ബെഹാരിയാണു്.

മോഹ:—ഉത്തമമിത്രങ്ങളായിരുന്ന രണ്ടു പോലീസ് ഉദ്യോഗസ്ഥന്മാക്ക് ഈ വിധമുള്ള അവസാനം നേരിട്ടല്ലോ.

ശര:—പ്രവൃത്തിക്കനുസരണമായ ഫലം: അതിനു് അങ്ങുതന്നെ ഒരു സാക്ഷിയല്ലേ?

സുലോ:—ജ്യേഷ്ഠൻ ഇല്ലായിരുന്നെങ്കിൽ ഇതിനകം എന്തെല്ലാം സംഭവിക്കുമായിരുന്നു.

ശര:—സംഭവിക്കാവുന്നതും അതിലധികവും സംഭവിച്ചുവല്ലോ. പക്ഷെ, ഞാൻ അതിൽ കുററക്കാരനല്ല. ഒന്നിലധികംപേർ ഓരോ ഉദ്ദേശത്തോടുകൂടി ഓരോന്നു ചെയ്യുകയാണുണ്ടായതു്. അരവിന്ദലാലിനെ ഞാൻ കണ്ടിട്ടു് വളരെക്കാലമായി. അദ്ദേഹത്തിന്റെ ക്ഷണം കിട്ടിയപ്പോൾ ഞാൻ വളരെ അത്ഭുതപ്പെട്ടു. ഞങ്ങൾ തമ്മിൽ പരിചയം ഉണ്ടായിരുന്നെന്നല്ലാതെ അത്ര അടുത്ത സ്നേഹിതന്മാരായിരുന്നില്ല. അദ്ദേഹം ഉദ്യോഗത്തിലിരുന്നകാലത്തു് എനിക്കു അദ്ദേഹത്തിനെപ്പററി തീരെ നല്ല അഭിപ്രായം ഇല്ലായിരുന്നു. ഒരു കേസ്സു കിട്ടിയാൽ പ്രതികളെ ഉണ്ടാക്കി ശിക്ഷിക്കണമെന്നല്ലാതെ സത്യമൊ,

ന്യായമൊ, തെളിവോ ഒന്നും ആലോചിക്കുന്ന പതിവു് അദ്ദേഹത്തിനില്ലായിരുന്നു. കയ്യിൽ കിട്ടുന്നവരെ ശിക്ഷിച്ചതെക്കവെണ്ണം തെളിവുണ്ടാക്കുക ആയിരുന്നു അദ്ദേഹത്തിന്റെ പതിവു്. തന്മൂലം പല നിരപരാധികളേയും അന്യായമായിശിക്ഷിച്ചിട്ടുണ്ടു്. ഇദ്ദേഹവും (മോഹനലാലും) ആദ്യകാലത്തു നല്ല കൂട്ടത്തിൽ അല്ലായിരുന്നു.

സുലോ:—മത്തിനെപ്പോലെ അക്രമി ആയിരുന്നോ?

ശര:—അതല്ല; ചില ദുർമ്മാർഗ്ഗികളുമായി കൂട്ടുകൂടി ന്യായരഹിതമായി പല പ്രവൃത്തികളും ചെയ്തിട്ടുണ്ടു്. പക്ഷെ അതു ചെറുപ്പകാലത്തായിരുന്നു. തന്റെ പ്രവൃത്തികളെക്കുറിച്ചു് പശ്ചാത്തപിക്കാൻ തുടങ്ങിയപ്പോഴാണു് ഒരു കേസ്സിൽ പിടിച്ചു ശിക്ഷിച്ചതു്. അതിനാൽ ശിക്ഷ തീൎന്നു പുറത്തുവന്നപ്പോൾ പ്രതീകാരബുദ്ധിയോടുകൂടി പഴയ കൂട്ടുകാരോടു ചേൎന്നു. പക്ഷെ അരവിന്ദലാൽ പെട്ടെന്നു പിടിച്ചു വീണ്ടും ശിക്ഷിപ്പിച്ചു. ഇദ്ദേഹത്തിന്റെ ഭാൎയ്യ അതിസുന്ദരിയായിരുന്നു. ആ വിവരം അറിഞ്ഞതോടുകൂടി അരവിന്ദലാൽ അവരെ കയ്യിലാക്കാൻ തീർച്ചയാക്കി. ആ സ്ത്രീ ഭൎത്താവിന്റെ അക്രമപ്രവൎത്തികളെപ്പററി ഒന്നും അറിഞ്ഞിരുന്നില്ല. ആ സ്ത്രീയാണു് സുലോചനയുടെ അമ്മ.

സുലോ:—എന്റെ അമ്മയോ?

ശര:—അതെ, അവർ തന്നെയായിരുന്നു നിന്റെ അമ്മ.

സുലോ:—ഇദ്ദേഹം എന്റെ പിതാവാണോ?

ശര:—അതെ, അതു നിന്നെ മനസ്സിലാക്കാൻ വേണ്ടിയാണു് ഞാൻ ഈ കഥ പറയാൻ തുടങ്ങിയതു്.

ഇദ്ദേഹത്തിന്റെ യൗവനകാലത്തെ പ്രവൃത്തികളെ പ്പറ്റി നീ സ്മരിക്കുകപോലും അരുതു്. എന്തെന്നാൽ അതിനുള്ള ശിക്ഷ, കായികമായും മാനസികമായും, വേണ്ടതിലധികം അദ്ദേഹം അനുഭവിച്ചു കഴിഞ്ഞു. അദ്ദേഹം അന്യരെ വഞ്ചിക്കുകയോ, ദ്രോഹിക്കുകയോ ചെയ്തിട്ടില്ല. അന്നത്തെ ഉത്സാഹംകൊണ്ടു് കൂട്ടുകാരുടെ ചില ദുഷ്കൃത്യങ്ങളിൽ പങ്കുകൊണ്ടതേയുള്ളു. തന്റെ സ്വന്തം പണം നഷ്ടപ്പെടുത്തിയിട്ടുള്ളതല്ലാതെ അന്യായമായി ഒരു കാശുപോലും ആർജ്ജിച്ചിട്ടില്ല. ഇദ്ദേഹത്തിനെ രണ്ടാമത്തെ പ്രാവശ്യം ശിക്ഷിച്ചപ്പോൾ അരവിന്ദലാൽ നിന്റെ മാതാവിനെക്കണ്ടു് ഭർത്താവു് ബർമ്മായിൽ വെച്ചു് മരിച്ചുപോയെന്നു ധരിപ്പിക്കുകയും ഒരു പുനർവിവാഹത്തിനു പ്രേരിപ്പിക്കുകയും ചെയ്തു. ഇങ്ങനെയാണു് അവർ തമ്മിലുള്ള വിവാഹം നടന്നതു്.

സുലോ:—അദ്ദേഹം എന്നെ വെറുത്തതു് അച്ഛനോടുള്ള വെറുപ്പുകൊണ്ടു തന്നെയായിരിക്കും.

എന്നു പറഞ്ഞു് അവൾ പിതാവിനെ സമീപിക്കുകയും മോഹനലാൽ, യഥാർത്ഥ ഗോപിനാഥൻ, അവളെ അരികിൽ അണച്ചു് വാത്സല്യപൂർവ്വം മൂർദ്ധാവിൽ ചുംബിക്കുകയും ചെയ്തു.

"അരവിന്ദലാലും ഞാനും ബാല്യം മുതൽക്കെ സ്നേഹിതന്മാരായിരുന്നു. ന്യായമായും, അതിലധികം അന്യായമായും ഉള്ള മാർഗ്ഗങ്ങളിൽ കൂടി രണ്ടുപേരും ധാരാളം സമ്പാദിച്ചു. അവരുടെ നടപടികളിൽ മേലധികാരികൾക്കു സംശയം ജനിച്ചു. പലപ്പോഴും അവരെ താക്കീതു ചെയ്തു. അതിനാൽ അവർ സർവ്വീസിൽ നിന്നും പിരിയാൻ തീർച്ചയാക്കി. ഇങ്ങനെയിരിക്കുന്ന സന്ദർഭത്തിലാണു് ബങ്കാൾ

ബാങ്കിൽ മോഷണം നടന്നു്. കേസ്സ് അന്വേഷണത്തിനു് ദത്തിനേയും ലാലിനേയും നിയമിച്ചു. അവർ പ്രതിയെ പിടിച്ചുകൊണ്ടുവന്നു് ഹിംസിച്ചു. പണം മുഴുവൻ അവർ വാങ്ങിക്കൊണ്ടു് അവനെ എഫ്. എം. എസ്സിലേക്കു പറഞ്ഞയച്ചു. ഇതാണു് പെട്ടെന്നു് ഉദ്യോഗത്തിൽനിന്നും പിരിയാൻ ഉണ്ടായ ഹേതു. കഷ്ടിച്ചു് ഒരു മാസംമുമ്പു് അവൻ തിരിച്ചു വന്നു് ദത്തിനെക്കണ്ടു് വിവരം കമ്മീഷണറെ അറിയിക്കുമെന്നു പറഞ്ഞു് ഭയപ്പെടുത്തി. പണമെല്ലാം തിരികെ കൊടുക്കാമെന്നു പറഞ്ഞു് അവനെ കൂട്ടിക്കൊണ്ടുപോയി. എങ്ങോട്ടെന്നോ അവനെ എന്തുചെയ്തുവെന്നോ മനസ്സിലായില്ല. ഇവിടെ കൊണ്ടുവന്നു് കൊന്നിരിക്കുമെന്നു ഞാൻ ശങ്കിച്ചു. അതാണു് കാടു മുഴുവൻ വെട്ടിത്തെളിക്കാൻ ഞാൻ ചട്ടംകെട്ടിയതു്. ഏതായാലും ആ വിവരം സുലോചന കണ്ടുപിടിച്ചു."

"തങ്ങളുടേ രഹസ്യങ്ങൾ പരസ്പരം അറിഞ്ഞിരുന്നതുകൊണ്ടു് അരവിന്ദലാലിനും ദത്തിനും തമ്മിൽ ക്രമേണ വിശ്വാസം ഇല്ലാതായി. എന്നെങ്കിലും ഒരിക്കൽ ഒരാൾ മററായാളെ ചതിക്കുമെന്നു രണ്ടു പേരും ഭയപ്പെട്ടുകൊണ്ടിരുന്നു. ദത്തു് ആത്മീയസംഘത്തിൽചേർന്നു് "ഏററുപറഞ്ഞു്" മോക്ഷം നേടാൻ തീർച്ചയാക്കിയിരിക്കുന്നെന്നു് അറിഞ്ഞതോടുകൂടി അരവിന്ദലാലിന്റെ ഭയം വളരെ വർദ്ധിച്ചു. അയാളെ ഭയപ്പെടുത്തണമെന്നല്ലാതെ സംഘത്തിൽ ചേരണമെന്നുപോലും ദത്തിനു വിചാരമുണ്ടായിരുന്നതായി ഞാൻ വിശ്വസിക്കുന്നില്ല. ആരെങ്കിലും സ്വയം നശിക്കാനുള്ള വഴി ഉണ്ടാക്കുമോ? ഏതായാലും ദത്തിനെ കഴിയുന്നതും വേഗത്തിൽ കൊല്ലണമെന്നു് അരവിന്ദലാൽ നിശ്ചയിച്ചു. അതു് എങ്ങിനെയോ ദത്തു മനസ്സിലാക്കുകയും ചെയ്തു. തന്റെ ഉദ്ദേശസാദ്ധ്യത്തിനു് തനിക്കു

പിടിപെട്ട വാതം ഒരു സൗകര്യമായി അരവിന്ദലാൽ കരുതി. അതിനെത്തുടൎന്നു്, കാലുകൾ തളൎന്നുപോയെന്നു് അയാൾ ഭാവിക്കുകയും സകലരേയും വിശ്വസിപ്പിക്കുകയും ചെയ്തു. പക്ഷേ അതിനുവേണ്ടി ശരിയായ ചികിത്സയൊന്നും ചെയ്തുകൊണ്ടിരുന്നതായി ആൎക്കും അറിവില്ല. യഥാൎത്ഥത്തിൽ എന്നെ ക്ഷണിച്ചതിന്റെ ഉദ്ദേശം ദത്തിനെ കൊന്നിട്ടു് തന്റെ അപരാധിത്വം തെളിയിക്കാൻ എന്നെ ഒരു സാക്ഷിയാക്കണമെന്നുള്ളതായിരുന്നു. അയാൾക്കു കാലിനു സ്വാധീനമല്ലെന്നു ഞാൻ പറഞ്ഞാൽ ആരെങ്കിലും അവിശ്വസിക്കുമോ?

അത്യാവശ്യം നേരിട്ടാൽ രാത്രികാലങ്ങളിൽ പരസ്പരം അറിയിക്കുന്നതിനു് ടോൎച്ചുലൈറ്റുകൊണ്ടു് ചില അടയാളങ്ങൾ അവർ കാണിച്ചുവന്നു. ജൂൺ 3-ാനു- നാം ആനന്ദമന്ദിരത്തിൽ എത്തിയ ദിവസം കൊല നടത്താൻ തീൎച്ചയാക്കി. അന്നു ദത്തിനോടു് തനിക്കു സുഖക്കേടു വളരെ കൂടുതലാണെന്നും പക്ഷെ രാത്രിയിൽ കാണണമെന്നും പറഞ്ഞിരുന്നതായി പിന്നീടു് ഞാൻ ഗ്രഹിച്ചു. രാത്രിയിൽ പതിവുപോലെ അടയാളം കാണിച്ചു. അതിന്റെ പ്രതിഫലനം മാലതീമന്ദിരത്തിലെ ചുവരിൽ കണ്ടു് ഞങ്ങൾ തെറ്റിദ്ധരിച്ചു. അതാണു് ഈ കേസ്സിന്റെ ആരംഭത്തിൽ ചില കുഴപ്പങ്ങൾ ഉണ്ടായതു്. ദത്തു് അടയാളം കണ്ടാൽ മാലതീമന്ദിരത്തിലെ വളപ്പിൽകൂടിയാണു സാധാരണ വരാറുള്ളതു്. അതിനാൽ അരവിന്ദലാൽ പെട്ടെന്നു് ആ വളപ്പിലേയ്ക്കു പോയി. സുലോചനയെ ആരോ പിൻതുടരുന്നുവെന്നു് അവൾക്കു തോന്നിയതു് അരവിന്ദലാലിനെ കണ്ടിട്ടായിരുന്നു. സുലോചന കടന്നുപോയ ഉടൻ അരവിന്ദലാൽ മാങ്കൊമ്പിൽ കയറി തന്റെ കയ്യിലുണ്ടായിരുന്ന കയറിന്റെ ഒരറ്റം അതിൽ കെട്ടി, മറ്റേ അറ്റത്തു കുരുക്കിട്ടു് ദത്തിന്റെ കഴുത്തിൽ എറിഞ്ഞു

വലിച്ചു കൊല്ലാമെന്നായിരുന്നു പ്ലാൻ. ആത്മഹത്യയെന്നു് കാണുന്നവരെല്ലാം വിശ്വസിക്കും. പോരെങ്കിൽ തന്റെ കയ്യിൽ ഉണ്ടായിരുന്ന വിലങ്ങുകൊണ്ടു കൈകളും ബന്ധിച്ചിരുന്നാൽ ആരു സംശയിക്കുന്നു. അരവിന്ദലാലിന്റെ അരയിൽ കിടന്ന ബെൽട്ടു് ദത്തിനെ കൊന്നശേഷം അയാളുടെ കാലുകൾ കൂട്ടിക്കെട്ടാൻ ഉദ്ദേശിച്ചിരുന്നതാണു്. ഏതായാലും ഉദ്ദേശമെല്ലാം തെററി. മരക്കൊമ്പിൽ ആരോ ഇരിക്കുന്നതു് ദത്തു കണ്ടു. അയാൾ വെടിവെച്ചു. അരവിന്ദലാൽ മരിച്ചു താഴെ വീഴുന്നതിനു മുമ്പു് ദത്തു മുകളിൽ കയറി അരവിന്ദലാലിനെ മാങ്കൊമ്പോടുചേർത്തു വരിഞ്ഞു. തന്നെ ആരും തെററിദ്ധരിക്കാരിക്കാരിക്കാൻ വേണ്ടിയാണു്, ദത്തു് തന്റെ കൈകളും കാലുകളും തന്നത്താൻ കെട്ടിക്കൊണ്ടു കിടന്നതു്. തന്നെ ദ്രോഹിച്ചതും, അരവിന്ദലാലിനെ കൊന്നതും ഏതോ ശത്രുക്കളാണെന്നു് ഒരു ധാരണയുണ്ടാക്കാൻ ദത്തു ശ്രമിച്ചു. നിർഭാഗ്യവശാൽ ഒരു തെററു പറ്റി; കയറു കടിച്ചുമുറുക്കിയപ്പോൾ വായിൽ പററിയ ചകിരി മുഴുവൻ തുപ്പിയിട്ടു പോയില്ല. വായു് മൂടിക്കെട്ടിയ ലേസ്സിൽ ചകിരി പറ്റിയിരുന്നു. തുപ്പിയതും കിടക്കയിൽത്തന്നെ കിടന്നു.

ദത്തു് തോട്ടത്തിൽക്കൂടി പോകുന്നതു് മിസ്റ്റർ മോഹനലാൽ, അല്ല മിസ്റ്റർ ഗോപിനാഥൻ കണ്ടു. അതുകൊണ്ടു് ഇദ്ദേഹത്തിനെയും ശരിപ്പെടുത്താൻ ദത്തു തീർച്ചയാക്കി. പക്ഷെ ആ ഉദ്യമത്തിൽ അയാൾക്കാണു് തോൽവി പററിയതു്.

സുശീലാ:—ആനന്ദമന്ദിരത്തിനു തീവെച്ചതാരാണു്?

ശര:—അതും ഈ ഘാതകൻ ദത്തുതന്നെ. അരവിന്ദലാലിന്റെ ഡയറി എവിടെയാണെന്നു നിശ്ചയമില്ലായിരുന്നു. അതു പുറത്തായാൽ തന്റെ പല രഹസ്യങ്ങളും പുറത്തായിപ്പോകുമെന്നു് അയാൾക്കറിയാം. അത

കൊണ്ടാണു് വീട്ടിനു തീവെച്ചതു്. പക്ഷെ ഡയറി അപഹരിച്ചതു് വേറൊരാളാണു്. അതു് ഇനിയും എന്നെ ഏല്പിക്കരുതോ?

എന്നു പറഞ്ഞു് ഗോപിനാഥൻെറ മുഖത്തുനോക്കി.

ഗോപി:--ഡയറി ഞാൻ സൂക്ഷിച്ചിട്ടുണ്ടു്. വീട്ടിൽ ചെന്നാലുടൻ എടുത്തു തരാം. മൂന്നു വലിയ വാല്യങ്ങൾ ഉണ്ടു്.

ശര:—ഡയറിക്കുവേണ്ടി ഞങ്ങളുടെ നേർക്കു് വെടിവെച്ചതെന്തിനു്?

ഗോപി:—വെടിവെച്ചതു് എനിക്കു രക്ഷപ്പെടാൻവേണ്ടി മാത്രമാണു്. ഡയറി എനിക്കു വളരെ ഉപകരിക്കുമെന്നു തോന്നി. അതുകൊണ്ടു് പെട്ടെന്നു് അന്യാധീനപ്പെടുത്താൻ മനസ്സനുവദിച്ചില്ല. പക്ഷെ നിങ്ങളുടെ നേർക്കല്ലല്ലോ ഞാൻ വെടിവെച്ചതു്.

ശര:--എൻെറ വെടി നിങ്ങൾക്കു കൊണ്ടോ?

ഗോപി:--കൊണ്ടു; ഇതാ ഇവിടെയാണു കൊണ്ടതു്. (തൊട്ടു കാണിക്കുന്നു) ഉടൻതന്നെ മരുന്നു വെച്ചുകെട്ടിയതിനാൽ സാരമായില്ല.

സുലോ:—എൻെറ ഡയറിമാത്രം പൊയ്പോയി.

ശര:—ഇല്ല; അതെൻെറ കയ്യിൽ ഉണ്ടു്. ദത്തിൻെറ കിടക്കയുടെ ചുവട്ടിൽനിന്നു ഞാൻ എടുത്തു സൂക്ഷിച്ചിട്ടുണ്ടു്. ഇതുവരെ തുറന്നുനോക്കിയിട്ടില്ലെന്നു സത്യം ചെയ്യാം.

ബിഹാ:—അരവിന്ദലാലിൻെറ സ്വത്തു മുഴുവൻ അന്യായമായി ആർജ്ജിച്ചിട്ടുള്ളതാണു്, അല്ലേ? അതുകൊണ്ടുതന്നെ ആയിരിക്കാം അതു നശിച്ചതും.

സുലോ:--ഏതായാലും അതിൽ ഒരു പൈപോലും എനിക്കു വേണ്ട; മുഴുവൻ ധർമ്മം ചെയ്യണം.

ശര:—നിനക്ക് ആരുടെ സ്വത്തും വേണ്ട; ബിഹാരിക്ക വേണ്ടതിലധികം ഉണ്ടു്.

ഗോപി:—എനിക്കും ധാരാളം ഉണ്ടു്. ഒരു മകൾ മാത്രമേ ഉള്ളതാനും.

ശര:—അതാ, ഒരു ബസ്സുവരുന്നു. അതിലുള്ളവർ ഇങ്ങു വന്നാൽ നമുക്ക പോകാം.

ബസ്സ് റിവർവ്യൂവിൻെറ മുൻവശം നിന്നു. ഒരു അസിസ്റ്റൻറ് സൂപ്രണ്ടു്, ഒരു ഇൻസ്പെക്ററർ, പന്ത്രണ്ടു പോലീസ്സുകാർ ഇത്രയും പേർ ബസ്സിൽനിന്നിറങ്ങി അകത്തേയ്ക്കു നടന്നു.

ശര:—നിങ്ങൾ വരുന്നതിനു മുമ്പു് കായ്യമെല്ലാം ശരിപ്പെടുത്തി. ദത്തിനെ ബന്ധിച്ചിട്ടിരിക്കുന്നു. അതിനപ്പുറത്തു് ഒരു സ്ത്രീ മരിച്ചുകിടക്കുന്നു. ഇതിനു രണ്ടിനും പുറമേ താഴെയുള്ള ഒരു കുളിമുറിയിൽ ഒരാളെ കിടത്തി മീതെ കല്ലു പാകി കുമ്മായവും ഇട്ടിട്ടുണ്ടു്. വെള്ളം വീണു നനഞ്ഞതുകൊണ്ടു് കല്ലും കുമ്മായവും മിക്കവാറും പോയി. ആ ശവവും തോണ്ടിയെടുക്കണം. ഞങ്ങളാരും ഇന്നു് ഒരുനേരംപോലും ആഹാരം കഴിച്ചിട്ടില്ല. അതുകൊണ്ടു് വളരെ ക്ഷീണം ഉണ്ടു്. രണ്ടു ശവങ്ങളും എടുപ്പിച്ചു് പ്രതിയേയും കൊണ്ടു നിങ്ങൾക്കും പോകാം. ശവങ്ങൾ ആസ്പത്രിയിലേയ്ക്കു് അയയ്ക്കുകയും പ്രതിയെ സ്റ്റേഷനിൽ അടയ്ക്കുകയും ചെയ്യണം. ബാക്കികായ്യങ്ങൾ അതിരാവിലെ ഞാൻ വന്നു ചെയ്തുകൊള്ളാം. ഇതാ ഗേററിൻെറ താക്കോൽ.

ശരച്ചന്ദ്രൻ, ബിഹാരിലാൽ, ഗോപിനാഥൻ, താരാസിങ്ങ്, സുലോചന എന്നിവർ ഗോപിനാഥൻെറ നിർബ്ബന്ധത്താൽ മാലതീമന്ദിരത്തിലേയ്ക്കു പുറപ്പെട്ടു.

---

# അനുബന്ധം

കഴിഞ്ഞ അദ്ധ്യായത്തിൽ വിവരിച്ച സംഭവങ്ങൾ നടന്നിട്ട വർഷം ഏഴു കഴിഞ്ഞിരിക്കുന്നു. ബിഹാരിലാൽ കൽക്കത്തായിലെ ഒരു പ്രധാന വക്കീലായി പ്രശോഭിക്കുന്നു. പിതാവിന്റെ നിർബ്ബന്ധത്താൽ കുറ്റാന്വേഷണവും പോലീസ്സ് ഉദ്യോഗസ്ഥനാകണമെന്നുള്ള മോഹവും ഉപേക്ഷിക്കുകയാണു ചെയ്തതു്. വക്കീലായും ജഡ്ജിയായും തന്റെ പിതാവു താമസിച്ചിരുന്ന കെട്ടിടത്തിൽത്തന്നെ അദ്ദേഹം ഇപ്പോൾ താമസിച്ചുവരുന്നു.

മനോഹരമായ ഒരു സായാഹ്നത്തിൽ ബിഹാരിലാലും പത്നിയും മട്ടുപ്പാവിൽ ഇരുന്നു മന്ദമാരുതനേററു് ആനന്ദിക്കുകയായിരുന്നു. പക്ഷെ കുഞ്ഞിച്ച് ഒന്നരവയസ്സുമാത്രം പ്രായമുള്ള ഒരു ഓമനശിശുവിന്റെ സിദ്ധാന്തം അവരുടെ സൈ്വരതയ്ക്കു വിഘാതമുണ്ടാക്കി. അവർ രണ്ടു പേരും കുട്ടിയെ മാറി മാറി എടുക്കുകയും താലോലിക്കുകയും ചെയ്തു; പല കളിപ്പാട്ടങ്ങളും കാണിച്ചു. ഇതെല്ലാം ചെയ്തിട്ടും കുട്ടിയുടെ കരച്ചിലിനു കുറവില്ല.

ഈ സന്ദർഭത്തിൽ "തടിപോലെ രണ്ടുപേരും ഇരുന്നുകൊണ്ടാണോ കുട്ടിയെ കരയിക്കുന്നതു്" എന്നു ശാസനാരൂപത്തിൽ ചോദിച്ചുകൊണ്ടു് ഒരാൾ അകത്തു കടന്നു. പുതുതായി ഒരാളുടെ ശബ്ദം കേട്ടയുടൻ തന്നെ തിരിഞ്ഞു നോക്കിയ കുട്ടി, ആ മനുഷ്യൻ അതിനെ കയ്യിൽ വാങ്ങിയതോടുകൂടി രോദനം നിർത്തി. എന്നുമാത്രമല്ല, ഉത്സാഹമായി കയ്യിലിരുന്നുകൊണ്ടു് ആഗതന്റെ മേൽമീശയിൽ പിടിക്കാനും തുടങ്ങി.

ബിഹാ:—ജ്യേഷ്ഠൻ വന്നില്ലെങ്കിൽ കുട്ടി എത്രനേരം കരയുമായിരുന്നു. നല്ല തല്ലുകൊടുക്കാൻ പോലും എനിക്കു തോന്നി.

ആഗതൻ:—അതു സുലോചനയ്ക്കാണു് കൊടുക്കേണ്ടതു്. കുട്ടികളെ ദുശ്ശാന്തികളാക്കുന്നതു് അമ്മമാരാണു്.

ബിഹാ:—സുലോചനേ; ജ്യേഷ്ഠനു കാപ്പി കൊണ്ടുവരൂ.

ആഗതൻ ശരച്ചന്ദ്രബാനർജിയാണെന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ.

ശര:—സുലോചനേ; ഇവിടത്തെ കൊച്ചുറാണി എവിടെ?

സുലോ:—അവൾ നഴ്സിന്റെ അടുത്താണു്.

ശര:—ഇങ്ങു വിളിക്കൂ;

നാലഞ്ചുമിനിട്ടിനുള്ളിൽ കഷ്ടിച്ചു് അഞ്ചു വയസ്സു പ്രായം ഉള്ള ഒരു പെൺകുട്ടി ഓടിവന്നു് ശരച്ചന്ദ്രനെ പിടികൂടി.

കുട്ടി:—അമ്മാവൻ വന്നതു ഞാനറിഞ്ഞില്ലല്ലോ.

ശര:—അതല്ലേ ഓമനയെ വിളിക്കാൻ അമ്മയോടു പറഞ്ഞതു്. ഇതേ നോക്കൂ, ഓമനയ്ക്കു ഞാൻ ചില സമ്മാനങ്ങൾ കൊണ്ടുവന്നിട്ടുണ്ടു്. ബിസ്കറ്റു മാത്രം ബേബിക്കുകൂടി കൊടുക്കണം.

കുട്ടി തറയിൽ ഇരുന്നു സാമാനങ്ങൾ ഓരോന്നായി അഴിച്ചെടുക്കാൻ തുടങ്ങി.

സുലോ:—നാളെ ഏഴു വർഷം തികയും; അതിനാണു് ജ്യേഷ്ഠനെ ഞാൻ ഫോണിൽ വിളിച്ചതു്.

ശര:—ഓഹോ! നാളെ സദ്യയും മററും ഉണ്ടോ?

സുലോ:—വിശേഷിച്ചൊന്നും ഇല്ല.

ശര:—പിന്നെ എന്നെ ക്ഷണിച്ചതോ?

സുലോ:—ജ്യേഷ്ഠൻ ഞങ്ങൾക്കു വിശേഷിച്ചൊരാളല്ലല്ലോ. നാളെ ഊണുംകഴിഞ്ഞു് നമുക്കു് ആനന്ദമന്ദിരത്തിൽ ഒന്നു പോകണം. അവിടെയുള്ളവൎക്കും നാളെ ഒരു സദ്യകൊടുക്കാൻ ഏൎപ്പാടുചെയ്തിട്ടുണ്ടു്.

മാന്യവായനക്കാരോടു് ഇതിനു മുമ്പു നടന്ന ഒരു സംഗതി പറയാതിരുന്നതിനു ഞാൻ മാപ്പുചോദിച്ചുകൊള്ളുന്നു. ആനന്ദമന്ദിരത്തിൽ പുതുതായി ഒരു കെട്ടിടം പണിയിച്ചു് അതിനു സുലോചന "ശരച്ചന്ദ്രാ അഗതിമന്ദിരം" എന്നു നാമകരണം ചെയ്യുകയും അരവിന്ദലാലിന്റെ വകയായുണ്ടായിരുന്ന സകല സ്വത്തുക്കളും ആ സ്ഥാപനത്തിനു വിട്ടുകൊടുക്കയും ചെയ്തു.

ശരച്ചന്ദ്രൻ ബങ്കാളത്തിലെ ഡിപ്ല്യൂട്ടിപോലീസ് കമ്മിഷണറായിട്ടു വൎഷം അഞ്ചു കഴിഞ്ഞു. ഇതിനകം ഒരു കൊല്ലത്തോളം കമ്മിഷണറായും ജോലി നോക്കി. ദത്തിന്റെമേൽ ചുമത്തപ്പെട്ട കേസ്സുകളുടെ മുഴുവൻ വിവരവും പത്രങ്ങളിൽ സവിസ്തരം പ്രസിദ്ധം ചെയ്തിരുന്നതിനാൽ ഇവിടെ വിവരിക്കുന്നില്ല. അയാളുടെ സ്വത്തുക്കളെല്ലാം ഗവൎമ്മെന്റു കണ്ടുകെട്ടി, അയാളെ തൂക്കിക്കൊല്ലുകയും ചെയ്തു.

ഗോപീനാഥൻ അനാഥമന്ദിരത്തിന്റെ മേൽനോട്ടം വഹിച്ചുകൊണ്ടു് മാലതീമന്ദിരത്തിൽ താമസിക്കുന്നു. ആണ്ടിയിൽ രണ്ടുദിവസം കൽക്കത്തായിൽ വന്നു മകളേയും ...കളേയും ...ാണും.

ശുഭം.



# ഗ്രന്ഥകർത്താവിന്റെ

## ഇതരകൃതികൾ

| | രൂ. | ണ. |
|---|---|---|
| കൌമുദി | 1 | 8 |
| വാസന്തി | 1 | 2 |
| പ്രേമചന്ദ്രൻ | 1 | 8 |
| ഭീകരമുദ്ര | 1 | 2 |
| പൊന്നുതമ്പുരാൻ | 1 | 4 |
| ശ്രീമൂലംതിരുനാൾ | 0 | 12 |
| മെക്കാളെപ്രഭു | 0 | 12 |
| സന്മാർഗ്ഗകഥകൾ | 0 | 12 |

എല്ലാ പുസ്തകങ്ങൾക്കും ഞങ്ങളോട് അപേക്ഷിക്കുക.

ബി. വി. ബുക്ക് ഡിപ്പോ & പ്രിന്റിങ് വർക്ക്സ്,

P. B. No. 19, പടിഞ്ഞാറെ നടക്കാവ്,

തിരുവനന്തപുരം. ബ്രാഞ്ച് തൃശ്ശിവപേരൂർ.

